# ഐതിഹ്യമാല

## അഞ്ചാം ഭാഗം




കൊട്ടാരത്തിൽ ശങ്കുണ്ണി

# ഉള്ളടക്കം

# ആമുഖം

കഴിഞ്ഞ ഒരു ശതാബ്ദക്കാലമായി മലയാളികളുടെ സാംസ്കാരിക ജീവിതത്തിന്റെ ഒരു അവിഭാജ്യഭാഗമായി മാറിയ അതുല്യമായ ഒരു ഗ്രന്ഥ മാണ് കൊട്ടാരത്തിൽ ശങ്കുണ്ണി വിരചിച്ച "ഐതിഹ്യമാല". ലോക സാഹിത്യത്തിൽ ആയിരത്തൊന്നു രാവുകൾക്കും, ഈസോപ്പ് കഥകൾക്കും ഉള്ളതും, ഭാരതീയസാഹിത്യത്തിൽ പഞ്ചതന്ത്രത്തിനും, കഥാസരിത്സാഗര ത്തിനുള്ള അതേ സ്ഥാനമാണ് മലയാളസാഹിത്യത്തിൽ ഈ ഗ്രന്ഥ ത്തിനുള്ളത്. ചെമ്പകശേരി രാജാവ് മുതൽ തിരുവട്ടാറ്റാദികേശവൻ വരെ 126 ഐതിഹ്യങ്ങളാണ് ഇതിലെ ഉള്ളടക്കം. മലയാളികൾ നിരവധി തലമുറകളായി കൈമാറുകയും ആസ്വദിക്കുകയും ചെയ്തിട്ടുള്ള ഈ കൃതിയുടെ ജനപ്രിയതയ്ക്ക് ഇന്നും അല്പവും കുറവ് വന്നിട്ടില്ല എന്നത് ഇതിന്റെ മഹത്വത്തെ വിളിച്ചോതുന്നു.

യൂറോപ്യന്മാർ വരുന്നതിനു മുമ്പുള്ള കേരളത്തിലെ ജനജീവിത ത്തിന്റെ ഒരു സജീവമായ ചിത്രം ഈ കഥകളിൽ നമുക്കു കാണുവാൻ സാധിക്കും. കേരളത്തിലെ ക്ഷേത്രങ്ങൾ, ജാതിവ്യവസ്ഥ, ആരാധനാ സമ്പ്രദായങ്ങൾ, ഉത്സവങ്ങൾ, രാജാക്കന്മാർ, ബ്രാഹ്മണ ശ്രേഷ്ഠന്മാർ, വീരനായകന്മാർ, നാട്ടുപ്രമാണിമാർ, പണ്ഡിതന്മാർ, കവികൾ, മന്ത്രവാദി കൾ, വൈദ്യന്മാർ, യക്ഷികൾ, ഭൂതപ്രേതങ്ങൾ, ഗജവീരന്മാർ എന്നുവേണ്ടാ ജനജീവിതത്തിലെ എല്ലാത്തിനെയും പ്രതിനിധാനം ചെയ്യുന്ന കഥാപാത്ര ങ്ങളെയും രംഗങ്ങളെയും അത്യന്തം അതിശയോക്തി യോടെയും ആകർഷ ണീയമായും കൊട്ടാരത്തിൽ ശങ്കുണ്ണി ഇതിൽ അവതരിപ്പിക്കുന്നുണ്ട്.

ചുരുക്കത്തിൽ മധ്യകാലീന കേരളത്തിലെ സാംസ്കാരിക ജീവിത ത്തിന്റെ ഒരു സമഗ്രവും, അത്യാശ്ചര്യകരവും അതേസമയം ആസ്വാദ്യകര വുമായ കഥാരൂപത്തിലുള്ള ഒരു വിവരണമാണ് ഐതിഹ്യമാല എന്നു പറയാം. അതുതന്നെയാണ് ഈ ഗ്രന്ഥത്തിന്റെ പ്രത്യേകതയും. ഇതിലെ കഥകൾ വായിച്ചറിയാനുള്ള അവസരം ഈ തലമുറയിലെയും വരും തലമുറയിലെയും എല്ലാവർക്കും ലഭ്യമാക്കുക എന്ന ഉദ്ദേശത്തോടെയാണ് ഐതിഹ്യമാല എന്ന ഗ്രന്ഥത്തെ ഡിജിറ്റൈസ് ചെയ്യുവാനുള്ള ഈ പ്രോജക്ട് ആരംഭിച്ചത്.

ഐതിഹ്യമാലയുടെ അഞ്ചാം ഭാഗം ഇബുക്ക് ഇന്ന് വായനക്കാരുടെ മുന്നിൽ സസന്തോഷം അവതരിപ്പിക്കുകയാണ്. ഐതിഹ്യമാലയിലെ 126 അദ്ധ്യായങ്ങൾ പൂർണ്ണമായ ശേഷം ഒരൊറ്റ ഇബുക്ക് ആയി പ്രസിദ്ധീകരിക്കുന്നതിനേക്കാൾ ഐതിഹ്യമാലയുടെ ആദ്യപതിപ്പിലെപ്പോലെ എട്ടു ഭാഗങ്ങളിലായി ജോലി തീരുന്ന മുറയ്ക്ക് ഓരോ ഭാഗങ്ങളും പ്രസിദ്ധീകരിക്കുവാനും, അവസാനം എല്ലാ ഭാഗങ്ങളും ചേർത്ത് ഒരൊറ്റ ഇ-ബുക്കായി പ്രസിദ്ധീകരിക്കുവാനുമാണ് ഉദ്ദേശിച്ചിരിക്കുന്നത്. അങ്ങനെയാണെങ്കിൽ ഈ പ്രോജക്ട് തീരുന്നതുവരെ വായനക്കാർക്കു കാത്തിരിക്കേണ്ടി വരില്ലല്ലോ.

ഐതിഹ്യമാലയുടെ ആദ്യത്തെ 77 അദ്ധ്യായങ്ങളുൾക്കൊള്ളുന്ന ഒന്നു മുതൽ നാലു വരെയുള്ള ഭാഗങ്ങൾ ഇതിനകം ഇബുക്ക് ആയി ഈ ബ്ലോഗിൽ പ്രസിദ്ധീകരിക്കപ്പെടുകയുണ്ടായി. തുടർന്നുള്ള 13 അദ്ധ്യായങ്ങളുൾക്കൊള്ളുന്ന അഞ്ചാം ഭാഗം ഇന്നു വായനക്കാരുടെ മുന്നിലെത്തുകയാണ്.

ഈ സംരംഭത്തിന് സഹായ സഹകരണങ്ങൾ നൽകിയ എല്ലാ ഉദാരമനസ്കരോടും, ഐതിഹ്യമാല ഡിജിറ്റൈസ് ചെയ്യുന്ന ടീമിലെ എല്ലാ അംഗങ്ങളോടുമുള്ള ഹൃദയംഗമമായ നന്ദി ഇവിടെ രേഖപ്പെടുത്തുന്നു.

– പ്രസാധകൻ

# 78. പള്ളിപ്പുറത്തു കാവ്

ഈ ഭഗവതീക്ഷേത്രം തിരുവിതാംകൂർ സംസ്ഥാനത്തു കോട്ടയം താലൂക്കിൽ കോടിമതദേശത്തും ഇവിടെ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്ന മൂർത്തി സാക്ഷാൽ ഭദ്രകാളിയുമാണ്.

ഭവനത്തിൽനിന്ന് ഒരാൾ കൊല്ലവർഷം നാലാം ശതകത്തിൽ ശ്രീപോർക്കലിയിൽ പോയി ഭക്തിപൂർവ്വം ഭഗവതിയെസ്സേവിച്ചു. അങ്ങനെ രണ്ടുമൂന്നു കൊല്ലം കഴിഞ്ഞതിന്റെ ശേഷം ഒരു ദിവസം രാത്രിയിൽ അദ്ദേഹം കണ്ണടച്ചു ദേവിയെ ധ്യാനിച്ചുകൊണ്ടിരുന്ന സമയം ആരോ അടുക്കൽച്ചെന്ന്, 'നിന്റെ ഭക്തിവിശ്വാസാദികൾ കൊണ്ടും സേവ കൊണ്ടും ഞാൻ ഏറ്റവും സന്തുഷ്ടയായിത്തീർന്നിരിക്കുന്നു. നീയിനി ഇവിടെ താമസിക്കണമെന്നില്ല. നിന്റെ മുമ്പിലിരിക്കുന്ന നാന്ദകം വാൾ എടുത്തു കൊണ്ടുപൊയ്ക്കൊൾക. ഈ വാൾ വെച്ച് എന്നെ ധ്യാനിച്ചു പതിവായി പൂജിച്ചുകൊണ്ടാൽ നിന്റെ സകലാഭീഷ്ടങ്ങളും സിദ്ധിക്കും' എന്നു പറഞ്ഞതായി അദ്ദേഹത്തിനു തോന്നി. ഉടനെ കണ്ണു തുറന്നു നോക്കീട്ട് അവിടെയെങ്ങും ആരെയും കണ്ടില്ല. എങ്കിലും ഒരു നാന്ദകം വാൾ തന്റെ മുമ്പിൽ ഇരിക്കുന്നതായി അദ്ദേഹം കണ്ടു. അതിനാൽ താൻ കേട്ടതു ഭഗവതിയുടെ കൽപനയാണെന്നും ഈ വാൾ തന്റെ മുമ്പിൽ കൊണ്ടു വന്നുവെച്ചത് ഭഗവതി തന്നെയാണെന്നും വിശ്വസിച്ച് അദ്ദേഹം ആ വാളുമെടുത്തുകൊണ്ട് അവിടെനിന്നു മടങ്ങി സ്വദേശത്തേയ്ക്കു പുറപ്പെട്ടു.

ആ ദേവീഭക്തൻ ഏതാനും ദിവസങ്ങൾകൊണ്ട് സ്വദേശത്തിനു സമീപം കുമരനല്ലൂർ ക്ഷേത്രസന്നിധിയിലെത്തുകയും തനിക്കു ശ്രീപോർക്കലിയിൽനിന്നു കിട്ടിയ വാൾ വെച്ചു പൂജിക്കുന്നതിനു സൗകര്യ മുള്ളതായ ഒരു സ്ഥലം തന്നാൽ കൊള്ളാമെന്ന് അവിടെ ദേവസ്വാധികാരി കളും ഊരൺമയോഗക്കാരുമായ മഹാബ്രാഹ്മണരോട് അപേക്ഷിക്കുകയും ചെയ്തു.

അക്കാലത്തു കുമാരനല്ലൂർ കാർത്ത്യായനീക്ഷേത്രത്തിൽ കൊല്ലം തോറും ഇരുപത്തെട്ടു ദിവസത്തെ ഉത്സവമുണ്ടായിരുന്നു. തുലാമാസ ത്തിൽ രോഹിണിനാൾ കൊടിയേറ്റും വൃശ്ചികമാസത്തിൽ രോഹിണിനാൾ ആറാട്ടുമായിരുന്നു പതിവ്. കൊടിയേറിയാൽ ഉത്സവാവസാനം വരെ എല്ലാ

ദിവസവും കാലത്തുകാലത്ത് ആറാട്ടും പതിവുണ്ടായിരുന്നു. ആ ആറാട്ട് ഓരോ ദിവസം ഓരോ ദേശത്തായിരുന്നു പതിവ്. ആ കൂട്ടത്തിൽ ഒരു ദിവസത്തെ ആറാട്ടു കോടിമതയാണ് നടത്തിയിരുന്നത്. ആ ദേശത്തു കുമാരനല്ലൂർ ദേവസ്വം വകയായി ഒരു ചെറിയ കൊട്ടാരവുമുണ്ടായിരുന്നു. ഭഗവതിയെ ആറാട്ടിനായി കോടിമതെ എഴുന്നള്ളിച്ചാൽ 'കോടൂരാർ' എന്നു പറഞ്ഞുവരുന്ന നദിയിൽ ആറാട്ടുകഴിച്ചു തിരിച്ചെഴുന്നള്ളിക്കുന്ന സമയം മേൽപറഞ്ഞ കൊട്ടാരത്തിൽ ഇറക്കിയെഴുന്നള്ളിച്ച് ഒരു പൂജ നടത്താറുണ്ടെന്നല്ലാതെ ആ കൊട്ടാരം കൊണ്ടു ദേവസ്വത്തിലേയ്ക്ക് വലിയ ഉപയോഗമൊന്നും ഉണ്ടായിരുന്നില്ല. അതിനാൽ നാന്ദകം വാൾ ആ കൊട്ടാരത്തിൽ കൊണ്ടുചെന്നുവെച്ചു പൂജിച്ചു കൊള്ളുന്നതിന് ഊരാണ്മ യോഗക്കാർ അനുവദിക്കുകയും ആ ഭക്തൻ അപ്രകാരം ചെയ്തുതുടങ്ങുകയും ചെയ്തു. അപ്പോൾ അദ്ദേഹത്തിന്റെ താമസവും ആ കൊട്ടാരത്തിൽത്തന്നെ ആയിയെന്നുള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലോ.

ദേവീഭക്തനായ അദ്ദേഹം വലിയ മാന്ത്രികനായിരുന്നു. അതിനാൽ അദ്ദേഹം കോടിമതക്കൊട്ടാരത്തിൽ താമസമായതിന്റെ ശേഷം ചില ബാധോപദ്രവക്കാരും മറ്റും അദ്ദേഹത്തിന്റെ അടുക്കൽ ചെല്ലുകയും അദ്ദേഹം ഭസ്മം ജപിച്ചുകൊടുത്ത് ഉപദ്രവങ്ങളെല്ലാം മാറ്റുകയും ചെയ്തുതുടങ്ങി. ഉന്മാദം, അപസ്മാരം മുതലായവ പോലും മാറ്റുന്നതിന് അദ്ദേഹത്തിന് ഒരു പ്രയാസവുമുണ്ടായിരുന്നില്ല. അദ്ദേഹം ഭസ്മം ജപിച്ചിടുകയോ അദ്ദേഹം ജപിച്ചു കൊടുക്കുന്ന ഭസ്മം തൊടുകയോ ചെയ്താൽ സകല ദുഷ്ടബാധകളും തൽക്ഷണം ഒഴിയുമായിരുന്നു. അതിനാൽ ബാധോപദ്രവക്കാരും ഭ്രാന്തന്മാരും മറ്റുമായ അസംഖ്യമാളുകൾ ദിവസം തോറും അദ്ദേഹത്തിന്റെ അടുക്കൽ വന്നുകൊണ്ടിരുന്നു. അങ്ങനെ വരുന്നവരെല്ലാം യഥാശക്തി പണവും മറ്റും അദ്ദേഹത്തിന്റെ മുമ്പിൽ വെച്ചു വന്ദിക്കുകയും പതിവായിരുന്നു. എന്നാൽ അദ്ദേഹം അതൊന്നും എടുക്കാറില്ല. ഭക്തികൊണ്ടു വിരക്തനായിത്തീർന്നിരുന്ന അദ്ദേഹത്തിനു പണം എന്തിനാണ്? അദ്ദേഹത്തിനു ഭക്ഷണം തന്നെ ഒരു നേരമേ ഉണ്ടായിരുന്നുള്ളു. കാലത്തെ കുളിയും നിത്യകർമ്മാനുഷ്ഠാനങ്ങളും കഴിഞ്ഞാൽ നാഴിയരി വെച്ചു ഭഗവതീപൂജയ്ക്കു നിവേദ്യം കഴിക്കും. പൂജ കഴിഞ്ഞാൽ ആ നാഴിയരിയുടെ ചോറു ഭക്ഷിക്കും. പിന്നെ ജലപാനം പോലും കഴിക്കുകയുമില്ല. അങ്ങനെയാണ് അദ്ദേഹം ദിവസവൃത്തി

കഴിച്ചിരുന്നത്. അദ്ദേഹത്തിനു പൂജയ്ക്കാവശ്യമുള്ള നാഴിയരിയും കുറെ പൂവും കൊണ്ടുചെന്നു കൊടുക്കുന്നവർക്ക് അദ്ദേഹത്തിന്റെ മുൻപിൽ കാഴ്ചയായും ദക്ഷിണയായും വരുന്ന പണമെല്ലാം എടുത്തുകൊണ്ടു പോകാം. അതിനാൽ ദിവസം പ്രതി അദ്ദേഹത്തിനു വേണ്ടുന്ന അരിയും പൂവും കൊണ്ടുചെന്നു കൊടുക്കുന്നതിനു പലരും സന്നദ്ധരായിരുന്നു. നാഴിയരിയും കുറെ പൂവും കൊണ്ടുചെന്നു കൊടുത്താൽ പത്തും നൂറും ചിലദിവസങ്ങളിൽ ആയിരവും പണം വീതം കിട്ടുമെന്നു വന്നാൽ അതിലേയ്ക്ക് ആളുകൾ സന്നദ്ധരാകുന്നത് ഒരത്ഭുതമല്ലല്ലോ.

ഇങ്ങനെ ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ ഈ വർത്തമാനം അദ്ദേഹത്തിന്റെ കുടുംബക്കാർ അറിയുകയും അവിടെനിന്ന് (അമയന്നൂരുണ്ടായിരുന്ന ഗൃഹത്തിൽനിന്ന്) ചില പുരുഷന്മാർ കോട്ടയ ത്തെത്തി അദ്ദേഹത്തോടുകൂടി താമസിക്കുകയും അദ്ദേഹത്തിനു പൂജയ്ക്കു വേണ്ടുന്ന അരിയും പൂവും ശേഖരിച്ചു കൊടുക്കുകയും അദ്ദേഹത്തിന്റെ മുമ്പിൽ ദിവസം പ്രതി വന്നുകൊണ്ടിരുന്ന പണമെടുത്ത് കുടുംബത്തിലേയ്ക്ക് അയച്ചു കൊടുക്കുകയും ചെയ്തു തുടങ്ങി. ആ കുടുംബക്കാർക്ക് അന്നു നിത്യവൃത്തിക്കു വളരെ ഞെരുക്കമായിരുന്നു. സ്വകുലവിദ്യയായിരുന്ന 'തീയാട്ട്' (ഭദ്രകാളീപ്രസാദത്തിനായി നടത്തുന്ന ഒരു വഴിപാട്) എന്ന അടിയന്തിരം വല്ലവരും ആവശ്യപ്പെട്ടാൽ പോയിക്കഴിച്ച് അതിനുകിട്ടുന്ന ആദായം കൊണ്ടാണ് ആ കുടുംബക്കാർ ഉപജീവനം കഴിച്ചുപോന്നിരുന്നത്. അവർക്ക് ഈ ആദായം കൂടി ഉണ്ടായപ്പോൾ ദിവസവൃത്തിക്ക് ഒട്ടും ഞെരുക്കമില്ലാതെയായിത്തീർന്നു.

ഇങ്ങനെ ഏതാനും കൊല്ലങ്ങൾ കഴിഞ്ഞപ്പോൾ ആ ഭഗവതീഭക്തൻ പ്രായാധിക്യം നിമിത്തം ഏറ്റവും പരവശനായിത്തീരുകയാൽ തന്റെ ജ്യേഷ്ഠഭ്രാതൃപുത്രന്മാരിൽ മൂത്തയാളെ അടുക്കൽ വിളിച്ചിരുത്തി ചില മന്ത്രങ്ങളും ഭഗവതിയെ സേവിക്കാനുള്ള മുറകളും പൂജാക്രമങ്ങളും ഉപദേശിക്കുകയും തന്റെ കൈവശമുണ്ടായിരുന്ന മന്ത്രവാദഗ്രന്ഥങ്ങൾ കൈയ്യിൽ കൊടുക്കുകയും ചെതിട്ട്, 'മന്ത്രവാദികൾ പഠിച്ചും അറിഞ്ഞും ഇരിക്കേണ്ടതെല്ലാം ഈ ഗ്രന്ഥങ്ങളിലുണ്ട്. ഭഗവതിയെ ഭക്തിപൂർവ്വം സേവിച്ചുകൊണ്ടിരുന്നാൽ ഈ ഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുവയെല്ലാം ചെയ്താൽ ശരിയായി ഫലിക്കും. ദേവിയെക്കുറിച്ചുള്ള ഭക്തിയം സേവയും കുറഞ്ഞാൽ ഫലവും അതിനനുസരണമായിരിക്കും. അതിനാൽ

ഭഗവതിയെ ഞാനിപ്പോൾ സേവിച്ചു വരുന്നതു പോലെ നീയും സേവിച്ചുകൊണ്ടിരിക്കുകയും അവസാന കാലത്തു നീയും ഞാനിപ്പോൾ ചെയ്തതുപോലെ അന്നു കുടുംബത്തിൽ മൂത്തയാൾക്കു വേണ്ടതെല്ലാം ഉപദേശിച്ചുകൊടുക്കുകയും ചെയ്യണം. അങ്ങനെ പാരമ്പര്യമുറയ്ക്ക് എല്ലാവരും ചെയ്തുകൊള്ളട്ടെ. ഗ്രന്ഥങ്ങളിൽ ചില കഠിനപ്രവർത്തികൾ ചെയ്യുന്നതിനും പറഞ്ഞിട്ടുണ്ട്. അവയൊന്നും ചെയ്യാതെയിരിക്കുകയാണ് നല്ലത്. പെട്ടന്ന് ഫലസിദ്ധിയും ധനലബ്ധിയുമുണ്ടാകുന്നതിന് ദുഷ്കർമ്മങ്ങ ളാണ് അധികം ഉപയോഗപ്പെടുന്നതെന്ന് ഒരു പക്ഷമുണ്ട്. എങ്കിലും അതു നല്ലതല്ല. ദേവിയെ വേണ്ടതുപോലെ സേവിച്ചുകൊണ്ടാൽ ഏതു കർമ്മത്തിനും ഫലസിദ്ധിയും ധനലാഭവുമുണ്ടാകും. എങ്കിലും ധനമധികം സമ്പാദിക്കുന്നതും നല്ലതല്ല. ധനം ക്രമത്തിലധികം വർദ്ധിച്ചാൽ ദേവിയെ ക്കുറിച്ചുള്ള ഭക്തിയും ദേവിയിങ്കലുള്ള പ്രതിപത്തിയും കുറഞ്ഞു പോകും. അതിനാൽ ധനകാംക്ഷ കൂടാതെ ഭഗവതിയെ ഭക്തിപൂർവ്വം സേവിച്ചു കൊണ്ടിരുന്നാൽ മതി. എന്നാൽ വേണ്ടതെല്ലാം ഭക്തവത്സലയായ ദേവി ഉണ്ടാക്കിത്തരും. തന്റെ ഭക്തന്മാർ കഷ്ടപ്പെടരുതെന്നുള്ള വിചാരം കരുണാനിധിയായ ദേവിക്ക് ഉണ്ടാകാതെയിരിക്കില്ല. എന്റെ അവസാന കാലം അടുത്തിരിക്കുന്നു. അതുകൊണ്ടാണ് ഞാൻ പറയാനുള്ളതെല്ലാം പറഞ്ഞുതീർക്കുന്നത്. നിനക്കു ദേവീപ്രസാദം മൂലം സർവ്വവിധമംഗള ങ്ങളും ഭവിക്കട്ടെ' എന്നു പറഞ്ഞ് അദ്ദേഹം തന്റെ കൈകൾ ആ സഹോദരപുത്രന്റെ ശിരസ്സിൽവെച്ച് അനിഗ്രഹിക്കുകയും അനന്തരം അധികനാൾ കഴിയുന്നതിനുമുമ്പു തന്നെ അനായാസേന ചരമഗതിയെ പ്രാപിക്കുകയും ചെയ്തു. ആ ദേവീഭക്തൻ ഒരു വിരക്തനും നിത്യ ബ്രഹ്മചാരിയുമായിരുന്നുവെന്നും അദ്ദേഹം മരിച്ചപ്പോൾ പ്രായം നൂറ്റേഴു വയസ്സായിരുന്നുവെന്നുമാണ് കേട്ടിട്ടുള്ളത്.

ശ്രീപോർക്കലിയിൽപ്പോയി ഭഗവതിയെസ്സേവിച്ചു കൊണ്ടുവന്ന ആളോളം തന്നെ ഭക്തിയും വിശ്വാസവും ദേവീസേവയിലുള്ള പ്രതിപത്തി യും ആ സ്ഥനത്തു പിന്നെ വന്നയാൾക്ക് ഉണ്ടായിരുന്നില്ല. എന്നു മാത്രമല്ല, അദ്ദേഹം മുൻപിരുന്ന ആളെപ്പോലെ ബ്രഹ്മചാരിയുമല്ലായിരുന്നു. അദ്ദേഹം വിവാഹം കഴിച്ചു ഭാര്യാപുത്രാദികളോടുകൂടി താമസിച്ചിരുന്ന ആളായി രുന്നു. അദ്ദേഹം ദേവിയെ പൂജിക്കുകയും സേവിക്കുകയും ചെയ്തു കൊണ്ടു കോട്ടയത്തുതന്നെ സ്ഥിരതാമസമാക്കിയപ്പോൾ അദ്ദേഹത്തിന്റെ

ഭാര്യാപുത്രാദികളും അവിടെ വന്നു ചേർന്നു. പിന്നെ അവരെല്ലാവരും ആ കൊട്ടാരത്തിൽത്തന്നെ താമസമായി. അത് ഭഗവതിക്ക് ഒട്ടും ഹിതമായില്ല. അതിനാൽ ആ കുടുംബക്കാർക്ക് ചില ഉപദ്രവങ്ങൾ നേരിട്ടു തുടങ്ങി. എന്നു മാത്രമല്ല, ദേവിയുടെ സേവകനായിരുന്ന ഗൃഹനായകൻ രാത്രി കാലങ്ങളിൽ കിടന്നുറങ്ങുന്ന സമയം, അരോ ഒരാൾ അദ്ദേഹത്തിന്റെ അടുക്കൽ ചെന്ന്, 'ഞാനിരിക്കുന്ന സ്ഥലത്തു കുടുംബസഹിതം താമസിച്ചുകൂടാ. അതിനാൽ നിന്റെ ഭാര്യയേയും മറ്റും ഇവിടെനിന്നു മാറ്റിത്താമസിപ്പിക്കണം. അല്ലെങ്കിൽ എന്നെ ഇവിടെനിന്നു മാറ്റി കുടിയിരുത്തണം' എന്നു പറയുകയും ഭയപ്പെടുത്തുകയും പതിവായിത്തീർന്നു. ഇങ്ങനെ തന്റെ അടുക്കൽ വന്നു പതിവായിപ്പറയുന്നതു ഭഗവതി തന്നെയാണെന്നും കുടുംബത്തിൽ ഉപദ്രവങ്ങളുണ്ടാവുന്നതു ഭഗവതിയുടെ വിരോധം കൊണ്ടാണെന്നും അദ്ദേഹത്തിനു തോന്നി. എങ്കിലും തീർച്ചപ്പെടുത്താനായി അദ്ദേഹം ഒരു നല്ല പ്രശ്നക്കാരനെക്കൊണ്ടു പ്രശ്നം വെയ്പിച്ചു നോക്കിക്കുകകൂടി ചെയ്തു. അപ്പോൾ അദ്ദേഹം വിചാരിച്ചതു പോലെത്തന്നെ പ്രശ്നക്കാരനും വിധിച്ചു. അതിനാൽ ഒരു ക്ഷേത്രം പണിയിച്ച് ഭഗവതിയെ മാറ്റി കുടിയിരുത്തണമെന്ന് അദ്ദേഹം തീർച്ചപ്പെടുത്തുകയും അതിനായി ശ്രമിച്ചുതുടങ്ങുകയും ചെയ്തു.

ഇപ്പോൾ പള്ളിപ്പുറത്തുകാവുക്ഷേത്രമിരിക്കുന്ന സ്ഥലവും അന്നു കുമാരനല്ലൂർ ദേവസ്വം വകയായിരുന്നു. ആ സ്ഥലം അദ്ദേഹം ക്ഷേത്രം പണിയിക്കുന്നതിനായി ഊരാൺമയോഗക്കാരോട് എഴുതിവാങ്ങി. പിന്നെ അദ്ദേഹം തന്റെ ആഗ്രഹവും ആവശ്യവും വയസ്ക്കര പോറ്റിയുടെ അടുക്കൽ അറിയിച്ചു. ഇപ്പോൾ വയസ്ക്കര മൂസ്സ് എന്നു പറഞ്ഞുവരുന്ന വരുടെ ഇല്ലത്തുള്ളവരെ അക്കാലത്ത് വയസ്ക്കര പോറ്റി എന്നാണ് പറഞ്ഞുവന്നിരുന്നത്. വയസ്ക്കര പോറ്റി അന്നു നാടുവാഴ്ചയുണ്ടായിരുന്ന തെക്കുംകൂർ രാജാവിന്റെ വൈദ്യനായിരുന്നു. കോടിമത, തിരുനക്കര എന്നീ ദേശങ്ങളിന്മേലുള്ള ആധിപത്യവും തെക്കുംകൂർ രാജാവ് വയസ്ക്കര പോറ്റിക്കു വിട്ടുകൊടുത്തിരുന്നു. മേൽപറഞ്ഞ ദേശങ്ങളിലെ ജനങ്ങളെ രാജാവു വയസ്ക്കര പോറ്റിക്കു മരുന്നുകൾ പറിച്ചുകൊണ്ടുചെന്നു കൊടുക്കുന്നതിനും മറ്റുമായി ആജ്ഞാകാരന്മാരാക്കി നിയമിക്കുകയും ചെയ്തിരുന്നു. ഈ ദേശങ്ങളിന്മേൽ അന്നു സർക്കാരിലേക്കു സിവിൽ ക്രിമിനൽ അധികാരങ്ങൾ മാത്രമേയുണ്ടായിരുന്നുള്ളു. നികുതി പിരിച്ചെടു

ക്കുന്നതിനും മറ്റുമുള്ള അധികാരങ്ങളെല്ലാം വയസ്ക്കര പോറ്റിക്കായിരുന്നു. അതിനാൽ ഈ ദേശത്ത് ഏതു കാര്യം നടത്തുന്നതിനും വയസ്ക്കര പോറ്റിക്ക് യാതൊരു പ്രയാസവുമുണ്ടായിരുന്നില്ല. പ്രത്യുത, അദ്ദേഹത്തിന്റെ അനുവാദവും സമ്മതവും കൂടാതെ ഈ ദേശത്ത് യാതൊരു കാര്യവും നടക്കുകയുമില്ലായിരുന്നു. ഇതെല്ലാം കൊണ്ടുമാണ് ദേവീസേവകനായ ആ ഉണ്ണി തന്റെ ആഗ്രഹം വയസ്ക്കര പോറ്റിയുടെ അടുക്കൽ അറിയിച്ചത്. അദ്ദേഹം വയസ്ക്കര പോറ്റിയുടെ അനുവാദവും ആനുകൂല്യവും സകലവിധ സഹായങ്ങളും ദേശക്കാരുടെ സഹകരണവും നിമിത്തം നിഷ്പ്രയാസം അചിരേണ ക്ഷേത്രം പണികഴിപ്പിക്കുകയും പ്രസിദ്ധ തന്ത്രിയായ ഭദ്രകാളിമറ്റപ്പള്ളി നമ്പൂരിപ്പാടിനെ വരുത്തി അദ്ദേഹത്തിനെക്കൊണ്ട് ഒരു സുമുഹൂർത്തത്തിൽ ഭഗവതിയെ അവിടെ കുടിയിരുത്തിച്ചു കലശം മുതലായവ നടത്തിക്കുകയും വയസ്ക്കര പോറ്റി മുതലായവരുടെ സമ്മതപ്രകാരം ഭദ്രകാളിമറ്റപ്പള്ളി നമ്പൂരിപ്പാട് ആ ക്ഷേത്രത്തിന് 'പള്ളിപ്പുറത്തുകാവ്' എന്നു പേരിടുകയും ചെയ്തു. ഇപ്രകാരമാണ് പള്ളിപ്പുറത്തുകാവിന്റെ ഉത്ഭവം.

ക്ഷേത്രം പണിയിച്ചു ഭഗവതിയെ അവിടെ കുടിയിരുത്തിക്കഴിഞ്ഞപ്പോൾ അക്കാലം വരെ ദേവിയെ പൂജിച്ചുകൊണ്ടിരുന്നയാൾക്കു മേലാൽ ഈ ദേവിയെ പൂജിക്കുന്നതിനു താനായാൽ മതിയാവുകയില്ലെന്നു തോന്നുകയാൽ അന്നുമുതൽ ക്ഷേത്രത്തിൽ ശാന്തിക്കു ബ്രാഹ്മണരെ നിയമിച്ചു നടത്തിത്തുടങ്ങുകയും അദ്ദേഹം ഭക്തിപൂർവ്വം ഭഗവതിയെ സേവിച്ചുകൊണ്ടു കുടുംബസഹിതം കൊട്ടാരത്തിൽത്തന്നെ സ്ഥിരതാമസമാക്കുകയും അമയന്നൂരുണ്ടായിരുന്ന പൂർവ്വഗൃഹം ഉപേക്ഷിക്കുകയും ചെയ്യുകയാൽ അദ്ദേഹത്തിനും അദ്ദേഹത്തിന്റെ വംശ്യന്മാർക്കും 'കൊട്ടാരത്തിലുണ്ണി' എന്നുള്ള പേരുതന്നെ സ്ഥിരപ്പെട്ടു. (ഇത്രയും പറഞ്ഞതുകൊണ്ടും എന്റെ പേരു കൊണ്ടും ഇതെഴുതുന്ന ഞാനും അദ്ദേഹത്തിന്റെ വംശപരമ്പരയിലുൾപ്പെട്ട ആളാണെന്നുള്ള പരമാർത്ഥം വായനക്കാർ ഊഹിച്ചുകൊള്ളുമെന്നു വിശ്വസിക്കുന്നു. പക്ഷേ ഞാനിതു പറഞ്ഞാൽ, 'തെക്കേ സമുദ്രത്തിൽ സേതു ബന്ധിച്ചതു നമ്മുടെ ശ്രീരാമനമ്മാവനാണ്' എന്നൊരു ക്ഷത്രിയരാജാവും 'ഏഴു സമുദ്രങ്ങളും കുടിച്ചുവറ്റിച്ചതു നമ്മുടെ അഗസ്ത്യമുത്തച്ഛനാണ് എന്നൊരു നമ്പൂരിയും പറഞ്ഞതുപോലെ വായനക്കാർക്കും തോന്നുമായിരിക്കാം. അതിനാൽ

അതിനെക്കുറിച്ച് ഞാനൊന്നും പറയുന്നില്ല.) കുമാരനല്ലൂർ ക്ഷേത്രത്തിലെ ഉത്സവം കാലക്രമേണ വൃശ്ചികമാസത്തിൽ രോഹിണി ആറാട്ടാകുവാൻ തക്കവണ്ണം പത്തുദിവസം മാത്രമായിത്തീരുകയും കോടിമതയ്ക്കുള്ള എഴുന്നള്ളിപ്പും കൊട്ടാരത്തിലുള്ള ഇറക്കിപ്പൂജയും വേണ്ടെന്നു വയ്ക്കുകയും ചെയ്യുകയാൽ കൊട്ടാരത്തിലെ ഇവരുടെ താമസം ക്ഷേത്രകാര്യത്തിനു പ്രതിബന്ധമായി തീർന്നുമില്ല. ഇനി പള്ളിപ്പുറത്തുകാവിൽ ഭഗവതിയുടെ മാഹാത്മ്യത്തെക്കുറിച്ചുകൂടി സ്വൽപം പറയാം.

ഒരിക്കൽ ചെങ്ങന്നൂർക്കാരൻ ഒരു കരിങ്കൽപ്പണിക്കാരനു ഭ്രാന്തു തുടങ്ങി. അതിനു പലരെക്കൊണ്ടും പല മന്ത്രവാദങ്ങളും ചികിത്സകളും ചെയ്യിച്ചിട്ടും പല ക്ഷേത്രങ്ങളിൽ കൊണ്ടുപോയി ഭജനമിരുത്തീട്ടും യാതൊരു ഭേദവുമുണ്ടായില്ല. ഒടുക്കം അവനെ അവന്റെ സഹോദരന്മാർ ഏറ്റുമാനൂർ ക്ഷേത്രസന്നിധിയിൽ കൊണ്ടുപോയി ഭജനമിരുത്തി. അവിടെ നാൽപത്തൊന്നു ദിവസം ഭജനമിരുന്നപ്പോഴേയ്ക്കും ക്ഷേത്രത്തിന്റെ മതിൽക്കകത്തുകടന്നാൽ ഭ്രാന്തില്ല; മതിൽക്കു പുറത്തിറങ്ങിയാൽ ഭ്രാന്തു തുടങ്ങും എന്നുള്ള സ്ഥിതിയായി. അതിനാൽ വീണ്ടും അവിടെ ഒരു കൊല്ലം കൂടി അവനെ ഭജനമിരുത്തി. അതുകൊണ്ടും വിശേഷമൊന്നുമുണ്ടായില്ല. അതിനാൽ അവന്റെ സഹോദരന്മാർ നൈരാശ്യത്തോടുകൂടി അവനെ സ്വദേശത്തേക്കുതന്നെ കൊണ്ടുപോകാനായി പുറപ്പെട്ടു. ഏറ്റുമാനൂർ മതിൽക്കു പുറത്തിറങ്ങിയപ്പോൾ ആ ഭ്രാന്തൻ ഉടുത്തിരുന്ന മുണ്ടഴിച്ചു തലയിൽക്കെട്ടിക്കൊണ്ടു ചാടുകയും തുള്ളുകയും മറ്റും തുടങ്ങി. ആരുപറഞ്ഞാലും അവൻ ഒന്നും അനുസരിക്കുകയില്ല. തെക്കോട്ടു നടക്കാൻ പറഞ്ഞാലവൻ വടക്കോട്ടു നടക്കും. ആരെങ്കിലും ദേഷ്യപ്പെട്ടു പറഞ്ഞാൽ അവരെ അവനടിക്കും. അതുകൊണ്ട് അവനെ അവന്റെ സഹോദരന്മാരും മറ്റും കൂടി പിടിച്ചുകെട്ടി വടിയും തടിയുമായി അടുത്തുകൂടി ഉന്തിയും തള്ളിയുമാണ് തെക്കോട്ടു കൊണ്ടു പുറപ്പെട്ടത്. അങ്ങനെ അവർ ഒരുവിധം കോട്ടയത്തെത്തി. അക്കാലത്തും കോട്ടയത്തു നിന്നു തെക്കോട്ടുള്ള നാട്ടുവഴി പള്ളിപ്പുറത്തുകാവിന്റെ കിഴക്കെ നടയിൽക്കൂടിയായിരുന്നു. അവർ നടയ്ക്കു നേരെയായപ്പോൾ ആ ഭ്രാന്തൻ 'ഞാൻ നിങ്ങളുടെ കൂടെ വരുന്നില്ല. ഞാനെന്റെ ഭഗവതിയമ്മയുടെ അടുക്കലിരിക്കാനാണ് നിശ്ചയിച്ചിരിക്കുന്നത്. ഇവിടെയിരുന്നാൽ എന്റെ അമ്മ എന്നെ സുഖപ്പെടുത്തിവിടും. ഞാനിവിടെ ഇരുന്നുകൊള്ളാം. എന്റെ

കൂടെ നിങ്ങളാരും വേണമെന്നില്ല. നിങ്ങളെന്നെ തല്ലിയാലും കൊന്നാലും എന്റെ സുഖക്കേടു മാറിയല്ലാതെ ഞാൻ ഇവിടെനിന്നു വരികയില്ല' എന്നു പറഞ്ഞ് നടയ്ക്കുനേരെ ഇരിപ്പായി. അപ്പോൾ അവിടെ ദേശക്കാരും വഴിയാത്രക്കാരുമായി അനേകം ജനങ്ങളും വന്നുകൂടി. അവരിൽ ചിലർ 'എന്നാൽ ഇവൻ ഇവിടെ കുറച്ചുദിവസം താമസിക്കട്ടെ. ഭഗവതിയുടെ കൃപ കൊണ്ട് ഇവന്റെ സുഖക്കേടു ഭേദമായി എന്നും വരാമല്ലോ' എന്നും, മറ്റുചിലർ 'ഏറ്റുമാനൂർ ഭജനമിരുന്നിട്ടും മാറാത്ത ഭ്രാന്താണോ ഇവിടെയിരുന്നാൽ മാറുന്നത്? ഇനിയെങ്ങും ഇവനെ താമസിപ്പിക്കേണ്ട. കഴിയുന്നതും വേഗത്തിൽ ഇവനെ സ്വദേശത്തേയ്ക്കു കൊണ്ടുപോവുക യാണ് വേണ്ടത്' എന്നും, അപ്പോൾ വേറെ ചിലർ 'അങ്ങനെ തീർച്ചയാക്കണ്ട. ഭഗവതിയുടെ മാഹാത്മ്യം അചിന്ത്യമാണ്. അതിനാൽ കുറച്ചു ദിവസം ഇവനിവിടെ താമസിക്കട്ടെ. ഇവന്റെ ഹിതവുമങ്ങനെ യാണല്ലോ' എന്നും പറഞ്ഞ് അവർ തമ്മിൽ വാദമായി. ആ സമയം കാവിൽ വെളിച്ചപ്പാടുതുള്ളി 'അവനെ കെട്ടഴിച്ചുവിടണം. അവൻ എങ്ങും പൊയ്ക്കളയുകയും ആരെയും ഉപദ്രവിക്കുകയും ചെയ്യുകയില്ല. അവനെ ഞാൻ സൂക്ഷിക്കുകയും സുഖപ്പെടുത്തി അയയ്ക്കുകയും ചെയ്തു കൊള്ളാം. അവൻ എന്റെ അടുക്കൽ നാൽപത്തൊന്നു ദിവസമിരിക്കട്ടെ' എന്നു കൽപിച്ചു. അതുകേട്ട് അവന്റെ സഹോദരന്മാർ അവനെ അഴിച്ചുവിട്ടു. ഉടനെ ആ ഭ്രാന്തൻ, 'ഞാനൊന്നു കുളിച്ചുവരട്ടെ' എന്നു പറഞ്ഞു തെക്കോട്ടു നടന്നു തുടങ്ങി. വെളിച്ചപ്പാടിന്റെ കൽപ്പനയിൽ എല്ലാവർക്കും വിശ്വാസമുണ്ടായിരുന്നെങ്കിലും ഭ്രന്തന്റെ കാര്യത്തിൽ ആർക്കും വിശ്വാസമില്ലായിരുന്നതിനാൽ ചിലർ അവന്റെ പിന്നാലെ പോയി. അവൻ നേരെ കൊടൂരാറ്റിൽച്ചെന്നു കുളിച്ചു തിരിയെ കാവിലെത്തി നടയ്ക്കു നേരേ നിന്നു ഭഗവതിയെ തൊഴുതിട്ടു ക്ഷേത്രത്തിനു പ്രദക്ഷിണം വെച്ചുതുടങ്ങി. അപ്പോഴും തുള്ളിക്കൊണ്ടുതന്നെ നിന്നിരുന്ന വെളിച്ചപ്പാട് അവിടെ കൂടിയിരുന്ന ജനങ്ങളോടായി 'ഇവൻ കരിങ്കൽപ്പണി യിൽ അതിവിദഗ്ദ്ധനും ബിംബപ്രമാണം മുതലായവ അറിയാവുന്നവനു മാണ്. ഇവൻ സുഖമായി ജീവിച്ചിരുന്നാൽ ഇവന്റെ കൂട്ടുപണിക്കാർക്കു യശസ്സും ധനലാഭവും കുറഞ്ഞുപോകുമെന്നു വിചാരിച്ച് അസൂയാലുക്ക ളായ കൂട്ടുകാർ ഇവനു കൈവിഷം കൊടുത്തു ഭ്രാന്തുപിടിപ്പിച്ചതാണ്. നെയ്യപ്പത്തിലാണ് ഇവനു കൈവിഷം കൊടുത്തിട്ടുള്ളത്. അത് എന്റെ ലോകർക്ക് ഇപ്പോൾ ഞാൻ ബോദ്ധ്യം വരുത്തിത്തരാം. ബിംബത്തിനഭി

ഷേകം കഴിച്ച തീർത്ഥത്തിൽ മഞ്ഞപ്രസാദം കലക്കി ഇവനു കൊടുക്കട്ടെ' എന്നു കൽപ്പിച്ചു. ഉടനെ ചിലർ ഒരു പാത്രത്തിൽ ശാന്തിക്കാരനോടു തീർത്ഥവും പ്രസാദവും മേടിച്ചു കലക്കി ഭ്രാന്തനു കൊടുക്കുകയും അവൻ അതെടുത്ത് ഒട്ടും മടിക്കാതെ സന്തോഷത്തോടുകൂടി സേവിക്കുകയും ചെയ്തു. പിന്നെ ഏകദേശം ഒരു നാഴിക കഴിഞ്ഞപ്പോൾ അവൻ 'മനം മറിയുന്നു' എന്നും പറഞ്ഞ് മതിൽക്കു പുറത്തേയ്ക്കു പോവുകയും ഉടനെ ഒന്നു ഛർദ്ദിച്ചതിൽ നെയ്യപ്പത്തിന്റെ കഷണങ്ങൾ കണ്ട് എല്ലാവരും ഏറ്റവും വിസ്മയിക്കുകയും ആ കല്ലൻ 'ആവൂ! ഇപ്പോൾ എന്റെ തലയ്ക്കു വെളിവു വീണു' എന്നു പറയുകയും ചെയ്തു. ഭഗവതിയുടെ നടയിൽ വന്നപ്പോൾ ത്തന്നെ അവന്റെ ഭ്രാന്തു മിക്കവാറും മാറി. കൈവിഷം ഛർദ്ദിച്ചുപോവുക കൂടി ചെയ്തപ്പോൾ അവനു പൂർണ്ണസുഖം സിദ്ധിച്ചു. എങ്കിലും അവൻ നാൽപത്തൊന്നു ദിവസം തികച്ചും ഭക്തിപൂർവ്വം ഭജിക്കുകയും ഭജനം കാലം കൂടിയതിന്റെ ശേഷം സ്വസ്ഥചിത്തനായി സസന്തോഷം സ്വദേശ ത്തേയ്ക്കു മടങ്ങിപ്പോവുകയും ചെയ്തു.

അവൻ സ്വദേശത്തെത്തിയതിന്റെ ശേഷം മുപ്പത്തിയാറേകാലംഗുലം നീളത്തിലും അതിനു ചേർന്ന വീതിയിലും ഘനത്തിലും ഒരു വിഗ്രഹം പണിയാൻ മതിയാകത്തക്കവണ്ണം ഒരു കൃഷ്ണശില കീറിയെടുത്തു വഞ്ചിയിൽ കയറ്റിക്കൊണ്ടു വീണ്ടും കോട്ടയത്തെത്തി. ആ ശിലയെടുപ്പിച്ചു പള്ളിപ്പുറത്തുകാവു നടയിൽ കൊണ്ടുപോയി ഇടുവിച്ചിട്ട് അതുകൊണ്ടു ഭദ്രകാളിയുടെ ഒരു ബിംബം പണിതു കുറതീർത്തു. ആ ബിംബം അവൻ വഴിപാടായി നടയ്ക്കുവെച്ചു ദേവിയെ വന്ദിച്ചിട്ടു വീണ്ടും സ്വദേശത്തേ യ്ക്കു പോവുകയും ചെയ്തു. ആ വിഗ്രഹം കാഴ്ചയിൽ ഏറ്റവും ഭയങ്കരവും അതിന്റെ പണികളെല്ലാം അത്യന്തം മനോഹരങ്ങളും വിചിത്രതരങ്ങളുമാണ്. ആ കല്ലൻ ഒരു കൊല്ലം കൊണ്ടാണ് അതു പണി തീർത്തത്. അത് അവന്റെ വഴിപാടായിട്ടായിരുന്നതിനാൽ അതിലേക്ക് യാതൊരു പ്രതിഫലവും അവൻ ആഗ്രഹിക്കുകയും അവന് ആരും യാതൊന്നും കൊടുക്കുകയുമുണ്ടായിട്ടില്ല. ഈ ബിംബം കണ്ടിട്ടുള്ളവരെ ല്ലാം ഭദ്രകാളിയുടെ ഇപ്രകാരമുള്ള ഒരു ശിലാവിഗ്രഹം മറ്റൊരു സ്ഥലത്തു മില്ലെന്നാണ് പറഞ്ഞിട്ടുള്ളത്.

'ശൂലാഗ്രപ്രോതദൈത്യപ്രവരപരിലസ-
ച്ചാരുദോർദ്ദണ്ഡയുഗ്മാം

ഖഡ്ഗം, ഖേടം, കപാലം, ഗുണസൃണിഭുജഗാൻ
ദോർഭിരന്യൈർദ്ദധാനാം
ഭക്താഭീഷ്ടപ്രദാത്രീം ഖലജനഭയദാം
ഘോരദംഷ്ട്രാം ത്രിണേത്രാം
വേതാളീകണ്ഠസംസ്ഥാം പുരമഥനസുതാം
ഭാവയേ ഭദ്രകാളീം'

എന്നുള്ള ധ്യാനശ്ലോകപ്രകാരം എട്ടു തൃക്കൈകളോടുകൂടിയും അവയിൽ രണ്ടു തൃക്കൈകൾകൊണ്ട് ദാരുകാസുരനെ ശൂലത്തിന്മേൽ കുത്തിക്കോർത്ത് ഉയർത്തിപ്പിടിച്ചുകൊണ്ടും വേതാളത്തിന്റെ കഴുത്തിൽ ഇരിക്കുന്നതായിട്ടുമാണ് ആ ദേവീവിഗ്രഹം അവൻ പണിതീർത്തത്.

ആ കല്ലൻ ഈ ബിംബമുണ്ടാക്കി നടയ്ക്കുവെച്ചകാലത്ത് അവിടെ യുണ്ടായിരുന്നത് ഓടുകൊണ്ടുവാർത്ത ഒരു കണ്ണാടിബിംബമായിരുന്നു. ശ്രീപോർക്കലിയിൽനിന്നു കൊണ്ടുവന്നുവെച്ചു പൂജിച്ചിരുന്ന നാന്ദകം വാൾ കാലപ്പഴക്കം കൊണ്ട് തുരുമ്പുപിടിച്ചു മിക്കവാറും ദ്രവിച്ചു പോയിരുന്നതിനാൽ ഭദ്രകാളിമറ്റപ്പള്ളി നമ്പൂരിപ്പാടു ഭഗവതിയെ ആ വാളിന്മേൽ നിന്ന് ആവാഹിച്ച് ഈ കണ്ണാടിബിംബത്തിങ്കലാക്കിയാണ് കുടിയിരുത്തിയിരുന്നത്.

ആ കല്ലൻ ബിംബം പണിക്കുറതീർത്തു നടയ്ക്കുവെച്ചിട്ടു പോയതിന്റെ ശേഷം അന്നു കുടുംബത്തിൽ മൂപ്പായിരുന്ന കൊട്ടാരത്തിലുണ്ണി ഈ വിവരം വയസ്ക്കര പോറ്റിയുടെ അടുക്കൽ അറിയിക്കുകയും പോറ്റി ദേശക്കാരെക്കൂടി വരുത്തിയാലോചിച്ചു, നവീകരണക്രിയകളോടുകൂടി ബിംബപ്രതിഷ്ഠയും അഷ്ടബന്ധത്തോടുകൂടി ദ്രവ്യകലശവും ക്ഷേത്ര മര്യാദപ്രകാരം പരിവാരപ്രതിഷ്ഠകളും നടത്തണമെന്നു നിശ്ചയിക്കുകയും അവയ്ക്കെല്ലാം വേണ്ടുന്ന പണം ദേശക്കാരിൽ നിന്നും മറ്റുമായി പിരിച്ചു ശേഖരിക്കുകയും പ്രതിഷ്ഠയ്ക്കു നല്ലതായ ഒരു മുഹൂർത്തം നിശ്ചയിക്കുകയും ചെയ്തു. തന്ത്രിയായ ഭദ്രകാളിമറ്റപ്പള്ളി നമ്പൂതിരിപ്പാടു മുതലായവരെയും ബിംബം പണിത കല്ലനേയും എഴുത്തുകളോടുകൂടി ആളുകളെ അയച്ചു മുൻകൂട്ടി വരുത്തി, ബിംബപരിഗ്രഹം, ജലാധിവാസം മുതലായവയോടുകൂടി ക്രിയകളും ആരംഭിച്ചു. നിശ്ചിതമുഹൂർത്തത്തിൽ ത്തന്നെ ബിംബപ്രതിഷ്ഠയും മറ്റു ക്രിയകളുമെല്ലാം യഥാവിധി

നിർവ്വിഘ്നം നടന്നു. തെക്കുംകൂർ രാജാവിന്റെ ആനുകൂല്യവും വയസ്ക്കര പോറ്റിയുടെ സഹായവും ദേശക്കാരുടെ സഹകരണവും വേണ്ടതുപോലെ ഉണ്ടായിരുന്നതിനാൽ ആ ക്രിയകൾ നടത്തിക്കുന്നതിനു കൊട്ടാരത്തിലു ണ്ണിക്കു വലിയ പ്രയാസമൊന്നുമുണ്ടായില്ല. ഈ പ്രതിഷ്ഠയും കലശവും നടന്നത് മേടമാസം പത്താം തീയതിയായിരുന്നു. അതിനാൽ ആ ദിവസത്തെ ആണ്ടുതോറും ആ ക്ഷേത്രത്തിൽ ഒരു വിശേഷദിവസമായി കൊണ്ടാടണമെന്ന് അന്നുതന്നെ എല്ലാവരും കൂടി നിശ്ചയിക്കുകയും ചെയ്തു. അതിനാൽ അപ്രകാരം ഇപ്പോഴും ആചരിച്ചുവരുന്നുണ്ട്. അന്നു പ്രതിഷ്ഠിച്ച ബിംബം തന്നെയാണ് ഇപ്പോഴും അവിടെയുള്ളത്.

ഏറ്റുമാനൂർ ദേവന്റെ സന്നിധിയിൽ ഭജനമിരുന്നിട്ടു പോലും ഭേദമാകാത്ത ഭ്രാന്തു നിഷ്പ്രയാസം ഭേദപ്പെടുത്തിയ പള്ളിപ്പുറത്തു കാവിൽ ഭഗവതിയുടെ ശക്തിയും മായാത്മ്യവും ഒട്ടും ചില്ലറയല്ലെന്നുള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലോ. അവിടെ ബിംബപ്രതിഷ്ഠ കഴിയുന്ന തിനു മുമ്പ് കോടിമതക്കാരുടെ ദേശപരദേവത ഒരു ശാസ്താവായിരുന്നു. ആ ശാസ്താവിനെ കോടിമതശ്ശാസ്താവെന്നാണു പറഞ്ഞുവന്നിരുന്നത്. ഈ ഭഗവതിയുടെ ചൈതന്യം വർദ്ധിച്ചതിനോടുകൂടി ആ ശാസ്താവിന്റെ കാര്യം എല്ലാവരുടെയും മനസ്സിൽ വിസ്മൃതപ്രായമായിത്തീർന്നു. ഇപ്പോൾ ആ ശാസ്താവിനെ ആരും ആദരിക്കുകയും ആചരിക്കുകയും ചെയ്യുന്നില്ല.

പള്ളിപ്പുറത്തുകാവിൽ ഭഗവതിയുടെ മാഹാത്മ്യത്തെക്കുറിച്ച് ഇനിയും വളരെപ്പറയാനുണ്ട്. അവയെല്ലാം ഈ ലേഖനം കൊണ്ടു പറഞ്ഞുതീർക്കുന്ന കാര്യം അസാദ്ധ്യമാണ്. അതിനാൽ സ്വൽപം ചിലതു കൂടിപ്പറഞ്ഞിട്ട് ഈ ഉപന്യാസം സമാപിപ്പിക്കാമെന്നു വിചാരിക്കുന്നു.

മുൻകാലങ്ങളിൽ കോടിമതയോടു ചേർന്ന അടുത്ത പ്രദേശമായ തിരുനക്കരെ കേരളപുരത്തു ബ്രഹ്മസ്വം മഠത്തിൽ തിരുനാവായ വാദ്ധ്യാൻ നമ്പൂരിമാർ വന്നു താമസിച്ച് ഓണന്തുരുത്ത്, കുമാരനല്ലൂർ, കിടങ്ങൂർ, കാടമുറി മുതലായ ഗ്രാമങ്ങളിലെ ബ്രാഹ്മണകുമാരന്മാരെ വേദാദ്ധ്യയനം ചെയ്യിച്ചിരുന്നു. അങ്ങനെ ഒരിക്കൽ വന്ന് താമസിച്ചിരുന്ന ജ്യേഷ്ഠാനുജ ന്മാരായിരുന്ന വാദ്ധ്യാൻ നമ്പൂതിരിമാരിൽ അനുജനു വസൂരിദീനമുണ്ടായി. ദീനമിന്നതാണെന്നു തീർച്ചയായപ്പോൾതന്നെ ദീനക്കാരനെ രക്ഷിക്കുന്ന തിനു രണ്ടു പട്ടന്മാരെ ബ്രഹ്മസ്വം മഠത്തിലാക്കീട്ട് ജ്യേഷ്ഠനായ വാദ്ധ്യാൻ

നമ്പൂരിയും ശിഷ്യരായ ബ്രാഹ്മണകുമാരന്മാരും അടുത്തുള്ള ശ്രീകൃഷ്ണ സ്വാമിക്ഷേത്രത്തിലേക്കു മാറിത്താമസിച്ചു. ദീനക്കാരനെ രക്ഷിക്കുന്നതിനു നിയമിക്കപ്പെട്ടിരുന്ന പട്ടന്മാർ ദീനവർത്തമാനം ദിവസം തോറും കാലത്തും വൈകുന്നേരവും അമ്പലത്തിൽച്ചെന്നു പറയണമെന്നു വലിയ വാദ്ധ്യാൻ നമ്പൂരി പ്രത്യേകം ചട്ടം കെട്ടിയിരുന്നതിനാൽ ആ പട്ടന്മാർ അപ്രകാരം തന്നെ പതിവായി ചെയ്തുകൊണ്ടിരുന്നു. ദീനം ഏറ്റവും കടുത്ത വകയായിരുന്നതിനാൽ കുളിപ്പിക്കുന്ന കാര്യം അസാദ്ധ്യമെന്നായിരുന്നു പട്ടന്മാരുടെ അഭിപ്രായം. അവർ അതു സ്പഷ്ടമായിട്ടല്ലെങ്കിലും ചില വാക്കുകൾകൊണ്ടും ഭാവം കൊണ്ടും മറ്റും വലിയ വാദ്ധ്യാൻ നമ്പൂരിയുടെ അടുക്കൽ സൂചിപ്പിക്കുകയും ചെയ്തിരുന്നു. മേൽ കണ്ടതിന്റെ[1] എട്ടാം ദിവസം അഞ്ചുനാഴികപ്പകലെ അനുജൻ വാദ്ധ്യാൻ നമ്പൂരി മരിച്ചു. ഉടനെ പട്ടന്മാർ പുറത്തിറങ്ങി ദീനക്കാരൻ കിടന്നിരുന്ന മുറിയുടെ (അകത്തിന്റെ) വാതിൽ അടച്ചുകെട്ടീട്ട് അമ്പലത്തിന്റെ മതിൽക്കു വെളിയിൽ ചെന്നുനിന്നു കൊണ്ടു വലിയ വാദ്ധ്യാൻ നമ്പൂരിയെ വിളിച്ചു മതിൽക്കു പുറത്തുവരുത്തി വിവരം പറഞ്ഞു. അദ്ദേഹം അതുകേട്ടിട്ട് ഒന്നും മിണ്ടാതെ നേരെ തെക്കോട്ടു നടന്നു പള്ളിപ്പുറത്തു കാവിലെത്തി.

അദ്ദേഹം മതിൽക്കകത്തേക്കു കടക്കാൻ ഭാവിച്ചപ്പോൾ അവിടെ നിന്നിരുന്നവരിൽ ചിലർ 'അവിടേയ്ക്ക് അനുജൻ മരിച്ച അശുദ്ധിയല്ലേ? മതിൽക്കകത്തു കടക്കാമോ?' എന്നു ചോദിച്ചു. അതിനു മറുപടിയായി അദ്ദേഹം 'ഭഗവതിയുടെ സാന്നിദ്ധ്യം ഇവിടെയുണ്ടെങ്കിൽ എന്റെ അനുജൻ വസൂരിദീനമായിട്ട് മരിക്കയില്ല. അതിവിടെയില്ലെങ്കിൽ അശുദ്ധിയിൽ ഇവിടെ കയറിയാലൊന്നുമില്ല' എന്നു പറഞ്ഞിട്ടു കുളത്തിലിറങ്ങി കാലും മുഖവും കഴുകിക്കൊണ്ട് അമ്പലത്തിൽ കടന്നു മണ്ഡപത്തിൽ കയറി ജപിച്ചുകൊണ്ടിരുന്നു.

പള്ളിപ്പുറത്തുകാവിൽ ഭഗവതിയുടെ സങ്കേതത്തിനകത്ത് എവിടെ യെങ്കിലും വസൂരിദീനമുണ്ടായി മരിച്ചാൽ ശവമടക്കുക രാത്രിയിലല്ലാതെ പാടില്ല. അതിനു വിളക്ക്, പന്തം മുതലായവയുടെ വെളിച്ചം ഉപയോഗി ക്കാനും പാടില്ല. തെങ്ങോലച്ചൂട്ടിന്റെ വെളിച്ചം മാത്രമേ ഉപയോഗിക്കാൻ

[1] ദേഹത്തു കുരു വന്നതിന്റെ

പാടുള്ളൂ. മരിക്കുന്ന സമയം വിളക്കിരിക്കുന്നുണ്ടായാൽത്തന്നെയും മരിച്ചയുടനെ അതു കെടുത്തിക്കൊള്ളണം. ചൂട്ടുകെട്ടി പള്ളിപ്പുറത്തു കാവിൽ നടയിൽ കൊണ്ടുചെന്നു ശ്രീകോവിലിനകത്തുനിന്ന് ഒരു തിരി കൊളുത്തിവാങ്ങി, ചൂട്ടുകത്തിച്ചുകൊണ്ടുപോയി അതിന്റെ വെളിച്ചം കൊണ്ടുവേണം ശവമടക്കാൻ. ചൂട്ട് എത്രവേണമെങ്കിലും മാറിമാറി കൊളുത്തുന്നതിനു വിരോധമില്ല. ഇപ്രകാരമൊക്കെയാണ് ദേവിയുടെ കൽപ്പന. അതിനാൽ വാദ്ധ്യാൻ നമ്പൂരിയുടെ ശവമടക്കുന്നതിനു ചൂട്ടുകൊളുത്തി കൊണ്ടുപോകുന്നതിനായി പട്ടന്മാർ വലിയ ചൂട്ടുകളുമായി സന്ധ്യയ്ക്കു മുമ്പ് നടയിലെത്തി. അതിനു മുമ്പുതന്നെ ശാന്തിക്കാരൻ കുളിച്ചുവന്നു നടതുറന്നു വിളക്കുവെച്ചിരുന്നു. എങ്കിലും അത്താഴപ്പൂജ കഴിയാതെ ചൂട്ടുകൊളുത്തുന്നതിനു തിരികൊളുത്തിക്കൊടുക്കാറില്ലാത്തതിനാൽ പട്ടന്മാർ അവിടെത്തന്നെ നിന്നിരുന്നു. ആ സമയം വെളിച്ചപ്പാട് തുള്ളി അമ്പലത്തിനകത്തു ചെന്നു പട്ടും ചിലമ്പും അരമണിയും എടുത്തു ധരിച്ച് വാളും ശൂലവും കൈയിലെടുത്തുകൊണ്ടു പുറത്തേയ്ക്കു പോന്നു. അപ്പോഴും വലിയ വാദ്ധ്യാൻ നമ്പൂരി ജപിച്ചുകൊണ്ടു മണ്ഡപത്തിൽത്തന്നെ ഇരിക്കുന്നുണ്ടായിരുന്നു. വെളിച്ചപ്പാട് അദ്ദേഹത്തിന്റെ നേരേ നോക്കുകയോ മിണ്ടുകയോ യാതൊന്നും ചെയ്തില്ല. പുറത്തുവന്ന് ഒരു പിടി ഭസ്മം വാരിയെടുത്ത് അവിടെ നിന്നിരുന്ന പട്ടന്മാരിൽ ഒരാളുടെ കൈയിൽക്കൊടുത്തിട്ട് 'ഇതു കൊണ്ടുപോയി രോഗിയുടെ ദേഹത്തിലിട്ട് വിവരം ഉടനെ വന്നു പറയണം' എന്നു കൽപിച്ചു. പട്ടർ ഭസ്മം വാങ്ങിക്കൊണ്ട് ഓടി ബ്രഹ്മസ്വം മഠത്തിലെത്തി ഭസ്മം രോഗിയുടെ ദേഹത്തിലിട്ടു. മരിച്ചുകിടന്നിരുന്നയാൾ അപ്പോൾ കണ്ണുതുറന്നു. പട്ടർ ക്ഷണത്തിൽ തിരിയെ നടയിലെത്തി ആ വിവരം പറഞ്ഞു. വെളിച്ചപ്പാടു പിന്നെയും ഭസ്മം കൊടുത്തിട്ട് 'ഇതും കൊണ്ടുപോയി ഇടുക' എന്നു കൽപിച്ചു. പട്ടർ പിന്നെയും ഭസ്മം കൊണ്ടുചെന്നിട്ടപ്പോൾ രോഗി കൈയും കാലുമൊക്കെ കുറേശ്ശെ ഇളക്കിത്തുടങ്ങി. പട്ടർ പെട്ടെന്ന് ആ വിവരവും നടയിലെത്തിപ്പറഞ്ഞു. വെളിച്ചപ്പാടു മൂന്നാമതും ഭസ്മം കൊടുത്തിട്ട് 'ഇതും കൊണ്ടുപോയി രോഗിയുടെ മേലാസകലമിടുക. ഒരാൾ കൂടെപ്പോകണം. കഞ്ഞി വേണമെന്നു പറഞ്ഞാൽ കൊടുക്കണം. വിവരം ഉടനെ ഇവിടെ വന്നു പറയുകയും വേണം' എന്നു കൽപിച്ചു. ആ പ്രാവശ്യം ഭസ്മം കൊണ്ടുപോയ പട്ടരുടെ കൂടെ വേറൊരു പട്ടരും പോയി. ആ പ്രാവശ്യം ഭസ്മമിട്ടപ്പോൾ ദീനക്കാരൻ എണീറ്റിരിക്കുകയും കഞ്ഞി

വേണമെന്നു പറയുകയും ചെയ്തു. കാലത്തു വച്ച കഞ്ഞി അടുപ്പത്തുതന്നെ കിടപ്പുണ്ടായിരുന്നതിനാൽ ഒരു പട്ടർ ക്ഷണത്തിൽ കഞ്ഞി കൊണ്ടുചെന്നു കൊടുത്തു. രണ്ടുമൂന്നു ദിവസമായിട്ടു വെള്ളം കുടിക്കുകപോലും ചെയ്യാതെ കിടന്നിരുന്ന വാദ്ധ്യാൻ നമ്പൂരി അപ്പോൾ ഇരുനാഴിയരിയുടെ കഞ്ഞി കുടിച്ചു. ആ വിവരം ഒരു പട്ടർ ഓടിച്ചെന്നു വെളിച്ചപ്പാടിന്റെ അടുക്കൽ അറിയിച്ചു. അതുകേട്ടു മണ്ഡപത്തിൽ ജപിച്ചുകൊണ്ടിരുന്ന വലിയ വാദ്ധ്യാൻ നമ്പൂരിയും കിഴക്കേനടയിൽ ച്ചെന്നു. അദ്ദേഹവും അവിടെ കൂടിയിരുന്ന സകല ജനങ്ങളും ഈ വർത്തമാനം കേട്ട് ഏറ്റവും സന്തോഷിക്കുകയും വിസ്മയിക്കുകയും ചെയ്തു. ഉടനെ വെളിച്ചപ്പാട് വലിയ വാദ്ധ്യാൻ നമ്പൂരിയുടെ നേരെ തിരിഞ്ഞുനിന്നിട്ട്, 'എന്നെ പരീക്ഷിക്കുന്നുവോ? ഇതു വലിയ സാഹസ മായിപ്പോയി. എങ്കിലും ഇതു ഞാൻ ക്ഷമിച്ചിരിക്കുന്നു. ഇനി മേലാൽ എന്റെ നടയിൽ ആരും ഇപ്രകാരം പ്രവർത്തിച്ചു പോകരുത്' എന്നു കൽപിച്ചു. അപ്പോൾ വാദ്ധ്യാൻ നമ്പൂരി 'എന്റെ സങ്കടം കൊണ്ട്, ഇങ്ങനെ ചെയ്തതാണ്. അവിടുന്ന് എന്റെ സാഹസത്തെ ക്ഷമിച്ചു രക്ഷിക്കണം' എന്നു പറഞ്ഞു. ഉടനെ വെളിച്ചപ്പാട്, 'ആട്ടെ, ഞാൻ ക്ഷമിച്ചിരിക്കുന്നു. രോഗിയെ അടുത്ത വെള്ളിയാഴ്ച കുളിപ്പിച്ചു ഞായറാഴ്ച എന്റെ നടയിൽ കൊണ്ടുവരാം' എന്നു കൽപ്പിക്കുകയും അപ്പോൾ തന്നെ കലിയടങ്ങുകയും കൽപനകേട്ടു സന്തോഷിച്ച് എല്ലാവരും ദേവിയെ വന്ദിച്ചുകൊണ്ട് പിരിഞ്ഞുപോവുകയും ചെയ്തു.

പിറ്റേദിവസമായപ്പോഴേയ്ക്കും ചെറിയ വാദ്ധ്യാൻ നമ്പൂരിയുടെ ദേഹത്തിലെങ്ങും കുരുക്കളെന്നല്ല, കുരുക്കൾ വന്ന പാടുപോലും കാൺമാനുണ്ടായിരുന്നില്ല. അദ്ദേഹം കഞ്ഞിയും ചോറും ധാരാളമായി കഴിച്ചുതുടങ്ങുകയും ക്രമേണ അദ്ദേഹത്തിന്റെ ക്ഷീണം മാറിത്തുടങ്ങു കയും ചെയ്തു. വെളിച്ചപ്പാടു കൽപിച്ചതുപോലെ അദ്ദേഹത്തെ വെള്ളിയാഴ്ച കുളിപ്പിച്ച് ഞായറാഴ്ച കാവിൽ കൊണ്ടുപോയി തൊഴീച്ചു. വലിയ വാദ്ധ്യാൻ നമ്പൂരി അന്നു പള്ളിപ്പുറത്തുകാവിൽ ഭഗവതിക്കു ചതുശ്ശതം മുതലായി അനേകം വഴിപാടുകൾ കഴിക്കുകയും പട്ട്, പണം, താലി മുതലായവ അനുജനെക്കൊണ്ടു നടയ്ക്കു വെപ്പിക്കുകയും ചെയ്തു. ഉടനെ വെളിച്ചപ്പാട് തുള്ളി വലിയ വാദ്ധ്യാൻ നമ്പൂരിയോട്, 'എന്താ സന്തോഷമായില്ലേ? ഇത്രയുമൊക്കെയല്ലാതെ ഞാൻ വിചാരിച്ചാൽ

സാധിക്കുകയില്ല. ഇനി എന്റെ അടുക്കൽ സങ്കടമൊന്നും പറയേണ്ട. പറഞ്ഞാലും ഫലമൊന്നും ഉണ്ടാവുകയുമില്ല' എന്നു കൽപ്പിക്കുകയും പെട്ടന്ന് കലിയടങ്ങുകയും ചെയ്തു. ഈ കൽപന കേട്ടപ്പോൾ 'ഇതെന്താണ് ഇങ്ങനെ കൽപിച്ചത്?' എന്നൊരു സംശയം എല്ലാവർക്കു മുണ്ടായി. എന്നു മാത്രവുമല്ല, ആരെങ്കിലും കുളിച്ചു തൊഴാൻ വരുന്ന സമയം വെളിച്ചപ്പാടു തുള്ളിയാൽ തൊഴാൻ വരുന്നവർക്കു ഭസ്മം കൊടുക്കുക പതിവുണ്ട്, ആ പതിവു പോലെ വാദ്ധ്യാൻ നമ്പൂരിക്കു കൊടുത്തുമില്ല. ആകപ്പാടെ നല്ല ശുഭമല്ലെന്ന് അവിടെക്കൂടിയിരുന്നവർക്കെ ല്ലാവർക്കും തോന്നി. എങ്കിലും ആരും ആരോടും ഒന്നും പറഞ്ഞില്ല.

ചെറിയ വാദ്ധ്യാൻ നമ്പൂരിക്കു വലിയ ക്ഷീണമില്ലായിരുന്നതിനാൽ തൊഴാൻ വന്നതു നടന്നാണ്. തിരിയെപ്പോയതും അങ്ങനെതന്നെയായി രുന്നു. അദ്ദേഹം ബ്രഹ്മസ്വം മഠത്തിൽ ചെന്നു കയറിയ ഉടനേ 'എനിക്ക് എന്തോ വല്ലാതെ ഒരു ക്ഷീണം വരുന്നു' എന്നു പറഞ്ഞ് പെട്ടന്ന് അവിടെക്കിടന്നു. ഉടനെ മരിക്കുകയും ചെയ്തു.

പള്ളിപ്പുറത്തുകാവിൽ താലപ്പൊലിയും തീയാട്ടും എന്ന വഴിപാടു വളരെ പ്രധാനമാണ്. ഓരോ കാര്യങ്ങൾ സാധിക്കുന്നതിനായി ആ വഴിപാട് പലരും പ്രാർത്ഥിക്കുകയും നടത്തുകയും ചെയ്യാറുണ്ട്. അത് അവരവരുടെ ശക്തിക്കു തക്കവണ്ണം ചിലർ വളരെ കേമമായും മറ്റു ചിലർ ചുരുക്കമായും നടത്തും. ചുരുക്കമായിട്ടുള്ളതിനു താലപ്പൊലിക്കു പള്ളിപ്പുറത്തുകാവിൽനിന്നെഴുന്നള്ളിച്ചാൽ അവിടെത്തന്നെ മതിൽക്കു പുറത്തു താലം നിരത്തി അവിടെ നിന്നു മതിൽക്കകത്തെഴുന്നള്ളിച്ചു മൂന്നു പ്രദക്ഷിണം കഴിഞ്ഞ് അകത്തെഴുന്നള്ളിക്കും. കേമമായിട്ടുള്ളതിനു പള്ളിപ്പുറത്തുകാവിൽനിന്ന് എഴുന്നള്ളിച്ച് തിരുനക്കര ക്ഷേത്രത്തിൽ കൊണ്ടു പോയി അവിടെ ആനക്കൊട്ടിലിൽ താലം നിരത്തി കൊളുത്തി എടുത്ത് അവിടത്തെ അത്താഴശ്ശീവേലിയോടുകൂടി മൂന്നു പ്രദക്ഷിണം കഴിഞ്ഞു തിരിയേ എഴുന്നള്ളിച്ചു പള്ളിപ്പുറത്തു കാവിൽ വന്നിട്ട് അവിടെയും മൂന്നു പ്രദക്ഷിണം കഴിഞ്ഞിട്ടാണ് അകത്തെഴുന്നള്ളിക്കുന്നത്. തിരുനക്കരയ്ക്ക് എഴുന്നള്ളിച്ചു പോകുന്ന സമയങ്ങളിൽ വെളിച്ചപ്പാട് തുള്ളി എഴുന്നള്ളത്തിനോടുകൂടി പോവുക പതിവാണ്. വെളിച്ചപ്പാട് തുള്ളിപ്പോകുമ്പോൾ അരമണിയും ചിലമ്പും വാളും ശൂലവും ധരിച്ചിരിക്കും.

ഒരിക്കൽ ഒരു താലപ്പൊലിക്കു തിരുനക്കരയ്ക്ക് എഴുന്നള്ളിച്ചു പോയപ്പോൾ പതിവുപോലെ തുള്ളിക്കൊണ്ട് വെളിച്ചപ്പാടും പോയിരുന്നു. ആ സമയം വഴിയിൽ നിന്നിരുന്ന ഒരു മുഹമ്മദീയൻ വെളിച്ചപ്പാടിന്റെ കൈയിൽ വളഞ്ഞ (നാന്ദകം) വാൾ ഇരിക്കുന്നതുകണ്ടിട്ട് പരിഹാസമായി "ഈ അരിവാളുകൊണ്ട് എവിടെപ്പോകുന്നു? കൊയ്യാൻ പോകുകയാണോ?" എന്നു ചോദിച്ചു. അതുകേട്ട് വെളിച്ചപ്പാട് തിരിഞ്ഞു നിന്ന്, "ഇപ്പോൾ കൊയ്യാനല്ല. എങ്കിലും എന്റെ വിത്തു ഞാൻ നാളെ വിതച്ചു തുടങ്ങും. ക്രമേണ കൊയ്യുകയും ചെയ്യും. ഞാൻ കൊയ്താൽ കുറ്റി പോലും കാണുകയില്ല" എന്നു പറഞ്ഞിട്ടു പോയി. അന്നു രാത്രിയിൽ തന്നെ ആ മുഹമ്മദീയനു പനി തുടങ്ങി. പിറ്റേ ദിവസമായപ്പോഴേക്കും അവന്റെ ദേഹമാസകലം വസൂരിക്കുരു പുറപ്പെട്ടു. എട്ടാം ദിവസം അവൻ മരിച്ചു. അപ്പോഴേക്കും അവന്റെ ഭാര്യയ്ക്കും അവർക്കുണ്ടായിരുന്ന അഞ്ചു മക്കൾക്കും ദീനം തുടങ്ങി. മേൽക്കണ്ടതിന്റെ എട്ടാം ദിവസം അവരെല്ലാവരും മരിച്ചു. അങ്ങനെ ആ കുടുംബം മുഴുവനും നശിച്ചു. അക്കാലംമുതൽ പള്ളിപ്പുറത്തുകാവിൽ ഭഗവതിയെക്കുറിച്ചു ഹിന്ദുക്കളല്ലാത്തവർക്കും ഭയവും ഭക്തിയും വിശ്വാസവുമുണ്ടായിത്തുടങ്ങി. അതിന് ഇക്കാലത്തും കുറവു വന്നിട്ടില്ല. ഇവിടെ മുഹമ്മദീയരും ക്രിസ്ത്യാനികളും ഓരോ കാര്യങ്ങൾ സാധിക്കുന്നതിനായി ഇപ്പോഴും പല വഴിപാടുകൾ പ്രാർത്ഥിക്കുകയും കഴിക്കുകയും ചെയ്യുന്നുണ്ട്. അവർ നേരിട്ടല്ലെന്നേ ഉള്ളു. അന്യന്മാരുടെ പക്കൽ ഗൂഢമായി പണംകൊടുത്തു ചട്ടംകെട്ടിയാണ് അവർ വഴിപാടുകൾ നടത്തുന്നത്.

പള്ളിപ്പുറത്തു കാവിൽ മുൻകാലങ്ങളിൽ മുമ്മൂന്നു കൊല്ലം കൂടുമ്പോൾ ദേശകുരുതി എന്നൊരടിയന്തിരം നടത്തുക പതിവായിരുന്നു. ദേശകുരുതി എന്നാൽ ദേശത്തിന്റെ വടക്കേ നാലതിർത്തിയിലും നടത്തുന്ന കുരുതിയാണ്. എന്നാൽ ഇതിനു ക്ഷേത്രത്തിന്റെ വടക്കേ നടയിലും കുരുതിവേണം. അവിടെയും അതിർത്തി സ്ഥലങ്ങളിലും കുരുതിക്ക് ഒട്ടുവളരെ ആടുകളെയും കോഴികളെയും വെട്ടുകയും പതിവുണ്ട്. അവയെല്ലാം വെട്ടുന്നത് വെളിച്ചപ്പാടാണ് പതിവ്. ഈ അടിയന്തിരം മുടങ്ങാതെ നടത്തിയില്ലെങ്കിൽ ദേശത്തു വസൂരി, വിഷൂചിക മുതലായ സാംക്രമിക രോഗങ്ങളുണ്ടാകുമെന്നാണു വിശ്വാസം.

ഒരിക്കൽ നാലഞ്ചുകൊല്ലക്കാലം പള്ളിപ്പുറത്തുകാവിൽ വെളിച്ചപ്പാടില്ലാതെയിരുന്നു. ആടും കോഴിയും വെട്ടുന്നതിന് വെളിച്ചപ്പാടില്ലാതെയെങ്ങനെയാണ് ദേശകുരുതി നടത്തുന്നത്? അതിനാൽ കുറച്ചുകാലത്തേക്കു ദേശകുരുതി ഉണ്ടായില്ല. "ദേശകുരുതി നടത്തണമെങ്കിൽ വെളിച്ചപ്പാടുണ്ടാകണം. ഭഗവതിയുടെ തിരുവുള്ളമുണ്ടായാൽ വെളിച്ചപ്പാടുണ്ടാകുമല്ലോ?" എന്നായിരുന്നു ദേശക്കാരുടെയും മറ്റും അഭിപ്രായം.അങ്ങനെയിരുന്നപ്പോൾ ഈ ദേശത്ത് അങ്ങുമിങ്ങുമായി കുറേശ്ശേ വസൂരിയുടെ ആരംഭം കണ്ടുതുടങ്ങി. അപ്പോൾ ജനങ്ങൾക്കു ആകപ്പാടെ ഭീതി മുഴുത്തു. എല്ലാവരും പള്ളിപ്പുറത്തുകാവിൽ മുട്ടുപാടായി കൂടി. രണ്ടുമൂന്നു ദിവസം മുട്ടുപാടിരുന്നിട്ടും വെളിച്ചപ്പാടുണ്ടായില്ല. പിന്നെ ജനങ്ങൾ ഒരു പ്രശ്നക്കാരനെ വരുത്തി നടയിൽവെച്ചു പ്രശ്നം വെപ്പിച്ചു നോക്കിച്ചു. അപ്പോൾ പ്രശ്നക്കാരൻ ദേശകുരുതി കഴിക്കാഞ്ഞിട്ടു ഭഗവതി കോപിച്ചാണ് ഇരിക്കുന്നതെന്നും എങ്കിലും ഉടനെ വെളിച്ചപ്പാടുണ്ടാകുമെന്നും വിധിച്ചു. ഇത് ഒരു ദിവസം ഉച്ചതിരിഞ്ഞ സമയത്തായിരുന്നു. പകലേ ഏകദേശം അഞ്ചുമണിയായപ്പോൾ ഒരു നായർ കുളിച്ചു നടയിൽ വന്നു തുള്ളിത്തുടങ്ങി. അപ്പോൾ അവിടെ വയസ്കരപ്പോറ്റി, കൊട്ടാരത്തിലുണ്ണി, മുതലായവരും, ദേശക്കാരുമൊക്കെ കൂടിയിരുന്നു. തുള്ളിയ നായരും ദേശക്കാരിലൊരാൾ തന്നെയായിരുന്നു. എങ്കിലും അയാളുടെ സ്ഥിരതാമസം മിക്കവാറും കൊടുങ്ങല്ലൂരായിരുന്നു. ഇയാൾ കൊട്ടയത്ത് ഇല്ലവും കൊടുങ്ങല്ലൂർ ശാന്തിയുമായിരുന്നു പെരിങ്ങര നമ്പൂരിയുടെ ഒരു ഭൃതനായിരുന്നതിനാലാണ് കൊടുങ്ങല്ലൂർ പോയി താമസിച്ചിരുന്നത്. അയാൾ നമ്പൂരിയുടെ ആജ്ഞാകാരനായിട്ടാണ് കൊടുങ്ങല്ലൂർ താമസിച്ചിരുന്നതെങ്കിലും ഭക്തിപൂർവ്വം അവിടെ ഭഗവതിയെ ഭജിക്കുകയും ചെയ്തിരുന്നു. അയാൾ അതിനടുത്ത കാലത്തെങ്ങും കോട്ടയത്തു വരാറില്ലായിരുന്നതുകൊണ്ട് അയാൾക്കു കോട്ടയത്തെ, വിശേഷിച്ച് ഈ ദേശത്തെ, വർത്തമാനമൊന്നും അറിഞ്ഞുകൂടായിരുന്നു. അയാൾ കൊടുങ്ങല്ലൂർനിന്നു വന്ന വഴിതന്നെയാണ് കുളിച്ചു കാവിൽ വന്നു തുള്ളിത്തുടങ്ങിയത്. ഉടനെ വെളിച്ചപ്പാടുണ്ടാകുമെന്നു പ്രശ്നക്കാരൻ പറയുകയും ചെയ്തിരുന്നുവല്ലോ. വയസ്കരപ്പോറ്റി അയാൾക്കു ആയുധം (വാളും ചിലമ്പും മറ്റും) കൊടുത്തില്ല. വെളിച്ചപ്പാടിനുള്ള ആയുധങ്ങളും മറ്റും വെച്ചുസൂക്ഷിക്കുന്നതു കൊട്ടാരത്തിൽ ഉണ്ണിയും പുതിയ വെളിച്ചപ്പാടുണ്ടാകുന്ന കാലങ്ങളിൽ ആദ്യമായി ആയുധം കൊടുക്കേണ്ടതു

വയസ്കര പോറ്റിയുമാണ്. ഇയാൾ തുള്ളുന്നതു ഭഗവതിയുടെ അധിവാസമുണ്ടായിട്ടാണെങ്കിൽ അതിന് എന്തെങ്കിലും ഒരു ദൃഷ്ടാന്തം കാണിക്കണമെന്നായിരുന്നു അവരുടെ രണ്ടുപേരുടെയും നിർബന്ധം. തുള്ളിക്കൊണ്ടുനിന്ന ആൾക്കു അതു മനസ്സിലാവുകയാൽ അയാൾ അമ്പലത്തിൽ കിടന്നിരുന്ന ഒരു പട്ടെടുത്തു പുതച്ചു കൊണ്ടു കിഴക്കേ നടയിൽച്ചെന്നു ജനങ്ങളോടായിട്ട് "എന്താണ് എന്റെ ലോകർ വന്നിരിക്കുന്നത്. എന്താണു സങ്കടം" എന്നു ചോദിച്ചു. അപ്പോൾ കരനാഥനായിട്ടുള്ള കുറ്റിക്കാട്ടു കുറുപ്പ് "സങ്കടമെന്താണെന്നു കൽപിച്ചു ചോദിക്കാനൊന്നുമില്ലല്ലോ. എല്ലാം ദേവിക്കറിയാമല്ലോ?" എന്നു മറുപടി പറഞ്ഞു. അപ്പോൾ തുള്ളിക്കൊണ്ടു നിന്നയാൾ "എനിക്കറിയാം ഇവിടെ പതിവുള്ള അടിയന്തിരം മുട്ടിച്ചതിനാലാ ഈ അനർത്ഥമുണ്ടായിരിക്കുന്നത്. എല്ലാം ഞാൻ ക്ഷമിക്കും. എന്റെ പരിവാരങ്ങൾ അങ്ങനെ ക്ഷമിക്കുകയില്ല. അവർക്കു പതിവുള്ളതു കൊടുക്കാതെയിരുന്നാൽ അവർ ഉപദ്രവിക്കും. ഞാൻ വിലക്കീട്ടാണ് ഇതുവരെ അവർ അടങ്ങിപ്പാർത്തത്. ഇനിയെങ്കിലും പതിവുള്ളതു കൊടുക്കാതെയിരുന്നാൽ അവർ ഇതിലധികം അനർത്ഥമുണ്ടാക്കിത്തീർക്കും. പിന്നെ ഞാൻപിടിച്ചാൽ നിൽക്കാതെയും വന്നേക്കും. ഇപ്പോൾ എനിക്കും നല്ല സുഖമില്ലാതെയാണിരിക്കുന്നത്. ഇതാ നോക്കുവിൻ" എന്നു പറഞ്ഞ്, അയാൾ പുതച്ചിരുന്ന പട്ടെടുത്തു മാറ്റി. അപ്പോൾ അയാളുടെ ദേഹത്തിലാസകലം മഞ്ചാടിക്കുരുവിന്റെ മുഴുപ്പിലുള്ള വസൂരിക്കുരു മുളച്ചിരിക്കുന്നതായി കണ്ടു. അതുകണ്ട് എല്ലാവരും ഭയപ്പെട്ട് "അയ്യോ! ദേവീ! ഇതൊന്നും അടിയങ്ങൾക്കു കാണണമെന്നില്ല. അടിയങ്ങൾക്കു ഭയമാകുന്നു" എന്നു പറഞ്ഞു. അപ്പോൾ തുള്ളിക്കൊണ്ടു നിന്നയാൾ, "എന്റെ ലോകർ ഒട്ടും ഭയപ്പെടേണ്ട. എന്റെ ഉടയതിനും (വെളിച്ചപ്പാടു തുള്ളുമ്പോൾ വയസ്ക്കരപ്പോറ്റിയെ ഉടയത് എന്നാണ് പറയുക പതിവ്) ഉണ്ണിക്കും വിശ്വാസം വാരാനായിട്ടു മാത്രം ഞാനിതു കാണിച്ചതാണ്" എന്നു പറഞ്ഞു. അതു കേട്ട് വയ്സ്ക്കരപ്പോറ്റി, "ഞങ്ങൾക്കു ഒട്ടും വിശ്വാസമില്ലായ്കയില്ല. ജനസമ്മതത്തിനുവേണ്ടി വല്ലതും ദൃഷ്ടാന്തം കണ്ടാൽ കൊള്ളാമെന്നു വിചാരിച്ചുവെന്നേയുള്ളു. അതിന് ഇത്ര കഠിനമായിട്ടൊന്നും വേണമെന്നുണ്ടായിരുന്നില്ല" എന്നു പറഞ്ഞു. ഉടനെ ആ തുള്ളിക്കോണ്ടു നിന്നയാൾ വീണ്ടും പട്ടെടുത്ത് പുതച്ചുകൊണ്ട് സോപാനത്തിങ്കൽച്ചെന്നു സ്വൽപം നേരം നിന്നിട്ട് പട്ടുമാറ്റിക്കൊണ്ട് പിന്നെയും കിഴക്കേ നടയിൽ ഇറങ്ങിച്ചെന്നു. അപ്പോൾ

അയാളുടെ ദേഹത്തെങ്ങും ഒരു കുരുപോലും കാൺമാനുണ്ടായിരുന്നില്ല. അതിനാൽ എല്ലാവരും വിസ്മയിക്കുകയും അയാളുടെ തുള്ളലിനെ പൂർണ്ണമായി വിശ്വസിക്കുകയും വയസ്ക്കരപ്പോറ്റി ആയുധങ്ങളെടുത്ത് അയാളുടെ കൈയിൽ കൊടുക്കുകയും അങ്ങനെ അയാൾ പള്ളിപ്പുറത്തു കാവിലെ വെളിച്ചപ്പാടായിത്തീരുകയും ചെയ്തു. അഞ്ചുമണിക്കു പള്ളിപ്പുറത്തു കാവിലെത്തി തുള്ളിത്തുടങ്ങിയ അയാളെ അന്നു നാലു മണിവരെ കൊടുങ്ങല്ലൂർ കണ്ടിരുന്നുവെന്നും പലരും വിശേഷിചു പെരിങ്ങര നമ്പൂരിയും പറഞ്ഞു പിന്നീട് അറിയാനിടയായപ്പോൾ ജനങ്ങളുടെ വിശ്വാസവും വിസ്മയവും ശതഗുണീഭവിച്ചു. ആ വെളിച്ചപ്പാടിന്റെ കൽപന പ്രകാരം ജനങ്ങൾ പണം വീതിച്ചെടുത്ത് ഉടനെ ദേശകുരുതി നടത്തുകയും ആരംഭിച്ചിരുന്ന വസൂരിദീനം കലശലാകാതെ ക്രമേണ ശമിച്ച് എല്ലാവർക്കും സുഖമാവുകയും ചെയ്തു. ആ വെളിച്ചപ്പാടിന്റെ കൽപനയെ ദേവിയുടെ കൽപനയായിട്ടുതന്നെ എല്ലാവരും വിശ്വസിക്കുകയും ആദരിക്കുകയും ചെയ്തിരുന്നു. അതിനെ വകവയ്ക്കാതിരുന്നിട്ടുള്ളവർക്കു ഉടനുടൻ ഫലം സിദ്ധിക്കുകയും ചെയ്തിട്ടുണ്ട്.

ഒരിക്കൽ ഒരു കോർട്ടു വിധിപ്രകാരം സത്യം ചെയ്യുന്നതിനായി ഒരിടിയൻ (കടിതൻകുടുമ്മിക്കാരൻ) പള്ളിപ്പുറത്തുകാവിന്റെ നടയിൽ ഹാജരായി. സത്യം കേൾക്കാനുള്ള എതിർ കക്ഷിയും കോടതിയിലെ ഉദ്യോഗസ്ഥനും മറ്റനേകം ജനങ്ങളും വന്നുകൂടി. പൂജകഴിഞ്ഞ് സത്യം ചെയ്യാനുള്ള സമയമായപ്പോൾ വെളിച്ചപ്പാടുതുള്ളി ഇടിയന്റെ നേരെ നോക്കി, "നീയെന്റെ നടയിൽ കള്ളസത്യം ചെയ്വാൻ വന്നിരിക്കുന്നുവോ? സത്യം ചെയ്യരുത്. കള്ളസത്യം ചെയ്താൽ നിനക്ക് അതിന്റെ ഫലം ഉടനെ ഉണ്ടാകും" എന്നു കൽപിച്ചു. ആ ഇടിയൻ അതു വക വെയ്ക്കാതെ സത്യം ചെയ്തു. ഇതൊരു മീനമാസത്തിലായിരുന്നു. അക്കാലത്ത് ഈ ദിക്കിൽ മഴ പെയ്യാറില്ലെന്നല്ല, മഴയുടെ ലക്ഷണം പോലുമുണ്ടായിരുന്നില്ല. അതിനാൽ അടുത്ത ദിവസം ആ ഇടിയന്റെ ഭാര്യ പുഴുങ്ങിയ നെല്ല ഉണങ്ങാനായി അവരുടെ മുറ്റത്ത് ഒരു പായിൽ ചിക്കിയിരുന്നു. ഉച്ചയായപ്പോൾ പെട്ടെന്ന് ഒരു മഴക്കാറുണ്ടാവുകയും ഉടനെ മഴ ചാറിത്തുടങ്ങുകയും ചെയ്തു. നെല്ലു നനഞ്ഞുപോകുമല്ലോ എന്നു വിചാരിച്ച് ഇടിയന്റെ ഭാര്യ നെല്ലു വാരാനായി ഒരു വട്ടിയുമെടുത്തുകൊണ്ട് മുറ്റത്തേക്കിറങ്ങി. ആ സ്ത്രീക്ക്

അപ്പോൾ ഗർഭം പൂർണമായിരുന്നതിനാൽ പെട്ടെന്ന് ഒന്നും ചെയ്‌വാൻ ശേഷിയില്ലായിരുന്നു. അതിനാൽ ഭാര്യയെ സഹായിക്കാനായി ഭർത്താവും പിന്നാലെ ചെന്നു. ആ സമയം പെട്ടെന്ന് ഒരിടിവെട്ടുകയും അതേറ്റു രണ്ടുപേരും തൽക്ഷണം മരിക്കുകയും ചെയ്തു. ഇതു കഴിഞ്ഞതിൽപ്പിന്നെ വളരെക്കാലത്തേക്ക് പരമാർത്ഥമായിട്ടുള്ള സംഗതിക്കുപോലും പള്ളിപ്പുറത്തുകാവിൽ സത്യം ചെയ്യാമെന്ന് ആരും സമ്മതിച്ചിരുന്നില്ല. ഇയ്യിടെ സത്യം ചെയ്യാനായി കുറേശ്ശെ ആളുകൾ ഈ നടയിൽ വന്നു തുടങ്ങീട്ടുണ്ട്. എങ്കിലും സത്യം ചെയ്യാതെ പോകുന്നവരാണ് അധികവും. കള്ളസത്യം ചെയ്യുന്നവർക്കു അതിന്റെ ഫലം ഇപ്പോഴും പെട്ടെന്നു കാണുന്നുമുണ്ട്.

പള്ളിപുറത്തു കാവിൽ ഭജനമിരുന്നാൽ ഒഴിയാത്ത ബാധയില്ലെന്നാണു ജനങ്ങളുടെ വിശ്വാസം. അതിനാൽ ഇപ്പോഴും അനേകം ബാധോപദ്രവക്കാർ ഇവിടെ ഭജനമിരുന്നു ബാധ തുള്ളി സത്യംചെയ്ത് ഒഴിഞ്ഞു സുഖപ്പെട്ട് പോകുന്നുണ്ട്.

കോട്ടയത്തു സി.എം.എസ്സ്. ഹൈസ്ക്കുളും കോളേജും മറ്റുമുണ്ടാകുന്നതിനു മുൻപ് സുറിയാനി സെമിനാരിയിൽ (പഴയ സെമിനാരിയിൽ) ഒരു പാഠശാല സ്ഥാപിച്ചു വിദ്യാഭ്യാസം നടത്തിവന്നിരുന്നു. അവിടെ കിള്ളിക്കുറിശ്ശിമംഗലത്തുകാരൻ ഒരു നമ്പ്യാർ കുറച്ചുകാലം മലയാളമുൻഷിയായിരുന്നു. അദ്ദേഹം ഒരിക്കൽ പള്ളിക്കൂടമടച്ചിരുന്നപ്പോൾ സ്വദേശത്തുപോയിട്ട് മടങ്ങിവരും വഴി ഒരു സ്ഥലത്തു നല്ല മരത്തണലും ചതുരാകാരമായിട്ടുള്ള ഒരു കരിങ്കല്ലും കണ്ട് ആ കല്ലിന്മേൽ കയറിയിരുന്ന് ഒന്നു മുറുക്കി. വഴിനടന്നുള്ള ക്ഷീണം കൊണ്ട് കുറച്ചുനേരം അവിടെ ഇരുന്നു. അപ്പോൾ അദ്ദേഹത്തിനു മൂത്രമൊഴിക്കണമെന്നു തോന്നുകയാൽ ആ കല്ലിന്മേൽതന്നെ തിരിഞ്ഞിരുന്നു മൂത്രമൊഴിച്ചു. അപ്പോൾ ആ വഴിയെ വന്ന ഒരു വഴിപ്പോക്കൻ ഇതു കണ്ടിട്ട് "ഓ! ആ കല്ലിന്മേലിരുന്നു മൂത്രമൊഴിച്ചുവോ? ഇത് ഇച്ചക്കനെ തൂക്കിക്കൊന്ന സ്ഥലമാണ്. അതിന്റെ ഓർമ്മയ്ക്കായി ട്ടാണ് ഈ കല്ല് ഇവിടെ ഇട്ടിരിക്കുന്നത്" എന്നു പറഞ്ഞു. ഇതു കേട്ടപ്പോൾ നമ്പ്യാരു വല്ലാതെയൊന്നു പേടിച്ചു. മലബാറിൽ 'ഇച്ചക്കൻ' എന്നു പ്രസിദ്ധനും വലിയ അക്രമിയുമായിട്ടു ഒരു ഈഴവനുണ്ടായിരുന്നുവെന്നും അവൻ അനേകം കവർച്ചകളും കൊലപാതകങ്ങളും ചെയ്തിട്ടുള്ളവ

നായിരുന്നുവെന്നും ഒടുക്കം ഒരു കൊലപാതകക്കൂറ്റത്തിന് അവനെ ബ്രിട്ടീഷ് ഗവർമേണ്ടിന്റെ വിധിപ്രകാരം തൂക്കിക്കൊല്ലുകയാണ് ചെയ്തതെന്നും മറ്റുമുള്ള കഥകളെല്ലാം നമ്പ്യാർ മുൻപേതന്നെ കേട്ടിട്ടുണ്ടായിരുന്നു. അതുകൊണ്ടാണ് ഇച്ചക്കൻ എന്നു കേട്ടപ്പോൾ നമ്പ്യാർ വല്ലാതെ പേടിച്ചത്. എന്നാൽ അവനെ തൂക്കിക്കൊന്ന സ്ഥലം ഇതാണെന്നു നമ്പ്യാർ അറിഞ്ഞിരുന്നില്ല. അതറിഞ്ഞിരുന്നുവെങ്കിൽ അദ്ദേഹം ആ കല്ലിന്മേൽ ഇരിക്കുകയെന്നല്ല, ആ വഴിയേ നടക്കുകപോലും ചെയ്യുമായിരുന്നില്ല. ആ നമ്പ്യാർക്കു ഇച്ചക്കനെക്കുറിച്ച് അത്രമാത്രം ഭയമുണ്ടായിരുന്നു. ഏതെങ്കിലും പേടിച്ചതിനോടുകൂടി ഇച്ചക്കൻ നമ്പ്യാരെ ബാധിച്ചു കഴിഞ്ഞു. അതിനാൽ അദ്ദേഹം അവിടെനിന്ന് നല്ല തന്റേടമില്ലാത്ത വിധത്തിലാണ് കോട്ടയത്തേക്കു പോന്നത്. എങ്കിലും അദ്ദേഹം കോട്ടയത്തു വന്നെത്തി.

കോട്ടയത്ത് ആ നമ്പ്യാർ താമസിച്ചിരുന്നത് പള്ളിപ്പുറത്തു കാവിനടുത്തുള്ള വിലപട്ടത്തു നമ്പ്യാരുടെ ഭവനത്തിലായിരുന്നു. അവിടെച്ചെന്നെത്തിയപ്പോൾ മുതൽ നമ്പ്യാർ തുള്ളാനും ചാടാനും തുടങ്ങി. നമ്പ്യാരുടെ തുള്ളൽ ഏറ്റവും ഭയങ്കരമായിരുന്നു. അദ്ദേഹം തുള്ളിത്തുടങ്ങിയാൽ ആ ദിക്കിലെങ്ങും മനുഷ്യരാരും നിൽക്കുകയില്ല. രണ്ടുപേരു പിടിച്ചാൽ ഇളകാത്ത വലിയ കരിങ്കല്ലും മറ്റും നിഷ്പ്രയാസം ഒറ്റക്കയ്യിലെടുത്തു തലയ്ക്കുമുകളിൽ പൊക്കിപ്പിടിച്ചുകൊണ്ടാണ് അദ്ദേഹം തുള്ളുക പതിവ്. നമ്പ്യാർക്കു തുള്ളൽ വരുന്നത് ഇന്ന സമയത്താണെന്ന് ഒരു നിശ്ചയവുമില്ല. ചില ദിവസങ്ങളിൽ പള്ളിക്കൂടത്തിൽച്ചെന്നു പഠിപ്പിച്ചുകൊണ്ടിരിക്കുന്ന സമയത്തിലായിരിക്കും തുള്ളൽ വരുന്നത്. എങ്കിലും തുള്ളൽ വരുന്നതിനു സ്വൽപം മുൻകൂട്ടി അതു വരാറായിരിക്കുന്നുവെന്ന നമ്പ്യാർക്കു അറിയാമായിരുന്നു. അതിനാൽ അദ്ദേഹം എവിടെയിരിക്കുമ്പോളായാലും തുള്ളൽ വരാറായിയെന്നു തോന്നിയാൽ ഉടനെ എണീറ്റ് വാസസ്ഥലത്തേക്കു പോവുക പതിവായിരുന്നു. ഇതു നിമിത്തം അദ്ദേഹത്തിനു പള്ളിക്കൂടത്തിലെ ജോലി ശരിയായി നടത്താൻ നിവൃത്തിയില്ലാതെയും ക്രമേണ അദ്ദേഹത്തിനു വളരെ ക്ഷീണമായും തീർന്നു. ഇങ്ങനെ കുറച്ചു ദിവസംകഴിഞ്ഞതിന്റെ ശേഷം അദ്ദേഹം പള്ളിപ്പുറത്തുകാവിൽ ഭജനം തുടങ്ങി. ഭജനം പന്ത്രണ്ടു ദിവസമായപ്പോൾ വെളിച്ചപ്പാടു തുള്ളി. ഉടനെ നമ്പ്യാരും തുള്ളി. അപ്പോൾ വെളിച്ചപ്പാട് ഒരുപിടി ഭസ്മം വാരി നമ്പ്യാരുടെ ദേഹത്തിന്മേലിട്ട്, "നീയീ ദേഹവും ദേശവും വിട്ട്

എവിടെയെങ്കിലും പൊയ്ക്കൊള്ളണം. പോയില്ലെങ്കിൽ നിന്ന് ഞാനിവിടെനിന്ന് അയയ്ക്കും. സ്വയമേവ പൊയ്ക്കൊള്ളുകയാണ് നല്ലത്" എന്നു പറഞ്ഞു. അപ്പോൾ നമ്പ്യാർ (ഇച്ചക്കൻ), "ഞാനീ ദേഹത്തുനിന്നും മാറിക്കൊള്ളാം. എങ്കിലും ഈ ദേശംവിട്ട് പോകുന്ന കാര്യം സങ്കടമാണ്. ഞാൻ ആരേയും ഉപദ്രവിക്കാതെ ഇവിടെ എന്റെ അമ്മയുടെ അടുക്കൽ ഇരുന്നുകൊള്ളാം. അങ്ങനെ അനുവദിക്കണമെന്നു ഞാൻ അപേക്ഷിക്കുന്നു" എന്നു പറഞ്ഞു. വെളിച്ചപ്പാട് അതു സമ്മതിക്കുകയും കാവിന്റെ കിഴക്കേ നടയിൽ മതിൽക്കുപുറത്തായി ഒരു തറയും ചിത്രകൂടവും പണിയിച്ച് ഇച്ചക്കനെ കുടിയിരുത്തിക്കണമെന്നും അതിനുവേണ്ടിവരുന്ന ചെലവു നമ്പ്യാർതന്നെ വഹിക്കണമെന്നും കൽപിക്കുകയും ചെയ്തിട്ട് കലിയടങ്ങി. ഉടനെ നമ്പ്യാരുടെ തുള്ളലും മാറി. പിന്നെ നമ്പ്യാർ തന്നെ വേണ്ടുന്ന പണം ചെലവുചെയ്ത് വെളിച്ചപ്പാട് നിശ്ചയിച്ചു കൽപിച്ചിരുന്ന സ്ഥലത്ത് ചിത്രകൂടം പണിയിച്ച് ഇച്ചക്കനെ കുടിയിരുത്തിക്കുകയും നമ്പ്യാർക്കുണ്ടായിരുന്ന ഉപദ്രവം മാറി അദ്ദേഹം സ്വസ്ഥതയെ പ്രാപിക്കുകയും ചെയ്തു.

അങ്ങനെ ഏതാനും ദിവസങ്ങൾ കഴിഞ്ഞതിന്റെ ശേഷം ഒരു ദിവസം അമ്പലത്തിന്റെ തിരുമുറ്റം അടിച്ചുവാരിയ സ്ത്രീ കണ്ണിന്റെ കാഴ്ച്ചക്കുറവു നിമിത്തം ആ ചപ്പും ചവറുമെല്ലാം വാരി ഇച്ചക്കനെ കുടിയിരുത്തിയിരുന്ന ചിത്രകൂടത്തിന്റെ മുകളിൽ കൊണ്ടുചെന്നിട്ടു. കുറച്ചു സമയം കഴിഞ്ഞപ്പോൾ നമ്പ്യാർ തുള്ളി കാവിൽച്ചെന്നു നടയ്ക്കുനേരെ നിന്നുകൊണ്ട് ഭഗവതിയെ ശകാരിച്ചുതുടങ്ങി "എന്റെ തലയിൽ അടിച്ചുവാരി കൊണ്ടുവന്നിട്ടില്ലെ? മുൻപൊരിക്കലും എന്നെ ഇങ്ങനെ ആരും അപമാനിച്ചിട്ടില്ല. ഇനി ഞാനിവിടെ ഇരിക്കുകയില്ല. ഞാൻ കുടിയിരിക്കുന്ന മനുഷ്യന്റെ ദേഹവും ഞാൻ കൊണ്ടുപോകും" എന്നും മറ്റും പറഞ്ഞുകൊണ്ടാണ് ഭഗവതിയെ ശകാരിച്ചതി. ശകാരവാക്കുകളെല്ലാം കേവലം അസഭ്യങ്ങളായിരുന്നതിനാൽ അവ ഇവിടെ പറയുന്നില്ല. അങ്ങനെ കുറച്ചുനേരം കഴിഞ്ഞപ്പോൾ വെളിച്ചപ്പാടും തുള്ളി. പിന്നെ അവർ രണ്ടുപേരും കൂടി കുറച്ചുനേരം വാദപ്രതിവാദങ്ങളുണ്ടായി. ഒടുക്കം ഒരു കുരുതി കൊടുത്തു ബഹുമാനിച്ചു പറഞ്ഞയയ്ക്കമെങ്കിൽ നമ്പ്യാരുടെ ദേഹത്തുനിന്നും ഈ ദേശത്തിൽനിന്നും മാറിപ്പൊയ്ക്കൊള്ളാമെന്ന് ഇച്ചക്കനും അങ്ങനെ ചെയ്യാമെന്ന് വെളിച്ചപ്പാടു സമ്മതിക്കുകയും

അങ്ങനെ രണ്ടുപേരുടെയും അന്നത്തെ തുള്ളലവസാനിക്കുകയും ചെയ്തു.

പിന്നെ കുരുതിക്കുള്ള ദിവസവും സ്ഥലവും നിശ്ചയിച്ച് അതിന് വേണ്ടുന്ന ഉപകരണങ്ങളെല്ലാം ശേഖരിച്ചു. അതിനും വേണ്ടുന്ന ചെലവെല്ലാം നമ്പ്യാർതന്നെ ചെയ്തു. കുരുതിക്കു നിശ്ചയിച്ച ദിവസം ഒരു വെള്ളിയാഴ്ചയും സ്ഥലം കാവിന്റെ വടക്കെ നടയിൽ മതിൽക്കകത്തുള്ള കുരുതിക്കളത്തിനു നേരെ വടക്ക് വില്വട്ടത്തു നമ്പ്യാരുടെ വക പുരയിടവുമായിരുന്നു. പള്ളിപ്പുറത്തു കാവിൽ ഭഗവതിയുടെ അധീനതയിലുള്ള കുരുതികളെല്ലാം പൂജിക്കുകയും തർപ്പിക്കുകയും ചെയ്വാനുള്ള അധികാരം കൊട്ടാരത്തിലുണ്ണിക്കുള്ളതാകയാൽ ഈ കുരുതിയും കഴിച്ചത് അന്ന് കൊട്ടാരത്തിൽ കുടുംബത്തിൽ മൂപ്പായിരുന്ന ആളായിരുന്നു. കുരുതി പൂജ കഴിഞ്ഞു തർപ്പിക്കാറായപ്പോഴേക്കും നമ്പ്യാരും വെളിച്ചപ്പാടും തുള്ളി. കുരുതി പന്ത്രണ്ടു പാത്രമായിരുന്നു. അതിൽ പതിനൊന്നു പാത്രം തർപ്പിച്ച് ഒരു പാത്രം തർപ്പിക്കാതെവെച്ചിരുന്നു. പൂജ കഴിഞ്ഞപ്പോൾ തുള്ളിക്കൊണ്ടു നിന്നിരുന്ന നമ്പ്യാർ തർപ്പിക്കാതെ വെച്ചിരുന്ന ആ ഒരു പാത്രം കുരുതി മുഴുവനും പാത്രത്തോടെ എടുത്തു കുടിച്ചു. അത് ഏകദേശം പതിനഞ്ച് ഇടങ്ങഴിയോളം ഉണ്ടായിരുന്നു. അതു മുഴുവനും കുടിച്ചു കഴിഞ്ഞപ്പോൾ നമ്പ്യാർ (ഇച്ചക്കൻ) "സന്തോഷമായി. ഇനി ഞാൻ പോകുന്നു"എന്നു പറഞ്ഞു. ഉടനെ വെളിച്ചപ്പാടിന്റെ കൽപനപ്രകാരം പൊന്നും വിളക്കും പിടിച്ച് സത്യംചെയ്ത് ഇച്ചക്കൻ ഒഴിഞ്ഞുപോകുകയും നമ്പ്യാർ നിന്ന നിലയിൽ അവിടെ വീഴുകയും ഒരു നാഴിക കഴിഞ്ഞപ്പോൾ ബോധം വീഴുകയാൽ നമ്പ്യാർ എണീറ്റു കുരുതി ദക്ഷിണ കഴിക്കുകയും അപ്പോഴേക്കും വെളിച്ചപ്പാട് കാവിൽച്ചെന്നു കലിയടങ്ങുകയും അവിടെ കൂടിയിരുന്നവരെല്ലാം പിരിഞ്ഞുപോവുകയും ചെയ്തു. അപ്പോൾ നേരം രാത്രി പന്ത്രണ്ടു മണി കഴിഞ്ഞിരിക്കുന്നു. ആ സമയം കുരുതി കഴിച്ച സ്ഥലത്തിന്റെ മേൽഭാഗത്തുനിന്ന് നേരെ വടക്കോട്ട് വാണം കൊളുത്തിവിട്ടാലെന്നപോലെ വലിയ ഇരപ്പോടുകൂടി ഒരു വെളിച്ചം ആകാശമാർഗേണ പോകുന്നത് പലരും കാണുകയും കണ്ടവരെല്ലാം അത് ഇച്ചക്കന്റെ പോക്കാണെന്നു പറയുകയും ചെയ്തുവത്രേ. ഇതു കൂടാതെ ഇച്ചക്കന്റെ പോക്കിൽ ഒരു വിശേഷത കൂടിയുണ്ടായി.

ഇച്ചക്കനെ നമ്പ്യാരുടെ ദേഹത്തുനിന്നു മാറ്റി ഒഴിച്ചുവിട്ട അന്നു രാത്രിയിൽ ഏകദേശം പന്ത്രണ്ടുമണി കഴിഞ്ഞ സമയം കോട്ടയത്തുനിന്നു രണ്ടുനാഴിക വടക്ക് 'നൊട്ടാശ്ശേരി' ദേശത്തുകാരനായ ഒരുണ്യാതിരി എവിടെയോ പോയി ശരീരശുദ്ധം മാറിക്കൊണ്ട് സ്വഗൃഹത്തിലേക്ക് മടങ്ങുകയായിരുന്നു. അപ്പോൾ നാട്ടുവഴിയിൽക്കൂടി വലിയ കരിമ്പനയുടെ വലിപ്പത്തിൽ ഒരു സ്വരൂപം തെക്കുനിന്നു വടക്കോട്ടു വരുന്നതായി കണ്ടു. അതുകണ്ട് അയാൾ ഭയപ്പെട്ട് നാട്ടുവഴി വിട്ട് ഓടിത്തുടങ്ങി. അപ്പോൾ അയാൾ കണ്ടതായ സ്വരൂപം അതിവേഗത്തിൽ അയാളുടെ പിന്നാലെ അടുത്തു ചെന്നു പുറത്ത് ഒന്നടിച്ചതായി അയാൾക്കു തോന്നി. ഉടനെ ബോധംകെട്ട് അയാൾ അവിടെത്തന്നെ വീണു. നേരം വെളുത്തപ്പോൾ അയാൾ ബോധരഹിതനായി വഴിയിൽ കിടക്കുന്നുവെന്നു കേട്ട് അയാളുടെ ശേഷക്കാരിൽച്ചിലർ വന്ന് അയാളെ ഒരു കട്ടിലിലാക്കിയെടുത്തു സ്വഗൃഹത്തിൽ കൊണ്ടുപോയി. ഉടനെ അയാൾ മരിക്കുകയും ചെയ്തു. അയാളെ ഇച്ചക്കൻ അടിച്ചുകൊന്നതാണെന്നു ജനങ്ങൾ തീർച്ചപ്പെടുത്തുകയും വിശ്വസിക്കുകയും ചെയ്തു. ഇച്ചക്കനെ സംബന്ധിച്ചുള്ള ഈ കഥ കോട്ടയത്തും അടുത്ത പ്രദേശങ്ങളിലുമുള്ള ജനങ്ങൾ പ്രസംഗവശാൽ ഇപ്പോഴും ചിലപ്പോൾ പറഞ്ഞുകേൾക്കുന്നുണ്ട്. ഇത് വളരെക്കാലം മുമ്പുണ്ടായ സംഗതിയാണെങ്കിലും ഇച്ചക്കനെക്കുറിച്ചുള്ള ഭയം ഈ ദിക്കുകാരുടെ മനസ്സിൽ നിന്നും ഇപ്പോഴും നിശ്ശേഷം വിട്ടുപോയിട്ടില്ല. എന്നു മാത്രമല്ല, ചില മുട്ടാളന്മാരെക്കുറിച്ചു പറയുമ്പോൾ "അവൻ വലിയ ഇച്ചക്കനാണ്" എന്ന് ജനങ്ങൾ ഇപ്പോഴും പറഞ്ഞുപോരുന്നുമുണ്ട്. എങ്കിലും ഇച്ചക്കനെ ഇവിടെനിന്നും ഒഴിച്ചുവിട്ടതിൽപ്പിന്നെ അവന്റെ ഉപദ്രവം ഈ ദേശത്തും അടുത്ത പ്രദേശങ്ങളിലും ഉണ്ടായിട്ടില്ല.

ഇങ്ങനെ അറുകൊല, അപസ്മാരം മുതലായ വലിയ ബാധകൾ ഇവിടെ ഭജനമിരുന്നിട്ടു തുള്ളി സത്യംചെയ്ത് ഒഴിഞ്ഞുപോയിട്ടുണ്ട്. ഇപ്പോഴും പോകുന്നുമുണ്ട്.

പണ്ടൊരിക്കൽ വയസ്ക്കരപ്പോറ്റിയുടെ കുടുംബത്തെ നശിപ്പിക്കാനായി ശത്രുക്കളുടെ അപേക്ഷപ്രകാരം കടമറ്റത്തു കത്തനാർ ഏഴു കാരണമൂർത്തികളെ അയച്ചിരുന്നു. വയസ്ക്കരയില്ലത്ത് ആ മൂർത്തികളുടെ ഉപദ്രവങ്ങൾ ദുസ്സഹങ്ങളായിത്തീരുകയാൽ ആ ബാധകളെ ഒഴിച്ചു കുടുംബരക്ഷ ചെയ്യണമെന്നു പോറ്റി പള്ളിപ്പുരത്തു കാവിൽ ഭഗവതിയുടെ

അടുക്കൽ പ്രാർത്ഥിച്ചു. അതിനാൽ വെളിച്ചപ്പാടു തുള്ളി കൽപ്പിച്ചതനുസരിച്ച് കൊട്ടാരത്തിലുണ്ണി ഏഴു മൂർത്തികൾക്കും ഓരോ പാത്രം കരുതി കൊടുത്ത് ഒഴിച്ചുവിട്ടു. അപ്പോൾ ഇല്ലത്തുണ്ടായിരുന്ന ഉപദ്രവങ്ങൾ നീങ്ങി അവിടെ സുഖമാവുകയും ഇതിലേക്കു വയസ്ക്കരപ്പോറ്റി ഒരു പുരയിടം ഭഗവതിസ്വത്തിലേക്ക് വെച്ചൊഴിഞ്ഞു കൊടുക്കുകയും ചെയ്തു. ഇതിനെ സംബന്ധിച്ച് ഇവിടെ (കൊട്ടാരത്തിൽ)ഒരു ഗ്രന്ഥവരി കാണുന്നുണ്ട്. അതു താഴെപ്പകർത്തുന്നു.

"വയസ്കരപ്പോറ്റിയുടെ ഇല്ലത്തെ സംഹരിപ്പാനായിക്കൊണ്ടു പോറ്റിയുടെ ശത്രുക്കളുടെ ആവശ്യപ്രകാരം കടമറ്റത്തു കത്തനാർ ഏഴു കാപ്പിരികളെ അയച്ചിരുന്നു. ആ കാപ്പിരികളെ ഭഗവതിയുടെ വെളിച്ചപ്പാടു തുള്ളിനിന്നുകൊണ്ടു പുതുക്കുളത്തിന്റെ വടക്കേക്കരയിൽവെച്ചു കൊട്ടാരത്തിലുണ്ണിയെക്കൊണ്ട് ഏഴുപാത്രം കുരുതി കൊടുപ്പിച്ച് ഒഴിച്ചുവിട്ടു. ഇതിലേക്കു മേപ്പടി പോറ്റി ഭഗവതിക്കു വെച്ചൊഴിഞ്ഞാകെ പാറക്കുളത്തിൽ പുരയിടം മുറി ഒന്ന്".

ഇതു മറ്റനേകം സംഗതികൾ പറയുന്ന ഗ്രന്ഥവരിയിൽ ഇടയ്ക്കൊരു ഭാഗത്തു കാണുന്നതാണ്. പള്ളിപ്പുറത്തു കാവു ദേവസ്വംവക വസ്തുക്കളിൽ മിക്കവയും ഇങ്ങനെ ഓരോ കാരണവശാൽ ഓരോരുത്തർ ഓരോ കാലങ്ങളിൽ വെച്ചൊഴിഞ്ഞു കൊടുത്തിട്ടുള്ളവായാണെന്നാണ് കാണുന്നത്.

ഇപ്രകാരം ശക്തിയും ചൈതന്യവും മാഹത്മ്യവുമുള്ള ഭഗവതിയുടെ ബിംബത്തിന്മേൽ ചാർത്തിയിരുന്ന തിരുവാഭരണങ്ങൾ ഒരിക്കൽ ഒരു തസ്കരൻ തട്ടിക്കൊണ്ടു പോവുകയുണ്ടായിയെന്നു പറഞ്ഞാൽ ആരും വിശ്വസിക്കുമെന്നു തോന്നുന്നില്ല. എങ്കിലും സംഗതി വാസ്തവത്തിൽ ഉണ്ടായതു തന്നെയാണ്. ഒരിക്കൽ (ഏകദേശം ഒരു നൂറുകൊല്ലം മുമ്പ്) ഒരു ദിവസം അത്താഴപ്പൂജ കഴിഞ്ഞു ശ്രീകോവിലും അമ്പലവും പൂട്ടിയിരുന്നിട്ടും പിറ്റേദിവസം നേരം വെളുത്തപ്പോൾ എല്ലാം തുറന്നു കിടക്കുന്നതായി കാണപ്പെട്ടു. ശാന്തിക്കാരൻ കുളിച്ചുവന്നു ശ്രീകോവിലകത്തു കടന്നു നോക്കിയപ്പോൾ ബിംബത്തിന്മേൽ തലേദിവസം ചാർത്തിയിരുന്ന തിരുവാഭരണങ്ങളിൽ ഒന്നുപോലും കാൺമാനില്ലായിരുന്നു. ഉടനെ പശുദ്ദാനവും പുണ്യാഹവും കഴിച്ചു പൂജ നടത്തുകയും വിവരം

വയസ്ക്കരെയും സ്ഥലം തഹശീൽ മജിസ്ട്രേട്ടിനെയും അറിയിക്കുകയും ചെയ്തു. സർക്കാരാളുകളും ക്ഷേത്രാധികാരികളും പലവിധത്തിലുള്ള അന്വേഷണങ്ങൾ നടത്തീട്ടും ഒരു തുമ്പുമുണ്ടായില്ല. പിന്നെ ഇതിനെക്കുറിച്ചു കൽപന കേൾക്കണമെന്നു നിശ്ചയിച്ചു വയസ്ക്കര മൂസ്സ്, കൊട്ടാരത്തിലുണ്ണി, കരക്കാരു മുതലായവരെല്ലാം നടയിൽ കൂടി. കുറച്ചു സമയം കഴിഞ്ഞപ്പോൾ വെളിച്ചപ്പാടു തുള്ളി. എങ്കിലും വെളിച്ചപ്പാടിനു തുള്ളുന്ന സമയം പതിവായി കാണാറുള്ള ഉന്മേഷവും ശക്തിയും അന്നുണ്ടായിരുന്നില്ല. എന്നുമാത്രമല്ല, അയാൾക്കു ഒന്നും സംസാരിക്കാനും വയ്യായിരുന്നു. ഊമന്മാരെപ്പോലെ വല്ലാത്ത ഒരു മാതിരി ശബ്ദം പുറപ്പെടുവിക്കുക മാത്രം ചെയ്തു. എന്തോ ഏതാണ്ടൊക്കെ കൈകൊണ്ട് ആംഗ്യം കാണിച്ചിട്ട് ഉടനെ കലിയടങ്ങുകയും ചെയ്തു.

ഒന്നുരണ്ടു ദിവസം കഴിഞ്ഞപ്പോൾ ദേവിയുടെ ബിംബം സദാ വിയർത്തൊലിച്ചു തുടങ്ങി. പിന്നെ ഒരു പ്രശ്നക്കാരനെ വരുത്തി നടയിൽവെച്ചു പ്രശ്നംവെപ്പിച്ചു നോക്കി. അപ്പോൾ പ്രശ്നക്കാരൻ, "മോഷണം നടത്തിയ ആൾ ഒരു വലിയ ആഭിചാരക്കാരനാണ്. അയാൾ ആദ്യംതന്നെ ബിംബം ശുദ്ധം മാറ്റുകയും ആഭിചാരവൃത്തികൾ കൊണ്ടു ദേവിയുടെ ശക്തിയും ചൈതന്യവും കുറയ്ക്കുകയും ചെയ്തിട്ടാണ് മോഷണം നടത്തിയത്. ദേവിയുടെ നാവ് അയാൾ ബന്ധിച്ചിരിക്കുന്നു. അതുകൊണ്ടാണ് വെളിച്ചപ്പാടു തുള്ളീട്ടു സംസാരിക്കൻ വയ്യാതെയിരുന്നത്. ബിംബം വിയർക്കുന്നത് ആഭിചാരശക്തികൊണ്ടാണ്. ഇതിലേക്ക് ശുദ്ധികലശവും പള്ളിപ്പേർപ്പു പള്ളിപ്പാന മുതലായ പ്രതിവിധികളും ചെയ്താൽ ദോഷങ്ങളൊക്കെ നീങ്ങി ഭഗവതിയുടെ ശക്തി പൂർവ്വസ്ഥിതിയിലാവും. പിന്നെ മോഷണം ദേവിതന്നെ തെളിയിച്ചുതരും" എന്നു വിധിച്ചു. അധികം താമസിയാതെതന്നെ പ്രശ്നവിധിപ്രകാരം വേണ്ടതെല്ലാം നടത്തുകയും അവയെല്ലാം കഴിഞ്ഞപ്പോൾ വെളിച്ചപ്പാടു തുള്ളുകയും ചെയ്തു. അന്നത്തെ തുള്ളൽ അതിഭയങ്കരമായിരുന്നു. ദേവിക്കു ശക്തിയും ഊർജസ്വലതയും പണ്ടത്തേതിലധികം വർദ്ധിച്ചിട്ടുണ്ടെന്ന് ആ തുള്ളൽ കണ്ടാൽത്തന്നെ അറിയാമായിരുന്നു. വെളിച്ചപ്പാടു തുള്ളീട്ട് കൽപ്പിച്ചത് "എന്റെ ഉടയതും ഉണ്ണിയും ലോകരും ഒട്ടും വ്യസനിക്കേണ്ട. എന്റെ മാലിന്യമെല്ലാം തീർന്നിരിക്കുന്നു. എന്റെ മുതൽ കൊണ്ടുപോയവനെ ഞാനെന്റെ നടയിൽ വരുത്തിത്തന്നുകൊള്ളാം. ഏഴുദിവസത്തിനകം

അവൻ ഇവിടെ വരും. അവന്റെ ഇടതുകൈയ്ക്ക് ആറുവിരലും മാറത്ത് മറുവുമുണ്ടായിരിക്കും. അതു സൂക്ഷിച്ചുനോക്കികൊണ്ട് അവനെപ്പിടികൂടി യാൽ പോയതെല്ലാം കിട്ടും" എന്നായിരുന്നു. അന്നുമുതൽ അപ്രകാരമുള്ള ആൾ വരുന്നുണ്ടോ എന്നു സൂക്ഷിച്ചുനോക്കിക്കൊണ്ട് അഞ്ചുമാറും ആളുകൾവിതാം സദാ നടയിൽ കാത്തുനിന്നു. കൽപനയുണ്ടായതിന്റെ അഞ്ചാംദിവസം കാലത്ത് ഏഴുമണി സമയത്തു മേൽപ്പറഞ്ഞ ലക്ഷണ ങ്ങളോടുകൂടി ഒരാൾ നാട്ടുവഴിയിൽക്കൂടി വടക്കുനിന്നു തെക്കോട്ടുപോകു ന്നതിനായി കിഴക്കേ നടയിലെത്തി. അഞ്ചെട്ടാളുകൾ അവനെപ്പിടിച്ചു നല്ലപോലെ മർദ്ദിച്ചപ്പോൾ സംഗതികളെല്ലാം അവൻ ഏറ്റു പറഞ്ഞു. തിരുവാഭരണങ്ങൾ എടുത്തുകൊണ്ട് അമ്പലത്തിൽനിന്നു പുറത്തിറങ്ങി യപ്പോൾ അവിടെയൊക്കെ ആരോ ചിലർ നിൽക്കുന്നതായി തോന്നുക യാൽ അവയെല്ലാം ഒരു പട്ടിൽപ്പൊതിഞ്ഞ് കിഴക്കേ നടയിലുള്ള കുളത്തി ലിട്ടിട്ടാണു താൻ പോയതെന്നുകൂടി അവൻ പറയുകയാൽ അവനെ ക്കൊണ്ടുതന്നെ അതും എടുപ്പിച്ചുകൊണ്ട്, അവനെ ഉടനെ മജിസ്ട്രേട്ടു കച്ചേരിയിൽ ഹാജരാക്കിക്കൊണ്ടു ഹർജി കൊടുത്തു. മജിസ്ട്രേട്ട് അവന് ആറുമാസത്തെ കഠിനതടവു ശിക്ഷ വിധിച്ചു തിരുവനന്തപുരത്തേക്കു ഠാണപ്പാറാവു വഴി അയച്ചു. എങ്കിലും ഭഗവതിയുടെ കൃപകൊണ്ട് അവന് അധികം ദിവസം ശിക്ഷ അനുഭവിക്കേണ്ടതായി വന്നില്ല. അവൻ തിരുവനന്തപുരത്ത് ചെന്നിട്ട് ഒരുമാസം തികയുന്നതിനു മുമ്പുതന്നെ വസൂരിദീനം പിടിപെട്ടു ജയിലിൽക്കിടന്നു മരിച്ചു. ഭഗവതിയുടെ തിരുവാ ഭരണങ്ങൾ കള്ളനു ശിക്ഷവിധിച്ച ദിവസം തന്നെ മടക്കിക്കിട്ടുകയും ചെയ്തു.

പള്ളുപ്പുറത്തുകാവിൽ ഭഗവതിയെക്കുറിച്ച് ഇനിയും ഇങ്ങനെ പല സംഗതികൾ പറയാനുണ്ട്. എങ്കിലും ലേഖനദൈർഘ്യം അതിക്രമിച്ചു പോകുമെന്നു വിചാരിച്ച് ഇപ്പോൾ വിരമിക്കുന്നു.

# 79. എളേടത്തു തൈക്കാട്ടു മൂസ്സന്മാർ

അഷ്ടവൈദ്യന്മാരിൽ ഒട്ടും അപ്രധാനരല്ലാത്ത എളേടത്തു തൈക്കാട്ടു മൂസ്സന്മാരുടെ ഇല്ലം കൊച്ചി സംസ്ഥാനത്തു തൃശ്ശിവപേരൂർ താലൂക്കിൽ ഒല്ലൂർ തീവണ്ടി സ്റ്റേഷനിൽനിന്ന് ഒരു നാഴിക തെക്ക് "തൈക്കാട്ടുശ്ശേരി" എന്ന ദേശത്താണ്. ഈ ഇല്ലക്കാർ മലയാളബ്രാഹ്മണരെന്നൊരു വകക്കാരുണ്ടായ കാലത്തുതന്നെ പെരുമനം ഗ്രാമത്തിലെ വൈദ്യന്മാരായി ശ്രീ പരശുരാമനാൽ നിയമിക്കപ്പെട്ടിട്ടുള്ളവരാണെന്നുള്ള കേട്ടുകേൾവിയല്ലാതെ ഇവരുടെ പൂർവ്വചരിത്രമറിയുന്നതിനു ശരിയായ ലക്ഷ്യമൊന്നും ഇപ്പോൾ കാണുന്നില്ല. അതിനാൽ ഇപ്പോൾ ആ ഇല്ലത്തുള്ള വലിയ മൂസ്സന്മാരുടെ പ്രപിതാമഹൻ മുതൽക്കുണ്ടായിരുന്ന ചില മഹാന്മാരെക്കുറിച്ചുമാത്രം പറയാനേ ഇപ്പോൾ നിവൃത്തിയുള്ളു.

ഇപ്പോഴുള്ള വലിയ മൂസ്സന്മാരുടെ പ്രപിതാമഹനും അദ്ദേഹത്തിന്റെ അനുജനുമായി രണ്ടു മൂസ്സന്മാരുണ്ടായിരുന്നു. അവർ രണ്ടുപേരും ഒരുപോലെ വിദ്വാന്മാരും വൈദ്യശാസ്ത്രനിപുണരുമായിരുന്നു. എങ്കിലും അവരിൽ ജേഷ്ഠനായ പരമേശ്വരൻമൂസ്സിനു ചില സമയങ്ങളിൽ സ്വൽപമൊരു ഉന്മാദത്തിന്റെ ഛായ ഉണ്ടാകാറുണ്ടായിരുന്നതിനാൽ അദ്ദേഹത്തിന്റെ അടുക്കൽ രോഗികൾ ചെല്ലുകയോ രോഗികളെ കാണിക്കാനായി അദ്ദേഹത്തെ ആരെങ്കിലും കൊണ്ടുപോവുകയോ ചെയ്യാറില്ല. അതെല്ലാം അനുജൻമുസ്സിനെക്കൊണ്ടാണ് എല്ലാവരും നിർവ്വഹിച്ചിരുന്നത്.

ഇപ്പോൾ ബ്രിട്ടീഷ്മലബാറിലിരിക്കുന്ന പൂമുള്ളിമന മേൽപറഞ്ഞ മൂസ്സന്മരുടെകാലത്ത് ഊരകത്ത് ക്ഷേത്രത്തിനു സമീപത്തൊരു സ്ഥലത്തായിരുന്നു. അവിടെ ഒരു നമ്പുരിപ്പാട്ടിലേക്ക് എന്തോ സുഖക്കേടാവുകയാൽ അനുജൻമൂസ്സിനെ കൂട്ടിക്കൊണ്ടുചെല്ലാനായി എളേടത്തു തൈക്കാട്ടേക്ക് ആളെ അയച്ചിരുന്നു. ആ ആൾ അവിടെ ചെന്നപ്പോൾ അനുജൻമൂസ്സ് അവിടെയുണ്ടായിരുന്നില്ല. അതിനാൽ ആ ചെന്നയാളോട് ജ്യേഷ്ഠൻ മൂസ്സ് "അനുജൻ ഇപ്പോൾ ഇവിടെയില്ല. വരുമ്പോൾ വിവരം പറയാം. ഇപ്പോൾതന്നെ വരണമെങ്കിൽ ഞാൻ വരാം" എന്നു പറഞ്ഞു. അപ്പോൾ ചെന്നയാൾ. "അതുവേണ്ട. അനുജൻമൂസ്സിനെ കൊണ്ടുചെല്ലണമെന്നാണ് പറഞ്ഞിരിക്കുന്നത്. അതിനാൽ അദ്ദേഹം വരുമ്പോൾ വിവരം പറഞ്ഞാൽ മതി" എന്നു പറയുകയും ഉടനെ അയാൾ പോവുകയും ചെയ്തു.

ഇതുകേട്ടപ്പോൾ പരമേശ്വരൻ മൂസ്സിനു ദുസ്സഹമായ മനസ്താപമുണ്ടായി. "കഷ്ടം, ഈശ്വരാ! എന്റെ സ്ഥിതി ഇങ്ങനെയായിപ്പോയല്ലോ. ശാസ്ത്രങ്ങൾ അനുജൻ പഠിച്ചിട്ടുള്ളതിൽ ഒട്ടും കുറയാതെ ഞാനും പഠിച്ചിട്ടുണ്ട്. എങ്കിലും എന്റെ അടുക്കൽ ദീനക്കാരാരും വരുന്നില്ല. എന്നെ ആരും എങ്ങും കൊണ്ടുപോകുന്നുമില്ല. ഇപ്പോൾ വന്നയാൾതന്നെ ഞാൻ ചെല്ലേണ്ടെന്നും അനുജൻ ചെന്നാൽമതിയെന്നുമാണല്ലോ പറഞ്ഞത്. ഈ കുടുംബത്തിൽ ജനിച്ച് ഞാൻ ഈ സ്ഥിതിയിൽ എന്തിനാണ് ജീവിച്ചിരിക്കുന്നത്? ഇങ്ങനെ വന്നത് ഈശ്വാരാനുകൂല്യം ഇല്ലാഞ്ഞിട്ടുതന്നെയായിരിക്കണമല്ലോ. അതിനാൽ യഥാശക്തി ഈശ്വരനെ സേവിക്കാം" എന്നിങ്ങനെ വിചാരിച്ച് തീർച്ചയാക്കുകയും അടുത്തദിവസംതന്നെ അദ്ദേഹം പെരുമനത്തു ക്ഷേത്രത്തിൽ ഭജനം തുടങ്ങുകയും ചെയ്തു. ആ ഭജനം വലിയ നിഷ്ഠയോടുകൂടിയായിരുന്നു എന്നുമാത്രമല്ല അതദ്ദേഹം ഒരു വ്യാഴവട്ടം (പന്ത്രണ്ടു സംവൽസരം) മുഴുവനും നിർവിഘ്നമായി നിർവഹിക്കുകയും ചെയ്തു. പന്ത്രണ്ടാമത്തെ കൊല്ലത്തിൽ ശാല്യന്നഭക്ഷണം കൂടാതെതന്നെയായിരിന്നു ഭജനം.

ഭജനം കഴിഞ്ഞപ്പോഴേക്കും അദ്ദേഹത്തിനുണ്ടായിരുന്ന ചിത്തഭ്രമം നിശ്ശേഷം ഭേദപ്പെടുകയും ബുദ്ധി ചാണയിൽ തേച്ചുമിനുക്കിയ രത്നം പോലെ പൂർവ്വാധികം തെളിയുകയും അദ്ദേഹത്തിന്റെ അടുക്കൽ പ്രതിദിനം രോഗികൾ സംഖ്യയില്ലാതെ വന്നു തുടങ്ങുകയും അദ്ദേഹത്തിന്റെ ചികിത്സകൾ ഒന്നും തെറ്റാതെ എല്ലാം ശരിയായി ഫലിച്ചു തുടങ്ങുകയും തന്നിമിത്തം അദ്ദേഹത്തിന്റെ ഖ്യാതി ലോകത്തിൽ വ്യാപിക്കുകയും ചെയ്തു.

അക്കാലത്ത് എളേടത്തു തൈക്കാട്ടില്ലത്തിനു സമീപംതന്നെയുള്ള ആലക്കാട്ടു ചെവ്വര മനയ്ക്കലെ ഒരു നമ്പൂരിക്കു തുടയിൽ ഒരുവക ചൊറി തുടങ്ങി. നമ്പൂരി അതു പരമേശ്വരൻമൂസ്സിനെ കാണിച്ചിട്ട്, മൂസ്സ് "ഇതു കേവലം നിസ്സാരമായ ചൊറിയല്ല. ക്രമേണ ഇതു ദേഹം മുഴുവനും വ്യാപിക്കും. ഒടുക്കം അപായകരമായിത്തീരുകയും ചെയ്യും." എന്നുമാത്രം പറഞ്ഞു. ചികിത്സ ഒന്നും പറഞ്ഞുമില്ല. അതിനാൽ നമ്പൂരിക്കു ദുസ്സഹമായ മനസ്താപമുണ്ടായി. നമ്പൂരി ഏറ്റവും സുന്ദരനും യൗവനയുക്തനുമായിരുന്നു. അദ്ദേഹം വ്യസനം സഹിക്കവയ്യാതെയായിട്ട്, മൂസ്സ് ഇപ്രകാരം പറഞ്ഞുവെന്നും ചികിത്സയൊന്നും പറഞ്ഞില്ലെന്നുമുള്ള വിവരം

പലരോടും പറഞ്ഞു. അതുകേട്ടവരെല്ലാം പറഞ്ഞത്, "എന്നാലിനി അതിനെക്കുറിച്ചൊന്നും വിചാരിക്കാനില്ല. പരമേശ്വരൻമൂസ്സു പറഞ്ഞാൽ അതൊരിക്കലും തെറ്റുകയില്ല." എന്നായിരുന്നു. എങ്കിലും ആ നമ്പൂരിയുടെ സ്നേഹിതനായ മറ്റൊരു നമ്പൂരി, "അങ്ങനെ തീർച്ചയാക്കേണ്ട. ഈശ്വരൻ വിചാരിച്ചാൽ അസാധ്യമായിട്ട് ലോകത്തിൽ യാതൊന്നുമില്ല. അങ്ങ് ആദിത്യനമസ്കാരം തുടങ്ങണം; സുഖം കിട്ടും" എന്നു പറഞ്ഞു. ആ സ്നേഹിതൻ പറഞ്ഞതിനെ നമ്പൂരി പൂർണ്ണമായി വിശ്വസിക്കുകയും അടുത്ത ദിവസംതന്നെ ആദിത്യനമസ്കാരം തുടങ്ങുകയും ചെയ്തു. കഠിനനിഷ്ഠയോടുകൂടിയാണ് നമ്പൂരി ആദിത്യനമസ്കാരം നടത്തിയത്. ഉദയം മുതൽ കിഴക്കോട്ട് ആയിരത്തെട്ടും ഉച്ചതിരിഞ്ഞാൽ പടിഞ്ഞാട്ട് ആയിരത്തെട്ടും ഇങ്ങനെ പ്രതിദിനം രണ്ടായിരത്തിപ്പതിനാറ് നമസ്കാരം വീതമായിരുന്നു പതിവ്. ഉച്ചയാകുമ്പോൾ മൂഴക്കരി വച്ച് ആദിത്യനു നിവേദിച്ചിട്ട് ആ ചോറ് ഉപ്പുകൂടാതെ ഭക്ഷിക്കും. പിന്നെ വെള്ളം കുടിക്കുകപോലും ചെയ്കയുമില്ല. അങ്ങനെയായിരുന്നു അദ്ദേഹത്തിന്റെ പതിവ്. ഇങ്ങനെ നാൽപത്തൊന്നു ദിവസം കഴിഞ്ഞപ്പോഴേക്കും നമ്പൂരിയുടെ ദേഹം കരിക്കട്ടപോലെ കറുക്കുകയും കറുത്തതായ ആ ഒരടുക്കുതൊലി ദേഹത്തിൽനിന്നു പൊളിഞ്ഞുപോവുകയും അതോടുകൂടി അദ്ദേഹത്തിന്റെ ചൊറി നിശ്ശേഷം പോവുകയും അപ്പോൾ ദേഹത്തിന്റെ നിറം സ്വർണ്ണസദൃശമായിത്തീരുകയും അദ്ദേഹം പൂർവാധികം സുന്ദര നായി ഭവിക്കുകയും ചെയ്തു. നമ്പൂരി സ്വസ്ഥശരീരനായിത്തീർന്നതിന്റെ ശേഷം അദ്ദേഹം ആ വിവരം മൂസ്സിനോട് പറഞ്ഞു. അപ്പോൾ മൂസ്സ് "ഞാൻ ഈശ്വരനല്ല. മരുന്നുസേവിച്ചാൽ സാധ്യങ്ങളായിട്ടുള്ള രോഗങ്ങൾ മാത്രമേ ഭേദപ്പെടുകയുള്ളു. ഈശ്വരനെ സേവിച്ചാൽ അസാധ്യരോഗങ്ങളും ഭേദപ്പെടും. ഈശ്വരൻ സർവ്വശക്തനാണ്. അവിടേക്ക് അസാധ്യമയിട്ടുള്ളത് ഒന്നുമില്ല. ഇതൊക്കെ വിചാരിച്ചാണ് ഞാനന്ന് ചികിത്സ വല്ലതും പറഞ്ഞിരുന്നുവെങ്കിൽ അങ്ങ് അതു ചെയ്യുകയല്ലാതെ ആദിത്യനമസ്കാരം തുടങ്ങുകയില്ലായിരുന്നു എന്നുള്ളതു തീർച്ചയാണല്ലോ. ചികിത്സ വല്ലതും ചെയ്തിരുന്നുവെങ്കിൽ ദീനം ഭേദമാകാതെ അങ്ങ് ഇതിനുമുമ്പ് മരിക്കുമാ യിരുന്നു. അതിനിടയാകാതെ ഇപ്പോൾ സുഖമായല്ലോ. സന്തോഷമായി" എന്നാണ് മറുപടി പറഞ്ഞത്. ആ നമ്പൂരി പിന്നെയും വളരെക്കാലം സസുഖം ജീവിച്ചിരുന്നു.

പരമേശ്വരൻമൂസ്സു പെരുമനത്തു ക്ഷേത്രത്തിലെ ഭജനം കാലംകൂടിയ കാലത്തുതന്നെ ഗുരുവായൂർക്ഷേത്രത്തിൽ തിങ്ങൾഭജനം തുടങ്ങി. ഒരിക്കൽ അദ്ദേഹം ഗുരുവായൂർക്ക് പോയപ്പോൾ മധ്യേമാർഗം മൂന്നാളുകളെ മാലകളണിയിച്ചു വാദ്യഘോഷത്തോടുകൂടി കൊണ്ടുപോകുന്നതു കണ്ടു. അവരിൽ ഒരുവൻ ഈഴവനും രണ്ടുപേർ മുഹമ്മദീയരുമായിരുന്നു. അവരെ പുനത്തൂർരാജവിന്റെ വിധിപ്രകാരം തൂക്കിക്കൊല്ലാൻ കൊണ്ടുപോവുകയാണെന്ന് അവരുടെ കൂടെയുണ്ടായിരുന്ന ചില ഉദ്യോഗസ്ഥന്മാർ പറഞ്ഞറിയുകയാൽ മൂസ്സ്, "ഈ ഈഴവനെ കൊണ്ടുപോകണമെന്നില്ല"എന്നു പറഞ്ഞു. രാജകൽപന നടത്താതെയിരിക്കാൻ നിവൃത്തിയില്ലായ്കയാൽ ആ ഉദ്യോഗസ്ഥന്മാർ മൂസ്സിന്റെ വാക്കിനെ വകവയ്ക്കാതെ അവരെ മൂന്നുപേരെയും കൊലസ്ഥലത്തേക്കുതന്നെ കൊണ്ടുപോയി. കഴുമരങ്ങൾ നാട്ടിയിരുന്നത് ഒരു പുഴയുടെ വക്കത്തായിരുന്നു. കഴുവേറ്റാനുള്ള കുറ്റക്കാരെ  കഴുവിലിടുന്നതിന് മുൻപായി അവർക്കെന്തെങ്കിലും ആഗ്രഹമുണ്ടോ എന്നു ചോദിക്കുകയും നിവൃത്തിയുള്ളതെല്ലാം സാധിപ്പിക്കുകയും പതിവായിരുന്നതിനാൽ അപ്രകാരം ആ ഉദ്യോഗസ്ഥന്മാർ ഈ കുറ്റക്കാരോടും ചോദിച്ചു. അവരിൽ രണ്ടുപേർ ആഗ്രഹമൊന്നുമില്ലെന്നു പറഞ്ഞു. ആ ഈഴവൻ, "ഈ പുഴവക്കത്തുനിൽക്കുന്ന് തെങ്ങിന്മേൽക്കയറി ഒരു കരുക്ക് പറിച്ച് അവിടെയിരുന്നുതന്നെ അതു കുടിച്ചാൽ കൊള്ളാമെന്നു മാത്രം ഒരാഗ്രഹമുണ്ട്" എന്നു പറയുകയും ഉദ്യോഗസ്ഥന്മാർ അത് സമ്മതിക്കുകയും ചെയ്തു. അവൻ തെങ്ങിന്മേൽ കയറിയാൽ താഴെയിറങ്ങാതെ ഓടിക്കളയാനും മറ്റും സാധിക്കുകയില്ലല്ലോ എന്നു വിചാരിച്ചാണ് ആ ഉദ്യോഗസ്ഥന്മാർ അനുവദിച്ചത്. അനുവാദം കിട്ടിയ ക്ഷണത്തിൽ ഈഴവൻ ഒരായുധവും കൊണ്ട് തെങ്ങിന്മേൽ കയറി ഒരു കരിക്ക് പറിച്ചെടുത്ത് അവിടെ ഇരുന്നുകൊണ്ടുതന്നെ അത് ചെത്തിത്തുളച്ചു കുടിച്ചു. പിന്നെ മന്ദംമന്ദം കീഴ്പോട്ട് ഇറങ്ങിത്തുടങ്ങി. തെങ്ങിന്റെ മദ്ധ്യത്തിങ്കലായപ്പോൾ അവൻ പുഴയിലേക്ക് ചാടുകയും നീന്തി മറുകരയിൽ കയറി രക്ഷപ്രാപിക്കുകയും ചെയ്തു. ഉദ്യോഗസ്ഥന്മാർ ശേഷമുണ്ടായിരുന്ന രണ്ടുപേരെയും തൂക്കികൊന്ന വിവരം രാജാവിന്റെ അടുക്കൽ അറിയിച്ച കൂട്ടത്തിൽ ഈഴവൻ ഓടിപ്പോയ്ക്കളഞ്ഞുവെന്നും അവനെ കൊണ്ടുപോകണമെന്നില്ലെന്നു വഴിക്കുവച്ചുതന്നെ പരമേശ്വരൻ മൂസ്സ് പറഞ്ഞുവെന്നുംകൂടി അറിയിച്ചു. ഉടനെ കൽപനപ്രകാരം അന്വേഷണം നടത്തുകയും മൂസ്സു ഗുരുവായൂരുണ്ടെന്ന് അറിയുകയും

അദ്ദേഹത്തെ വിളിച്ചുകൊണ്ടുവന്നു രാജസന്നിധിയിൽ ഹാജരാക്കുകയും ചെയ്തു. അപ്പോൾ രാജാവ്, " ആ ഈഴവനെ കൊല്ലാൻ കൊണ്ടുപോയ പ്പോൾ 'കൊണ്ടുപോകണമെന്നില്ല' എന്നു പറഞ്ഞതെന്തുകൊണ്ടാണ്?"

മൂസ്സ്: അവനെ മരണലക്ഷണം ബാധിച്ചിരുന്നില്ല. അതിനാൽ കൊണ്ടുപോയാലും കൊല്ലാൻ സാധിക്കയില്ലല്ലോ എന്നു വിചാരിച്ചാണ്.

രാജാവ്: ആട്ടെ, എന്നാൽ ഞാനെന്നു മരിക്കുമെന്നു പറയാമോ?

മൂസ്സ്ഃ പറയാം. എങ്കിലും അതറിയുന്നതെന്തിനാണ്?

രാജാവ്: വിശേഷിച്ചു കാര്യമൊന്നുമുണ്ടായിട്ടല്ല. മുൻകൂട്ടി അറിഞ്ഞി രുന്നാൽ യഥാവസരം വല്ല സൽക്കർമ്മങ്ങളും ചെയ്യാമല്ലോ എന്നുമാത്രം വിചാരിച്ചാണ്.

മൂസ്സ്: മരണം എന്നെങ്കിലും ഉണ്ടാകുമെന്നു തീർച്ചയാണല്ലോ. അതുകൊണ്ട് സൽക്കർമ്മങ്ങൾ എപ്പോഴും ചെയ്യാം. അതു മരണദിവസ മറിഞ്ഞിട്ടേ ആകാവു എന്നില്ലല്ലോ. അവിടുന്നു മരിക്കുന്നതിന്റെ തലേ ദിവസം ഞാനിവിടെ വരും ഞാൻ വന്നാൽ പിറ്റേദിവസം അവിടുന്നു മരിക്കുകയും ചെയ്യും.

ഇത്രയും പറഞ്ഞിട്ട് ഉടനെതന്നെ മൂസ്സു പോയി. പിന്നെ അഞ്ചെട്ടു കൊല്ലം കഴിഞ്ഞതിന്റെ ശേഷം ഒരു ദിവസം വൈകുന്നേരം മൂസ്സ് പുന്നത്തൂർ കോട്ടയിലെത്തി. പിറ്റേദിവസം രാജാവിന്റെ തിരുനാളായിരുന്നു. അതിന്റെ ബഹളംകൊണ്ടും മറ്റും മൂസ്സ് അന്നു രാജാവിനെ കണ്ടില്ല. അത്താഴം കഴിച്ച് മൂസ്സ് അവിടെ ഒരു സ്ഥലത്ത് കിടന്നുറങ്ങി. പിറ്റേദിവസം രാവിലെ കുളിയും നിത്യകർമ്മാനുഷ്ഠാനാദികളും കഴിച്ച് നമ്പൂരിമാരുടെ കൂട്ടത്തിൽ പോയിരുന്ന് ഊണുകഴിച്ചു. മൂസ്സ് എല്ലാവരെയുംകാൾ മുൻപ് ഊണുകഴിച്ചു ക്ഷണത്തിൽ കൈകഴുകി രാജസന്നിധിയിലേക്കു പോയി. അവിടെച്ചെന്നപ്പോൾ രാജാവ് ഉണ്ണാനിരിക്കുകയായിരുന്നു. രാജാവിനു ഉറത്തൈരു വിളമ്പിയ സമയത്താണ് മൂസ്സ് അവിടെയെത്തിയത്. ഉറത്തൈരുകൂട്ടി ഒരുരുള ഉണ്ടപ്പോൾ രാജാവ്, "എന്തോ, തല തിരിയുന്നു വെന്നു തോന്നുന്നുവല്ലോ" എന്നു പറയുകയും രണ്ടു കവിൾ ചർദ്ദിക്കു കയും ചെയ്തു. ഉടനെ മൂസ്സ് അടുക്കലുണ്ടായിരുന്ന ഇളയരാജാക്ക

ന്മാരോടു "ക്ഷണത്തിൽ പിടിച്ചെടുത്തു മാറ്റിക്കിടത്തണം. പുല്ലും മണലും വിരിച്ച നിലത്തുകിടത്തിയാൽ മതി" എന്നു പറഞ്ഞു. അവർ അപ്രകാരം ചെയ്യുകയും അപ്പോഴേക്കും മൂസ്സ് പുറത്തിറങ്ങിപ്പോകുകയും ഉടനെ രാജാവു മരിക്കുകയും ചെയ്തു.

മുൻകാലങ്ങളിൽ പെരുമനത്തടുത്തുള്ള പനണ്യത്തു ക്ഷേത്രത്തിൽ ആണ്ടുതോറും ഓത്തൂട്ടു (മുറജപംപോലെ ഒരടിയന്തരം) പതിവുണ്ടായിരുന്നു. അത് ഓരോ ദിവസവും ഓരോരുത്തരുടെ വകയായിട്ടു നടത്തുകയാണ് പതിവ്. ഓരോരുത്തരും"എന്റെ പേർക്കുള്ളത് അധികം കേമമാക്കണം, എന്റെ പേർക്കുള്ളത് അധികം കേമമാക്കണം" എന്നുള്ള വിചാരത്തോടുകൂടി മത്സരിച്ചാണ് അതു നടത്തിയിരുന്നത്. ഓത്തൂട്ടിനു പകൽ നല്ല ഭംഗിയായിട്ടുള്ള ഒരു ഊണിന്റെ വട്ടം മാത്രമേ പതിവുള്ളു. സദ്യയുടെ കേമത്തമെല്ലാം രാത്രിയിലാണ്. പഞ്ചസാരപ്പായസം എടുത്തു വിലക്കിയാൽ [2] പ്പോരാ രണ്ടും മൂന്നും വാർപ്പു നിറച്ചു ശേഷിച്ചുകിടക്കണം എന്നാണ് ഓരോരുത്തരുടെയും വിചാരം. പഞ്ചസാരപ്പായസം ആർക്കും വേണ്ടാതെയായിട്ട് അധികം കിടക്കുന്നതിന്റെ കണക്കു നോക്കിയിട്ടാണ് ആരുടെ പേർക്കുള്ള ഓത്തൂട്ടാണ് അധികം കേമമായതെന്നു തീർച്ചയാക്കുക. ഇപ്രകാരമുള്ള ഓത്തൂട്ട് ഒരു കൊല്ലം നടന്നുകൊണ്ടിരിന്നപ്പോൾ ഒരു ദിവസം ഉച്ചയ്ക്ക് ഊണുകഴിഞ്ഞ് 'പഴേടം' എന്ന് ഇല്ലപ്പേരായ ഒരു നമ്പൂരി കുളപ്പുരയിൽപോയി കിടന്ന് ഉറങ്ങി. ആ സമയത്ത് പരമേശ്വരൻ മൂസ്സും അവിടെ അകസ്മാൽ ചെന്നുചേർന്നു. മൂസ്സും കാലും മുഖവും കഴുകുന്നതിനോ മറ്റോ ആയിട്ടു കുളത്തിൽ ചെന്നിറങ്ങി നോക്കിയപ്പോൾ ഒരു കൂർക്കംവലികേട്ട് "ആ കൂർക്കം വലിക്കുന്നതാരാണ്?" എന്നു കരയ്ക്കു നിന്നിരുന്ന ചില നമ്പൂരിമാരോടു ചോദിച്ചു. അപ്പോൾ അവർ "പഴേടമാണ്" എന്നു മറുപടി പറഞ്ഞു. ഉടനെ മൂസ്സ് "അദ്ദേഹത്തെ ക്ഷണത്തിൽ വിളിച്ചുണർത്തി അദ്ദേഹത്തിന്റെ ഇല്ലത്തേക്കു പറഞ്ഞയയ്ക്കണം" എന്നു പറയുകയും ആ നമ്പൂരിമാർ അപ്രകാരം ചെയ്യുകയും അദ്ദേഹം ഇല്ലത്തെത്തീട്ടു രണ്ടു നാഴിക കഴിയുന്നതിനു മുമ്പു മരിക്കുകയും ചെയ്തു. പനണ്യത്തു ക്ഷേത്രത്തിൽനിന്നു പഴേടത്തില്ലത്തേക്ക് ഏകദേശം നാലു നാഴികയോ ദൂരമുള്ളു.

[2] ഊണുകാർ വേണ്ടെന്നു പറയുന്നതുവരെ.

ഇങ്ങനെ പരമേശ്വരൻമൂസ്സിന്റെ ദിവ്യത്വങ്ങൾ ഇനിയും വളരെ പറയാനുണ്ട്. ഇത്രയും പറഞ്ഞതുകൊണ്ടുതന്നെ അദ്ദേഹം ഒരസാമാന്യനായിരുന്നുവെന്നു സ്പഷ്ടമാകുന്നുണ്ടല്ലോ. അതിനാൽ ഇനി അധികം വിസ്തരിക്കണമെന്നു വിചാരിക്കുന്നില്ല.

ഈ പരമേശ്വരമൂസ്സിനു നാരായണൻ എന്നു പേരായി ഒരു പുത്രൻ മാത്രമേ ഉണ്ടായിരുന്നുള്ളു. ആ നാരയാണൻമൂസ്സും ഒരു നല്ല വൈദ്യനായിരുന്നു. എങ്കിലും അദ്ദേഹത്തെക്കുറിച്ച് അധികമൊന്നും കേട്ടിട്ടില്ല. കേട്ടിട്ടുള്ള ഒന്നുരണ്ടു സംഗതികൾ മാത്രം താഴെപ്പറഞ്ഞുകൊള്ളുന്നു.

കൊച്ചി ദിവാനായിരുന്ന ശങ്കരവാര്യരുടെ പുത്രനും പ്രസിദ്ധനുമായിരുന്ന തോട്ടയ്ക്കാട്ടു ശങ്കുണ്ണിമേനവനു ബാല്യത്തിൽ സഹിക്കവയ്യാത്ത വിധത്തിൽ വയറ്റിൽ ഒരു വേദനയുണ്ടായി. അനേകം വൈദ്യന്മാർ പഠിച്ച വിദ്യകളെല്ലാം പ്രയോഗിച്ചു നോക്കീട്ടും ആ വേദന ഭേദമാക്കാൻ കഴിഞ്ഞില്ല. ഒടുക്കം ശങ്കരവാര്യർ ദിവാൻജി ആളയച്ചു നാരായണൻ മൂസ്സിനെ വരുത്തി വിവരമെല്ലാം പറഞ്ഞു. ഉടനെ മൂസ്സ് ഒരു പൊടിക്കു കുറിച്ചുകൊടുത്തു. ആ പൊടിയുണ്ടാക്കി മൂന്നുനേരം സേവിച്ചപ്പോൾ കുട്ടിക്കു നല്ല സുഖമായി. വയറ്റിൽ ആ വേദന ശങ്കുണ്ണിമേനവനു പിന്നെ ഒരിക്കലുമുണ്ടായിട്ടില്ല. ഈ ചികിത്സ കഴിഞ്ഞതിനോടുകൂടി ദിവാൻജിക്കു നാരായണൻമൂസ്സിനെക്കുറിച്ചു വളരെ ബഹുമാനവും സ്നേഹവുമുണ്ടായിത്തീർന്നു.

ഇങ്ങനെയിരുന്ന കാലത്ത് 1022–ാമാണ്ട് നാടുനീങ്ങിയ തിരുവിതാംകൂർ മഹാരാജവ് തിരുമനസ്സിലേക്ക് ഒരു ശീലായ്മ (അസുഖം) ഉണ്ടാവുകയും ചില വൈദ്യന്മാർ ചികിത്സിച്ചിട്ട് അതു ഭേദമാകാതെയിരിക്കുകയും ചെയ്ത വിവരമറിഞ്ഞു ശങ്കരവാര്യർ ദിവാൻജി എഴുതിയയച്ച് അനുവാദം വരുത്തി നാരായണൻമൂസ്സിനെ തിരുവനന്തപുരത്തേക്കയച്ചു. വൈദ്യന്മാർ ചെന്നാൽ രോഗവിവരം ചോദിക്കുകയോ തൊട്ടുനോക്കി അറിയുകയോ ചെയ്തുകൂടായെന്നും നോക്കിക്കണ്ട് രോഗമറിഞ്ഞു ചികിത്സിക്കണമെന്നുമായിരുന്നു തിരുമനസ്സുകൊണ്ട് നിശ്ചയിച്ചിരുന്നത്. ആ വിവരം ശങ്കരവാര്യർ ദിവാൻജി പറഞ്ഞിരുന്നതുകൊണ്ട് മൂസ്സ് തിരുമുൻപിൽ ചെന്നിട്ട് ഏകദേശം ഒരുമണിക്കൂർ നേരം ഒന്നും സംസാരിക്കാതെ നോക്കിക്കൊണ്ടുനിന്നു. അനന്തരം ചികിത്സ നിശ്ചയി

ക്കുകയും ചെയ്തു. ആ ചികിത്സകൊണ്ടു ശീലായ്മ മിക്കവാറും ഭേദമാവുകയും ചെയ്തു. അപ്പോഴേക്കും മൂസ്സിന്റെ സീമന്തപുത്രനു വിവാഹം നിശ്ചയിച്ചിരിക്കുന്നതായി ഇല്ലത്തുനിന്ന് എഴുത്ത് ചെല്ലുകയാൽ അദ്ദേഹത്തിന് ഉടനെ മടങ്ങിപ്പോകേണ്ടതായി വന്നു. ആ വിവരം തിരുമനസ്സറിയിച്ചപ്പോൾ തിരുമനസ്സുകൊണ്ട് മൂസ്സിന് അനേകം സമ്മാനങ്ങൾ കല്പിച്ചുകൊടുത്തു സന്തോഷിപ്പിച്ചയച്ചു. ഗംഭീരാശയനായിരുന്ന ആ തിരുമനസ്സിലെ തൃക്കൈയിൽനിന്നു സമ്മാനങ്ങൾ ലഭിക്കുകയെന്നുള്ളതു സാമാന്യക്കാർക്ക് സാദ്ധ്യമല്ലായിരുന്നു.

ഈ നാരയണൻമൂസ്സിനു നാലു പുത്രന്മാരുണ്ടായിരുന്നു. അവരിൽ ഒന്നാമനും രണ്ടാമനും വിവാഹം കഴിച്ചിട്ടു സന്തതി ഉണ്ടാകുന്നതിനു മുൻപുതന്നെ മരിച്ചുപോയി. പിന്നെ മൂന്നാമനാഅയ നീലകണ്ഠൻമൂസ്സു വേളികഴിച്ചതിലുണ്ടായ സന്താനങ്ങളാണ് ഇപ്പോൾ പ്രസിദ്ധന്മാരായിരിക്കുന്ന നാരായണൻമൂസ്സും ദിവാകരൻമൂസ്സും. നീലകണ്ഠൻമൂസ്സും വൈദ്യശാസ്ത്രം വേണ്ടതുപോലെ പഠിച്ചിരുന്നു. എങ്കിലും അദ്ദേഹത്തിന്റെ പരിശ്രമം മുഴുവനും കുടുംബകാര്യങ്ങൾ സംബന്ധിച്ചായിരുന്നു. രോഗികൾ വന്നാൽ ചികിത്സ നിശ്ചയിച്ചു പറഞ്ഞയ്ക്കുകയും ആരെങ്കിലും ആവശ്യപ്പെട്ടാൽ രോഗികളെ ചെന്നു കാണുകയും മറ്റും ചെയ്തിരുന്നത് അദ്ദേഹത്തിന്റെ അനുജനായ ഇട്ടീരിമൂസായിരുന്നു.

ഇട്ടീരിമൂസ്സു കുട്ടഞ്ചേരി അപ്പൻ (വാസുദേവൻ) മൂസ്സിന്റെ അടുക്കലാണ് വൈദ്യശാസ്ത്രം അഭ്യസിച്ചത്. ശാസ്ത്രാഭ്യാസാനന്തരം അദ്ദേഹം കുറച്ചുകാലം സ്വഗൃഹതിൽതന്നെ താമസിച്ചു ചികിത്സകൾ നടത്തിക്കൊണ്ടിരുന്നു. അതിനിടയ്ക്ക് അദ്ദേഹം മൂകാംബികാക്ഷേത്രത്തിൽപ്പോയി പന്ത്രണ്ടു ദിവസത്തെ ഭജനം അതിനിഷ്ഠയോടുകൂടി നിർവിഘ്നം നിർവഹിച്ചുവരികയും അക്കാലം മുതൽക്ക് ഇട്ടീരിമൂസ്സിന്റെ ചികിത്സയ്ക്ക് ഫലസിദ്ധിയും പ്രചാരവും പൂർവാധികം വർദ്ധിക്കുകയും ചെയ്തു.

അങ്ങനെയിരുന്ന കാലത്തു കുറുവട്ടവണാമനയ്ക്കൽ മകൻരണ്ടാമൻ നമ്പൂരിപ്പാട്ടിലേക്കു വാതസംബന്ധമായ ഒരു ദീനമാരംഭിച്ചു. പല വൈദ്യന്മാർ പഠിച്ച പണിയെല്ലാം പ്രയോഗിച്ചു നോക്കീട്ടും ആ ദീനം ഭേദമാക്കൻ കഴിഞ്ഞില്ല. ഒടുക്കം ഇട്ടീരിമൂസ്സിനെ കൊണ്ടുപോയി രോഗിയെ കാണിക്കുകയും,അദ്ദേഹം ഏതാനും ദിവസത്തെ ചികിത്സകൊണ്ട് ആ

ദീനം നിഷ്പ്രയാസം ഭേദപ്പെടുത്തുകയും ചെയ്തു. വാതസംബന്ധങ്ങളായ രോഗങ്ങൾ സാധാരണ വൈദ്യന്മാർ ഭേദപ്പെടുത്തുന്നതു തൈലപ്രയോഗങ്ങൾ കൊണ്ടാണല്ലോ. എന്നാൽ ഇട്ടീരിമൂസ്സ് ഈ ദീനം ഭേദപ്പെടുത്തിയതു യാതൊരു വിധത്തിലും എണ്ണ ഉപയോഗിക്കാതെയാണ്. ഇതൊരത്ഭുതമാണല്ലോ.

ഒരിക്കൽ ഇട്ടീരിമൂസ്സ് കരുവന്നൂർ റോഡിൽക്കൂടി പോയപ്പോൾ നാസാർശസ്സു(മൂക്കിൽ ദശ വന്നു പുറത്തേക്കു തള്ളീട്ടു)ള്ള ഒരു രോഗിയെ യാദൃശ്ചികമായി കാണാനിടയായി. ആരും ആവശ്യപ്പെടാതെതന്നെ മൂസ്സ് സ്വയമേവ അവനെ വിളിച്ചു രോഗസ്ഥിതിയെല്ലാം ചോദിക്കുകയും അവന്റെ വാക്കിൽനിന്ന് ഒരഗതിയാണെന്നും പല വൈദ്യന്മാർ ചികിത്സിച്ചിട്ടും ആ രോഗം ഭേദമാക്കാൻ കഴിഞ്ഞില്ലെന്നും മനസ്സിലാക്കുകയും ചെയ്തു. ഉടനെ മുസ്സ അവനെ വിളിച്ച് അവിടെയുള്ള പാലത്തിന്റെ ചുവട്ടിൽകൊണ്ടുപോയി അവന്റെ നാസർശസ്സു പറിച്ചുകളഞ്ഞ്, പുഴയിൽ കുളിപ്പിച്ചു സുഖപ്പെടുത്തിപ്പറഞ്ഞയച്ചു. ഇതിൽനിന്നു മൂസ്സിനുണ്ടായിരുന്ന ദീനദായാലുത്വം, പരോപകാരതൽപരത, പ്രതിഫലേച്ഛയില്ലയ്ക, ചികിത്സാ നൈപുണ്യം മുതലായ ഗുണങ്ങൾ സ്പഷ്ടമാണല്ലോ. ഈ അത്ഭുതകർമ്മത്തോടു കൂടി ഇട്ടീരിമൂസ്സിന്റെ പ്രസിദ്ധി ശതഗുണീഭവിച്ചു.

അക്കാലത്തു കൊല്ലം 1063-ൽ തീപ്പെട്ട കൊച്ചി വലിയ തമ്പുരാൻ തിരുമനസ്സിലെ ഭാഗിനേയിയായ ഒരു കൊച്ചുതമ്പുരാട്ടിക്ക് ഒരു ശീലായ്മ തുടങ്ങുകയും പല വൈദ്യന്മാർ ചികിത്സിച്ചിട്ടും ഭേദമാകാതിരിക്കുകയും ചെയ്യുകയാൽ തിരുമനസ്സിലെ സേവകനും ഇട്ടീരിമൂസ്സിന്റെ സ്നേഹിതനുമായിരുന്ന ചെറുവത്തൂരുനമ്പൂരി "ഇട്ടീരിമൂസ്സിനെ വരുത്തി ചികിത്സിപ്പിച്ചാൽ ഈ ദീനം ഭേദമാകും" എന്നു തിരുമനസ്സറിയിച്ചു. തിരുമനസ്സുകൊണ്ട് അതു പൂർണ്ണമായി വിശ്വസിച്ചു. ഉടനെ ആളയച്ചു മൂസ്സിനെ വരുത്തി രോഗിണിയെ കാണിക്കുകയും അദ്ദേഹം ചികിത്സിച്ചു കൊച്ചുതമ്പുരാട്ടിയുടെ ശീലയ്മ അചിരേണ ഭേദപ്പെടുത്തുകയും ചെയ്തു. തിരുമനസ്സുകൊണ്ട് സന്തോഷിച്ച് മൂസ്സിന് പ്രതിമാസം പത്തു രൂപ ശമ്പളം പതിച്ചുകൊടുത്തു. എന്നു മാത്രമല്ല, മൂസ്സ് തൃപ്പൂണിത്തുറെത്തന്നെ സ്ഥിരമായി താമസിക്കണമെന്നു കല്പിക്കുകയും അതിലേക്കു കോട്ടയ്ക്കകത്തുതന്നെ പ്രത്യേകമൊരു മഠം പണിയിച്ചുകൊടുക്കുകയും മൂസ്സിനു ശമ്പളത്തിനു പുറമേ ഭക്ഷണാദികളായ സകല ചെലവുകളും കോവിലകം

വകയിൽനിന്നു നടത്തിക്കൊണ്ടിരിക്കുകയും ചെയ്തു. അക്കാലം മുതൽ ഇട്ടിരിമൂസ്സു കോവിലകം വൈദ്യനായി വളരെക്കാലം തൃപ്പൂണിത്തുറെ ത്തന്നെ താമസിച്ചു.

ഒരു ദിവസം കോവിലകത്തു മുറ്റമടിച്ചുവാരിക്കൊണ്ടിനിന്ന ഒരു സ്ത്രീയെ കണ്ടിട്ട് മൂസ്സ് അവരെ വിളിച്ച്, അവർ ക്ഷണത്തിൽ അവരുടെ വീട്ടിലേക്കു പോകണമെന്നു പറഞ്ഞു. ആ സ്ത്രീ അതനുസരിക്കായ്ക യാൽ മൂസ്സ് വിവരം ഉടനെ തിരുമനസ്സറിയിക്കുകയും കൽപനപ്രകാരം ചില ശേവുകക്കാർ ചെന്ന് അവരെ അവരുടെ വീട്ടിലേക്കു പറഞ്ഞയയ്ക്കുകയും വീട്ടിലെത്തീട്ടു രണ്ടു നാഴിക കഴിയുന്നതിനു മുൻപ് ആ സ്ത്രീ മരിക്കുകയും ചെയ്തു.

ഒരിക്കൽ പാലിയത്ത് ഒരമ്മയ്ക്ക് ഒരു ദീനമുണ്ടായി. ആദ്യം തൊണ്ടയിൽ സ്വൽപമായ ഒരു വേദനയുണ്ടാവുകയാണ് ചെയ്തത്. അതു ക്രമേണ വർദ്ധിച്ചു വെള്ളംപോലുമിറക്കാൻ പാടില്ലാത്ത വിധത്തിൽ ദുസ്സഹമായിത്തീർന്നു. ഭക്ഷണമില്ലാതെയായപ്പോൾ ആ അമ്മ ഏറ്റവും ക്ഷീണിക്കുകയും പട്ടിണി കിടന്നുതന്നെ മരിക്കുമെന്നുള്ള സ്ഥിതിയിലാവു കയും ചെയ്തു. പല നാട്ടുവൈദ്യന്മാരും ചില ഇംഗ്ലീഷു വൈദ്യന്മാരും പലതും ചെയ്തുനോക്കീട്ടും യാതൊരു ഫലവുമുണ്ടായില്ല. ഇംഗ്ലീഷു വൈദ്യന്മാർ പീച്ചാങ്കുഴൽവച്ചു മലദ്വാരത്തിൽക്കൂടി പാൽ അകത്തു കടത്തി ഏകദേശം ഒരു മാസംവരെ പ്രാണരക്ഷ ചെയ്തുകൊണ്ടിരുന്നു. ഒടുക്കം അതും അസാദ്ധ്യമെന്നു തോന്നുകയാൽ അവരും ഉപേക്ഷിച്ചു പിന്മാറി. ഇത്രയുമായതിന്റെ ശേഷം പാലിയത്തച്ചൻ ഇട്ടീരിമൂസ്സിനെ കൊണ്ടുവരാ നായി തൃപ്പൂണിത്തുറയ്ക്ക് ആളയച്ചു. അച്ചന്റെ ആൾ ചെല്ലുകയാൽ മൂസ്സ് വിവരം തിരുമനസ്സറിയിച്ച് അനുവാദം വാങ്ങിക്കൊണ്ട് പോയി പാലിയ ത്തെത്തി. ഉടനെ അച്ഛൻ രോഗിണിയെ കാണിച്ചു വിവരമെല്ലാം പറഞ്ഞു. മൂസ്സ് രണ്ടു ദിവസത്തെ ചികിത്സമൊണ്ട് ആ ദീനം ഭേദമാക്കുകയും ആ അമ്മ യഥാപൂർവ്വം ഭക്ഷണം കഴിച്ചു തുടങ്ങുകയും ചെയ്തു. ആ ദീനം ആ അമ്മയ്ക്കു പിന്നെ ഒരിക്കലും ഉണ്ടായിട്ടുമില്ല.

ഒരിക്കൽ ഒരു തലവേദനക്കാരൻ മൂസ്സിന്റെ അടുക്കൽ ചെന്നു തനിക്കു സഹിക്കവയ്യാതെയുള്ള ഒരു തലവേദന തുടങ്ങീട്ടു വളരെക്കാല മായെന്നും പല വൈദ്യന്മാർ ചികിത്സിച്ചിട്ടും ഒരു ഭേദവുമുണ്ടായിട്ടില്ലെന്നും

എണ്ണ കാച്ചിത്തേച്ചിട്ട് ഒരെണ്ണയും പിടിക്കുന്നില്ലെന്നും പറഞ്ഞു. മൂസ്സ് അല്പം ആലോചിച്ചിട്ട് ആഴ്ച മുറയ്ക്ക് പതിവായി ആവണക്കെണ്ണ തേച്ചുകുളിക്കാൻ പറയുകയും അങ്ങനെ ചെയ്തിട്ട് ആ മനുഷ്യന്റെ തലവേദന മാറിപ്പോവുകയും ചെയ്തു.

ഇങ്ങനെ ഇട്ടീരിമൂസ്സിന്റെ ചികിത്സാസാമർത്ഥ്യത്തെയും അത്ഭുത കർമ്മങ്ങളെയും പറ്റി പറയുകയാണെങ്കിൽ ഇനിയും വളരെയുണ്ട്. വിസ്തരഭയത്താൽ അതിനായിത്തുനിയുന്നില്ല. മൂസ്സിന്റെ ചികിത്സാ നൈപുണ്യത്തെക്കുറിച്ചു സന്തോഷിച്ചു വലിയ തമ്പുരാൻ തിരുമനസ്സു കൊണ്ട് അദ്ദേഹത്തിന്റെ ശമ്പളം രണ്ടു പ്രാവശ്യം അഞ്ചുവീതംകൂട്ടി ഇരുപതു രൂപയാക്കി.

ആ വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ട് 1063-ാമാണ്ട് തീപ്പെട്ടു പോയെങ്കിലും പിന്നീടു നാടുവാണിരുന്ന (1071-ൽ തീപ്പെട്ട) വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ടു മൂസ്സിനെ വിട്ടയയ്ക്കാതെ യഥാപൂർവം തൃപ്പൂണിത്തൂറെത്തന്നെ താമസിപ്പിച്ചിരുന്നു. അങ്ങനെ ഇട്ടീരിമൂസ്സ് ഏകദേശം മുപ്പത്തിരണ്ടു കൊല്ലത്തോളം അവിടെ താമസിച്ചു. അപ്പോഴേക്കും നീലകണ്ഠൻമൂസ്സു കാലധർമ്മത്തെ പ്രാപിക്കുകയും ഇട്ടീരിമൂസ്സിനു തറവാട്ടിൽ മൂപ്പു സിദ്ധിക്കുകയും വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ട് തീപ്പെട്ടു പോവുകയും ചെയ്യുകയാൽ അദ്ദേഹം അവിടെ അധിക കാലം താമസിച്ചില്ല.

അദ്ദേഹം വളരെക്കാലമായി ആഗ്രഹിച്ചിരുന്ന സേതുസ്നാനം ഉടനെ നടത്തണമെന്നു നിശ്ചയിച്ച് 1072-ാമാണ്ട് ധനുമാസമാദ്യം സ്വദേശത്തിനിന്നു പുറപ്പെട്ടു. അദ്ദേഹം സ്വശിഷ്യനായ ഒരു നമ്പൂരിയേയും രണ്ടു പരദേശബ്രാഹ്മണരേയും കൂടെക്കൊണ്ടുപോയിരുന്നു. അന്യദേശങ്ങ ളിലെ ഭക്ഷണം പിടിക്കായ്കയാലോ എന്തോ തൃശ്ശിനാപ്പള്ളിയിലെത്തിയ പ്പേഴേക്കും മുസ്സിനു സ്വല്പമായി ഒരതിസാരം ആരംഭിക്കുകയും മധുരയി ലെത്തിയപ്പോഴേക്കും അതു വർദ്ധിച്ച് യാത്രതുടരാൻ നിവൃത്തിയില്ലാതെ യായിത്തീരുകയും ചെയ്തു. പിന്നെ കുറച്ചുദിവസം അവിടെ താമസിച്ചു. കൈവശമുണ്ടായിരുന്ന ചില ഗുളികകളും മറ്റും സേവിച്ചുവെങ്കിലും ക്രമേണ ദീനം വർദ്ധിക്കുകയാണ് ചെയ്തത്. "ജീവനാശമടുത്തൊരു രോഗിക്കു ദിവ്യമെന്നാലുമൗഷധം പറ്റുമോ?" ആ ധനുമാസം 13ം തീയ്യതി

കാലത്ത് ഒമ്പതുമണിക്ക് ആ മഹാവൈദ്യൻ പരലോകത്തെ പ്രാപിച്ചു. മരിക്കുന്നതിനു സ്വല്പം മുൻപ് മൂസ്സ് അടുക്കൽ ശുശ്രൂഷിച്ചുകൊണ്ടിരുന്ന സ്വശിഷ്യനായ നമ്പൂരിയോട്, "പുണ്യാഹത്തിന് ഈ ദിക്കിൽ നമ്പൂരിമാരെ കിട്ടുന്ന കാര്യം അസാദ്ധ്യമാണ്. അതിനാൽ ശവശ്ശുദ്ധമാകാതെയിരിക്കൻ കരുതിക്കൊള്ളണം" എന്നു പറയുകയും മരിക്കാറായപ്പോൾ സ്വയമേവ മെത്തയിൽനിന്ന് മാറി തെക്കോട്ടു തലയായിട്ടു നിലത്തു കിടക്കുകയും ചെയ്തുവത്രേ.

എളേടത്തു തൈക്കാട്ടില്ലത്ത് ഇപ്പോൾ ഉള്ള മുസ്സന്മാരും നല്ല വൈദ്യന്മാരാണെന്നുള്ള പേരു സമ്പാദിച്ചിട്ടുള്ളവരാണ്. ആ കുടുംബ ക്കാരുടെ പ്രസിദ്ധി മേലും വർദ്ധിച്ചുകൊണ്ടിരിക്കുവാൻ സർവ്വേശ്വരൻ സദയം സഹായിക്കട്ടെ.

# 80. കൈപ്പുഴത്തമ്പാൻ

വൈദ്യം, മന്ത്രവാദം, ജ്യോതിഷം, ഇന്ദ്രജാലം മുതലായ വിദ്യകളിൽ അദ്വിതീയനായിരുന്ന കൈപ്പുഴ തമ്പാനെ കുറിച്ച് കേട്ടിട്ടില്ലാത്തവർ ആയി മലയാളത്തിൽ അധികം പേരുണ്ടായിരിക്കുമെന്നു തോന്നുന്നില്ല. എങ്കിലും നമ്മുടെ മലയാളരാജ്യത്ത് മുമ്പുണ്ടായിരുന്ന അനേകം മഹാന്മാരുടെ കഥകൾ ഇപ്പോൾ വിസ്മൃതിപഥത്തിലകപ്പെട്ടു പോയിരിക്കുന്നപോലെ ഈ മഹാന്റെ ചരിത്രവും കാലാന്തരത്തിൽ പോയ്പോയേക്കാവുന്നതുകൊണ്ട് അങ്ങനെ വരാതിക്കാനായി അദ്ദേഹത്തെക്കുറിച്ച് കേട്ടിട്ടുള്ള ചില സംഗതികൾ ചുവടെ പ്രസ്താവിച്ചുകൊള്ളുന്നു.

കൈപ്പുഴത്തമ്പാന്റെ ഓമനപേര് "കുഞ്ചു" എന്നായിരുന്നതിനാൽ അദ്ദേഹത്തെ ചിലർ "കുഞ്ചുതമ്പാനെ" ന്നും പറഞ്ഞിരുന്നു. അദ്ദേഹത്തിനു അനേകം വിദ്യകളിൽ വൈദഗ്ദ്ധ്യമുണ്ടായിരുന്നു എന്ന് മുൻപ് പറഞ്ഞിട്ടുണ്ടല്ലോ. അവയിൽ ഇദ്ദേഹം ഇന്ദ്രജാലം, മഹേന്ദ്രജാലം മുതലായവ ഗ്രഹിച്ചത് വലിയ ഐന്ദ്രജാലികനെന്നു സുപ്രസിദ്ധനായിരുന്ന വട്ടപ്പറമ്പിൽ വലിയത്താന്റെ അടുക്കൽനിന്നാണ്. കോട്ടയത്ത് രാജാവിന്റെ ശിഷ്യനും തിരുവതാംകൂർ അശ്വതിതിരുനാൾ തിരുമനസ്സിലെ ഗുരുവും വലിയ ഐന്ദ്രജാലികനും ആയിരുന്ന 'പീതാംബരയ്യൻ' എന്നാ പാരദേശികബ്രാഹ്മണനെയും പത്മതീർത്ഥത്തിൽ വെള്ളത്തിനു മീതെ കച്ചവടസ്സാമാനങ്ങൾ നിരത്തി കച്ചവടം നടത്തിയ മഹേന്ദ്രജാലക്കാരായ പട്ടാണികളെയും വെള്ളത്തിൽ മുക്കിയും മറ്റും തോല്പിച്ചു തിരുവനന്തപുരത്തുനിന്നോടിച്ച മഹാനായിരുന്ന വലിയത്താന്റെ ശിഷ്യനായിരുന്നുവെങ്കിലും തമ്പാൻ തിരിയിൽനിന്നും കൊളുത്തിയ പന്തം പോലെ മോടിവിദ്യയിൽ ഗുരുവിനേക്കാളധികം ശോഭിച്ചിരുന്നു. എങ്കിലും വലിയത്താന്റെ കാലം കഴിഞ്ഞതിന്റെ ശേഷമേ തമ്പാൻ തന്റെ വിദ്യകൾ അധികം പ്രകടിപ്പിച്ചു തുടങ്ങിയുള്ളൂ. വലിയത്താൻ കൊല്ലം 973-ാമാണ്ട് നാട് നീങ്ങിയ കാർത്തിക തിരുനാൾ മഹാരാജാവ് തിരുമാനസ്സിലെക്കാലത്തും, തമ്പാൻ 1022-ാമാണ്ട് നാടുനീങ്ങിയ സ്വാതിതിരുനാൾ തിരുമനസ്സിലെക്കാലത്തുമാണ് ജീവിച്ചിരുന്നത്. തമ്പാന്റെ അത്ഭുതകർമ്മങ്ങളിൽ ചിലതു മാത്രമേ ഇവിടെ പറയുന്നുള്ളൂ.

1022-ാമാണ്ട് നാട് നീങ്ങിയ മഹാരാജാവു തിരുമനസ്സിലെക്കാലത്ത് ഒരിക്കൽ തമ്പാൻ തിരുവനന്തപുരത്തു ചെന്നിരുന്നു. തമ്പാൻ മുഖം കാണിക്കാനായി ചെന്നപ്പോൾ തിരുമനസ്സുകൊണ്ടു കരുവേലപ്പുര മാളികയിലാണ് എഴുന്നള്ളിയിരുന്നത്. തമ്പാൻ തിരുമുമ്പാകെ ചെന്നത് വലിയ വേനൽക്കാലത്ത് ഒരുദിവസം ഉച്ചതിരിഞ്ഞ സമയത്തായിരുന്നു. തമ്പാനെ കണ്ടപ്പോൾ കുശലപ്രശ്നാനന്തരം "തമ്പാനെ കണ്ടിട്ട് വളരെ നാളായി. തമ്പാൻ കഴിഞ്ഞ പ്രാവശ്യം ഇവിടെ വന്നിട്ട് വിദ്യയൊന്നും കാണിക്കാതെയാണല്ലോ പോയത്. ഈ പ്രാവശ്യം അങ്ങനെയായാൽ പോരാ. ഇന്നുതന്നെ എന്തെങ്കിലും ഒന്ന് കാണിക്കണം" എന്ന് കല്പിച്ചു.

തമ്പാൻ: തിരുമുമ്പാകെ കാണിക്കാൻ തക്ക വിദ്യയൊന്നും അടിയൻ ഗ്രഹിച്ചിട്ടില്ല. പഠിച്ചിട്ടുള്ളതെല്ലാം പലപ്പോഴായി ഇവിടെ കാണിക്കുകയും കല്പിച്ചു തൃക്കൺപാർക്കുകയും ചെയ്തിട്ടുണ്ട്. ഇനി കാണിക്കാനൊന്നുമില്ല.

തിരുമനസ്സുകൊണ്ട്: ഉപായമൊന്നും പറയേണ്ടാ. പുതിയതായിട്ട് എന്തെങ്കിലും ഒരു വിദ്യ ഇന്ന് കാണിക്കണം.

തമ്പാൻ: നിർബന്ധമാണെങ്കിൽ കൂടാതെ കഴിയുകയില്ലല്ലോ. വല്ലതും നോക്കാം. വെയിലിന്റെ ചൂടല്പം കുറയട്ടെ. ഉഷ്ണം കലശലായിരിക്കുന്നു.

തിരുമനസ്സുകൊണ്ട്: ഉഷ്ണത്തിന്റെ കാര്യം ഒന്നും പറയാനില്ല. ഏതാനും ദിവസമായിട്ട് ഞാൻ വളരെ ക്ഷീണിക്കുന്നുണ്ട്. ഇയ്യിടെയെങ്ങാനും മഴയ്ക്ക് യോഗമുണ്ടോ? തമ്പാൻ ജ്യോത്സ്യൻ ആയതുകൊണ്ട് അതും അറിയാമല്ലോ. ബുധശുക്രന്മാരിപ്പോൾ എവിടെ ആണ്?

തമ്പാൻ: ബുധശുക്രന്മാർ എവിടെയെങ്കിലും ആകട്ടെ. ഇന്നൊരു മഴയ്ക്ക് യോഗമുണ്ട്.

തിരുമനസ്സുകൊണ്ട്: ഇന്നോ? അതബദ്ധം തന്നെ. ഇന്ന് മഴയുണ്ടാവാനുള്ള ലക്ഷണം ഒന്നും കാണുന്നില്ലല്ലോ.

തമ്പാൻ: മഴയ്ക്ക് ലക്ഷണം ഒന്നും വേണമെന്നില്ല. അതിനു വരാൻ തോന്നിയാൽ ഇങ്ങോട്ട് വന്നേയ്ക്കും. അത്രേ ഉള്ളൂ. "അവർഷണം ചാപ്യതിവർഷണഞ്ച ദേവോ ന ജാനാതി കുതോ മനുഷ്യഃ" എന്നുണ്ടല്ലോ.

തിരുമനസ്സുകൊണ്ട്: എന്നാൽ തമ്പാൻ എങ്ങനെ തീര്ച്ചരയാക്കി? തമ്പാൻ ദേവന്മാരെക്കാൾ ദിവ്യജ്ഞാനം ഉള്ള ആളാണോ?

തമ്പാൻ: തിരുമനസ്സിലെ അടുക്കൽ തർക്കിക്കാൻ അടിയൻ ശക്തനല്ല. ഇന്ന് മഴയുണ്ടാകുമെന്നുള്ള കാര്യം തീർച്ചയാണ്.

തിരുമനസ്സുകൊണ്ട്: ഇന്ന് മഴയുണ്ടാകുന്നപക്ഷം തമ്പാന് തക്കതായ ഒരു സമ്മാനം തരാൻ ഞാൻ നിശ്ചയിച്ചിരിക്കുന്നു.

ഇത്രയും സംഭാഷണം കഴിഞ്ഞപ്പോഴേയ്ക്കും അതികലശലായി മഴക്കാറ് കണ്ടു തുടങ്ങി. ഇടിയും മിന്നലും അതിനെ തുടർന്ന് ഉടനെ "തമ്പാൻ പറഞ്ഞത് പോലെ മഴ ഉണ്ടായേക്കുമെന്നു തന്നെയാണ് തോന്നുന്നത്. നല്ല തണുത്ത കാറ്റ് വന്നുതുടങ്ങിയതുകൊണ്ട് ഇപ്പോൾത്തന്നെ ഉഷ്ണത്തിന് വളരെ കുറവുണ്ട്. വരാന്തയിൽ ഇരുന്നാൽ നല്ലപോലെ കാറ്റ് കൊള്ളാമല്ലോ" എന്നു കല്പിച്ചുകൊണ്ട് വടക്കേ വരാന്തയിലെഴുന്നള്ളിയിരുന്നു. അപ്പോഴേയ്ക്കു അതിഭയങ്കരമായ ഇടിയും മഴയും തുടങ്ങികഴിഞ്ഞു. ഒരുമാത്ര കഴിഞ്ഞപ്പോഴേയ്ക്കും വെള്ളം പൊങ്ങിതുടങ്ങി. പത്മതീർത്ഥം നിറഞ്ഞുകവിഞ്ഞു വെള്ളം നാല് പുറത്തേയ്ക്കും ഒഴുകിതുടങ്ങുകയും പത്മനാഭസ്വാമിക്ഷേത്രത്തിന്റെ മതിൽക്കകവും അടുത്തുള്ള ഗൃഹങ്ങളും കരുവേലപ്പുരമാളികയുടെ താഴെയുമെല്ലാം വെള്ളം കൊണ്ട് നിറയുകയും ചെയ്തു. ഗംഭീരാശയാനായ തിരുമനസ്സുകൊണ്ടു ആകപ്പാടെ പരിഭ്രമിച്ചു വശായി. അടുക്കൽ നിന്നിരുന്ന തമ്പാനോട് "ഇനി എന്താ നിവൃത്തി? വെള്ളം ഈ മാളികവരെ പൊങ്ങുക ആണെങ്കിൽ പിന്നെ എന്താ ചെയ്ക?" എന്ന് കല്പിച്ചു ചോദിച്ചു. "എന്തോ ഒന്നും അറിഞ്ഞുകൂടാ. എല്ലാം പത്മനാഭനു തന്നെ അറിയാം" എന്നായിരുന്നു തമ്പാന്റെ മറുപടി. ഇത്രയും പറഞ്ഞു തീർന്നപ്പോഴെയ്ക്കും വെള്ളം പൊങ്ങിപ്പൊങ്ങി കരുവേലപ്പുരയുടെ വരാന്തയിലേക്ക് കയറിത്തുടങ്ങി. മാത്രക്കുമുൻപേ അവിടെ വെള്ളം മുട്ടോളം ആയി. തിരുമനസ്സുകൊണ്ടു പരിഭ്രമം കലശലായി. ഉടനെ കഥകഴിയുമെന്നു കല്പിച്ചു തീർച്ചയാക്കി. ഭക്തിപൂർവ്വം

പത്മനാഭനെ സ്മരിച്ചുകൊണ്ട് അവിടുന്ന് എണീറ്റുനിന്നു. അപ്പോൾ പതിനെട്ടു തണ്ടുവച്ച ഒരു ബോട്ട് വടക്കുനിന്നു അതിവേഗത്തിൽ വരുന്നതായി കല്പിച്ചു കണ്ടു. ആ ബോട്ട് നേരെ വന്നു കരുവേലപുര മാളികയുടെ വരാന്തയോട് ചേർന്നടുക്കുകയും ബോട്ടിലുണ്ടായിരുന്നവർ "വേഗത്തിൽ ബോട്ടിലേക്ക് എഴുന്നള്ളണം. താമസിച്ചാൽ ആപത്തുണ്ടാകും" എന്ന് വിളിച്ചറിയിക്കുകയും ചെയ്തു. ഉടനെ "എന്നാൽ വരൂ തമ്പാനെ! നമുക്ക് എവിടെയെങ്കിലും പോയി ജീവനെ രക്ഷിക്കാം" എന്ന് കല്പിച്ചുകൊണ്ട് വരാന്തയിൽ നിന്നും ബോട്ടിലേക്ക് തൃക്കാലെടുത്തു വയ്ക്കാൻ ഭാവിച്ചപ്പോൾ തമ്പാൻ തൃക്കൈ പിടിച്ചു പിറകോട്ടു വലിച്ചുകൊണ്ട്, "എന്താണ് കല്പിച്ചു ചെയ്യാൻ ഭാവിക്കുന്നത്?" എന്നു ചോദിച്ചു. "ബോട്ടിൽ കയറാഞ്ഞാലോ?" എന്നു തിരുമനസ്സുകൊണ്ടും "ബോട്ടെവിടെ" എന്നു തമ്പാനും പരസ്പരം ചോദ്യമായി. ഉടനെ കല്പിച്ചുനോക്കിയപ്പോൾ അവിടെ ബോട്ടും വെള്ളവും മഴയും മഴക്കാറും ഇടിയും മിന്നലും ഒന്നും ഉണ്ടായിരുന്നില്ല. യഥാപൂർവ്വം നല്ല വെയിൽ മാത്രമുണ്ടായിരുന്നു. അപ്പോഴാണ് ഇതെല്ലാം തമ്പാന്റെ ഇന്ദ്രജാലവിദ്യയായിരുന്നു എന്ന് തിരുമനസ്സിലേക്കു ബോധ്യമായത്. ഉടനെ ഒന്നാംതരത്തിൽ രണ്ടു വീരശൃംഖല വരുത്തി തമ്പാന്റെ രണ്ടു കൈക്കും കല്പിച്ചിടുവിച്ചു "തമ്പാന്റെ വിദ്യ കുറച്ചധികമായിപ്പോയി. ഇത്രയും വേണ്ടായിരുന്നു. ഞാൻ വല്ലാതെ പരിഭ്രമിച്ചുപോയി. എങ്കിലും സന്തോഷമായി. എന്നാൽ ഇതുകൊണ്ട് മതിയായില്ല. ഇത് ഞാൻ മാത്രമല്ലേ കണ്ടുള്ളൂ? നാളെ ഉച്ചയ്ക്ക് എല്ലാവർക്കും കാണാൻ സൌകര്യമുള്ള സ്ഥലത്തുവച്ച് പരസ്യമായിട്ടുകൂടി ചില വിദ്യകൾ കാണിക്കണം" എന്ന് കല്പിക്കുകയും തമ്പാൻ അങ്ങനെയാവാമെന്നു സമ്മതിക്കുകയും ചെയ്തു.

പിറ്റേദിവസം തമ്പാന്റെ ജാലവിദ്യാ പ്രദർശനം ഉണ്ടെന്നു കേട്ട് അവിടെ അസംഖ്യം ആളുകൾ കൂടി. മഹാരാജാവ് തിരുമനസ്സുകൊണ്ടു കരുവേലപ്പുര മാളികയിൽ എഴുന്നള്ളിയിരിക്കുകയും ചെയ്തു. അപ്പോൾ തമ്പാൻ എല്ലാവരും കാൺകെ മെതിയടിയിൽ കയറി വെള്ളത്തിന്റെ മീതെ നടന്നു പത്മതീർത്ഥക്കുളത്തിന്റെ മധ്യഭാഗത്ത് ചെന്ന് അവിടെ ഒരു കരിമ്പടം വിരിച്ചു അതിൽ അനേകം കച്ചവടസ്സാമാനങ്ങൾ നിരത്തി വച്ചുകൊണ്ടിരുന്നു. അവിടെയിരുന്നുകൊണ്ട് തമ്പാൻ പല വിദ്യകൾ കാണിച്ചു. അവയെല്ലാം കണ്ടു തിരുമനസ്സുകൊണ്ടും കാഴ്ചക്കാരായ ഇതരജനങ്ങളും

ഏറ്റവും വിസ്മയിച്ചു. തമ്പാൻ കുറച്ചു ദിവസം തിരുവനന്തപുരത്തു താമസിച്ചിട്ട് മടങ്ങിപ്പോവുകയും ചെയ്തു. തമ്പാൻ യാത്ര അറിയിച്ചപ്പോൾ പതിവുള്ള സമ്മാനവും യാത്രചെലവുവകയ്ക്ക് ആയിരം പണവും കല്പ്പിച്ചു കൊടുത്ത് "തമ്പാൻ താമസിയാതെ ഇനിയും വരണം" എന്ന് കല്പിക്കുകയും ചെയ്തു.

തമ്പാൻ പിന്നെയൊരിക്കൽ തിരുവനന്തപുരത്തു ചെന്നപ്പോഴും വിദ്യ വല്ലതും കാണിക്കണമെന്ന് തിരുമനസ്സുകൊണ്ടു നിർബന്ധപൂർവ്വം കല്പിക്കയാൽ അങ്ങനെയാകാമെന്നു സമ്മതിച്ച്, വലിയകൊട്ടാരത്തിന്റെ മുറ്റത്ത് ഒരു വലിയ കരിമ്പടം വിരിച്ചു അവിടെയിരുന്നുകൊണ്ട് ചില വിദ്യകൾ കാണിക്കാനായി ഭാവിച്ചു. അപ്പോൾ മേൽബ്ഭാഗത്തുനിന്ന് ഒരു നൂലിറങ്ങി വന്നു. അതിന്റെ അറ്റത്ത് ഒരെഴുത്തും ഉണ്ടായിരുന്നു. അത് വന്നു തമ്പാന്റെ തലയ്ക്കു മീതെ ആയപ്പോൾ അവിടെ നിന്നു. ഉടനെ തമ്പാൻ ആ എഴുത്തെടുത്തു വായിച്ചു നോക്കീട്ട് അടുക്കൽത്തന്നെ എഴുന്നള്ളിയിരിക്കുന്ന തിരുമനസ്സിലെ അടുക്കൽ "എനിക്ക് ഇനിയിപ്പോൾ ഇവിടെ താമസിക്കാൻ നിവൃത്തിയില്ല. ദേവേന്ദ്രന്റെ ഒരെഴുത്ത് വന്നിരിക്കുന്നു. അതിനാൽ ദേവലോകത്ത് പോയി തിരിച്ചു വന്നിട്ട് വല്ലതും വിദ്യ കാണിക്കാം" എന്നറിയിക്കുകയും ആ എഴുത്ത് തൃക്കൈയിൽ കൊടുക്കുകയും ചെയ്തു. ആ എഴുത്ത് ദേവനാഗരാക്ഷരത്തിൽ ഗീർവ്വാണഭാഷയിൽ എഴുതപ്പെട്ടതായിരുന്നു. അതിലെ സംഗതിയുടെ ചുരുക്കം, ദേവലോകത്ത് അതിഭയങ്കരമായ ദേവാസുരയുദ്ധം ആരംഭിച്ചിരിക്കുന്നു എന്നും അതിനാൽ ദേവേന്ദ്രനെ സഹായിക്കുവാനായി തമ്പാൻ ക്ഷണത്തിൽ ചെല്ലണമെന്നുമായിരുന്നു. അതിൽ തമ്പാന്റെ പേർക്കുള്ള മേലിദലാസവും ദേവേന്ദ്രന്റെ പേരും ഒപ്പും മുദ്രയുമുണ്ടായിരുന്നു. തിരുമനസ്സുകൊണ്ടു ആ എഴുത്ത് തൃക്കൺപാർത്തുകൊണ്ടിരുന്നപ്പോൾ തമ്പാൻ ആ നൂലിന്മേൽ പിടിച്ചുകൊണ്ട് മേല്പോട്ടു പൊങ്ങിപ്പോവുകയും ക്ഷണനേരം കൊണ്ട് അദ്ദേഹം അദൃശ്യനായിത്തീരുകയും ചെയ്തു. അപ്പോൾ തിരുമനസ്സുകൊണ്ടും അവിടെ കൂടിയിരുന്നവരുമെല്ലാം അത്ഭുതപരവശന്മാരയിതീർന്നു. ഏകദേശം ഒരു നാഴിക കഴിഞ്ഞപ്പോൾ ആ സ്ഥലത്ത് മഴപെയ്യുന്നത് പോലെ മേൽഭാഗത്തുനിന്നും രക്തം വീണുതുടങ്ങി. കുറച്ചുകൂടി കഴിഞ്ഞപ്പോൾ ദേഹത്തിൽ നിന്നു മുറിഞ്ഞു വേർപെട്ട ചില ശിരസ്സുകളും കൈകളും കാലുകളും തലയില്ലാത്ത ചില മൃതശരീരങ്ങളും മീതേക്ക്

മീതെ വന്നു വീണു അവിടം നിറഞ്ഞു. ആ കൂട്ടത്തിൽ അനേകം ആനകളുടെയും കുതിരകളുടെയും ശവങ്ങളും ഉണ്ടായിരുന്നു. ഇങ്ങനെ ചിലതൊക്കെ കൂടി കണ്ടുതുടങ്ങിയപ്പോൾ എല്ലാവർക്കും ആശ്ചര്യത്തോടു കൂടി വല്ലാതെ ഒരു ഭയം കൂടി ഉണ്ടായിതീർന്നു. ഒടുക്കം രക്തപ്രവാഹ ത്തോടു കൂടി തമ്പാന്റെ തലയും അവിടെ വന്നു വീണു. അത് കണ്ടപ്പോൾ ഇതെല്ലാം തമ്പാന്റെ വിദ്യയാണെന്ന് നല്ല നിശ്ചയമുണ്ടായിരുന്ന തിരുമനസ്സിലെ തിരുവുള്ളത്തിലും സ്വല്പമൊരു വികാരഭേദം ഉണ്ടായി പ്പോയി. ഇതെല്ലാം കണ്ടുകൊണ്ടു ഒരു മറയുടെ ഉള്ളിൽ നിന്നിരുന്ന അമ്മച്ചി തമ്പാന്റെ തലകൂടി കണ്ടപ്പോൾ മൂർച്ഛിച്ചു വീണുപോയി. ഉടനെ തിരുമനസ്സുകൊണ്ടു അതറിഞ്ഞു എണീറ്റ് അങ്ങോട്ട് എഴുന്നള്ളാൻ ആയി തിരിഞ്ഞപ്പോൾ തമ്പാൻ തിരുമനസ്സിലെ പുറകിൽ നിന്നുകൊണ്ട് "ഇനി പരിഭ്രമിക്കാനും പേടിക്കാനുമൊന്നുമില്ല. ഇന്നത്തെ കളി കഴിഞ്ഞു" എന്ന് പറഞ്ഞു. തിരുമനസ്സുകൊണ്ടു തിരിഞ്ഞുനോക്കിയപ്പോൾ ആ മുറ്റത്ത് തമ്പാനെയല്ലാതെ മറ്റൊന്നും കാണ്മാനുണ്ടായിരുന്നില്ല. ആ പ്രാവശ്യവും തിരുമനസ്സുകൊണ്ടു സന്തോഷിച്ചു തമ്പാന് അനേകം സമ്മാനങ്ങൾ കല്പിച്ചു കൊടുക്കുകയുണ്ടായി. ഈ വിദ്യ തമ്പാനൊരിക്കൽ തന്റെ അമ്മയെ കാണിക്കാനായി സ്വഗൃഹത്തിൽ വച്ചും കാണിച്ചിട്ടുണ്ട്.

കൈപ്പുഴതമ്പാൻ ഒരിക്കൽ പന്തളത്ത് ചെന്നിരുന്നു. തമ്പാനെ കണ്ടപ്പോൾ അവിടത്തെ വലിയതമ്പുരാൻ "തമ്പാനെയും തമ്പാന്റെ വിദ്യകളും കണ്ടിട്ട് വളരെക്കാലമായി. ഇന്ന് നേരം വൈകിയല്ലോ. അതു കൊണ്ട് നാളെ മതി. എന്തെങ്കിലും ഒരു വിദ്യ കാണിക്കണം" എന്ന് കല്പിച്ചു. "പ്രായാധിക്യംകൊണ്ട് വിദ്യകളൊക്കെ ഇയ്യിടെ നിറുത്തിവച്ചിരി ക്കുകയാണ്. ഇനി അതിനൊക്കെ പുറപ്പെട്ടാൽ ഒന്നും ശരിയാവുകയില്ല" എന്ന് തമ്പാൻ മറുപടി പറഞ്ഞപ്പോൾ "ഉപായമൊന്നും പറയേണ്ടാ. ഏതെങ്കിലും ഒന്ന് കാണിക്കാതെ തമ്പാനെ ഞാനിവിടെ നിന്നും വിട്ടയക്കു കയില്ല" എന്ന് വലിയതമ്പുരാൻ വീണ്ടും കല്പിച്ചു. അതിനു ശേഷമായി തമ്പാൻ ഒന്നും പറഞ്ഞില്ല. തമ്പാൻ അന്ന് അവിടെ താമസിച്ചു. പിറ്റേ ദിവസം രാവിലെ വലിയതമ്പുരാനും തമ്പാനും കൂടി കുളിക്കാനായി പുഴക്കടവിലേക്ക് പോയി. കടവിൽ ചെന്ന് രണ്ടുപേരും പല്ല് തേച്ചുകൊണ്ടിരുന്നപ്പോൾ തമ്പാൻ "ഈ ആറ്റിൽ മുതലയുണ്ടോ?" എന്ന് ചോദിച്ചു. "വെള്ളം പൊങ്ങിക്കിടക്കുമ്പോൾ ചില കാലം മുതല വരാറുണ്ട്.

കുളിക്കാൻ പോലും വെള്ളം കഷ്ടിയായിരിക്കുന്ന ഈ വേനൽക്കാലത്ത് ഇവിടെയെങ്ങാനും മുതല വരികയില്ല. ആറ്റിൽ പലസ്ഥലങ്ങളിൽ ഇടമുറിഞ്ഞിട്ടുള്ളതിനാൽ ഇപ്പോൾ മുതലയ്ക്ക് കയറിവരാൻ നിവൃത്തിയുമില്ല" എന്ന് വലിയതമ്പുരാൻ കല്പിച്ചു. അപ്പോഴേയ്ക്കും ഒരു വലിയ മുതല അവരുടെ മുൻപിലായി വന്നു പൊങ്ങി. അപ്പോൾ തമ്പാൻ, "ഇവിടെ മുതലയില്ലെന്നു കല്പിച്ചിട്ടു ഇതാ മുതല വന്നല്ലോ" എന്ന് പറഞ്ഞു. മുതല നേരെ ഇവരുടെ അടുക്കലേക്കു തന്നെ വന്നു. മുതലയെക്കണ്ട് പേടിച്ചു വലിയതമ്പുരാൻ എണീറ്റു. തമ്പാൻ അവിടെത്തന്നെ ഇരുന്നു. മുതല തമ്പാനെ തട്ടി വെള്ളത്തിലിട്ടു കടിച്ചെടുത്തും കൊണ്ടുപോയി. അപ്പോൾ തമ്പാൻ വലിയതമ്പുരാന്റെ നേരെ നോക്കി കൊണ്ട് "മുതലയുണ്ടോ എന്നു ചോദിച്ചിട്ട് ഇല്ലെന്നല്ലേ അവിടുന്ന് പറഞ്ഞത്? ഇങ്ങനെ ഭോഷ്ക് പറഞ്ഞു എന്നെ മുതലയ്ക്ക് ഇരയാക്കിതീർത്തത് കഷ്ടമായിപ്പോയി. ഇത് അവിടേക്ക് ചേർന്ന പ്രവൃത്തിയല്ല" എന്നു പറഞ്ഞു. അപ്പോഴേക്കും മുതല തമ്പാനെയും കൊണ്ട് കുറെ അകലെ പോയി താണു. വലിയ തമ്പുരാൻ ആകപ്പാടെ ഏറ്റവും വിഷണ്ണൻ ആയിത്തീർന്നു. ഉടനെ കരയ്ക്കു കയറി നിന്നുകൊണ്ട് ഭൃത്യന്മാതരെയും മറ്റും വിളിച്ചു വരുത്തി വിവരം കല്പിച്ചു. അപ്പോഴേക്കും കർണ്ണാകർണ്ണികയാ ഈ വർത്തമാനം അറിഞ്ഞു വലക്കാരും മറ്റുമായി അവിടെ അസംഖ്യം ആളുകൾ കൂടിക്കഴിഞ്ഞു. വല വീശിയും ആളുകൾ ഇറങ്ങിത്തപ്പിയും മറ്റും ആറ്റിൽ എല്ലാം പല വിധത്തിൽ പരിശോധനകൾ നടത്തി. ഒരു ഫലവും ഉണ്ടായില്ല. തമ്പാനെ എന്നല്ല, മുതലയെ പോലും അവിടെയെങ്ങും കണ്ടില്ല. നേരമുച്ചയായപ്പോൾ ഇച്ഛാഭംഗത്തോടുകൂടി എല്ലാവരും പിരിഞ്ഞു. വലിയ വിഷാദത്തോടുകൂടി വലിയ തമ്പുരാൻ നീരാട്ടുകുളി കഴിച്ചു അമ്പലത്തിലേക്ക് എഴുന്നള്ളി. വലിയ തമ്പുരാൻ എഴുന്നള്ളി ദർശനം കഴിക്കാതെ നടയടച്ചു പോകുന്നത് ശരിയല്ലല്ലോ എന്ന് വിചാരിച്ചു ശാന്തിക്കാരൻ അവിടെ കാത്തിരിക്കുന്നുണ്ടായിരുന്നു. അപ്പോൾ വലിയമ്പലത്തിൽ ജപിച്ചുകൊണ്ടിരുന്ന കൈപ്പുഴതമ്പാൻ, "ഇന്ന് നീരാട്ടു കുളിക്ക് ഇത്ര അമാന്തം പറ്റിയതെന്താണ്?" എന്നു ചോദിച്ചു. തമ്പാനെ കണ്ടപ്പോൾ അത്ഭുതപരവശൻ ആയിത്തീർന്ന വലിയതമ്പുരാൻ "തമ്പാനിവിടെ എത്തിയിരിക്കുന്നുവോ? ഇത് അറിഞ്ഞെങ്കിൽ കുളിക്കാൻ ഞാനിത്രയും അമാന്തിക്കുകയില്ലായിരുന്നു. തമ്പാനെന്നെ ചതിക്കുകയാണല്ലോ ചെയ്തത്" എന്നു കല്പിച്ചു. "വിദ്യ വല്ലതും കാണിക്കണമെന്ന്

അവിടുന്ന് നിർബന്ധിച്ചിട്ടല്ലേ ഇത്രയും കാണിച്ചത്? ഇത് ശരിയാണോ" എന്നു തമ്പാനും ചോദിച്ചു.

അനന്തരം രണ്ടുപേരും സ്വാമിദർശനം കഴിച്ചു കോയിക്കലേക്ക് പോയി ഊണും കഴിച്ചു. അപ്പോൾ തന്നെ തമ്പാൻ യാത്രയാവുകയാൽ അവിടെ നിന്നും തമ്പാന് അനേക സമ്മാനങ്ങൾ കൊടുത്തയച്ചു.

ഇത്രയും പറഞ്ഞത് കൊണ്ട് തന്നെ കൈപ്പുഴത്തമ്പാന് ഇന്ദ്രജാലവിദ്യയിൽ അനിതരസാധാരണമായ നൈപുണ്യമുണ്ടായിരുന്നു വെന്നു സ്പഷ്ടമായിട്ടുണ്ടല്ലോ. അതിനാൽ ഇനി ഈ ഭാഗം അധികം വിസ്തരിക്കുന്നില്ല. തമ്പാൻ ജ്യോതിഷത്തിലും അതി സമർത്ഥനായിരുന്നു എന്നുള്ളതിലേക്ക് ദൃഷ്ടാന്തമായി ഒരു സംഗതി കൂടി പറഞ്ഞിട്ട് ഈ ഉപന്യാസം അവസാനിപ്പിക്കാമെന്ന് വിചാരിക്കുന്നു.

ഒരിക്കൽ തമ്പാൻ തിരുവനന്തപുരത്ത് ചെന്ന് മുഖം കാണിച്ച സമയം "തമ്പാൻ വലിയ ജ്യോത്സ്യൻ ആണെന്നാണല്ലോ ജനങ്ങൾ പറയുന്നത് അതിനാൽ ഞാൻ എന്ന് ഏതു സമയത്ത് മരിക്കുമെന്ന് ഒന്നെഴുതി തരണം" എന്ന് കല്പിച്ചു. "ഇതാനാവശ്യമാണ്. മരണ ദിവസം മുൻകൂട്ടി അറിഞ്ഞാൽ ആർക്കും വ്യസനവും പരിഭ്രമവും ഉണ്ടാകും. അതിനാൽ അതറിയാതിരിക്കുകയാണ് നല്ലത്" എന്ന് തമ്പാൻ തിരുമനസ്സറിയിച്ചു. "അതൊന്നും സാരമില്ല. ഇതൊന്നു നിശ്ചയമായിട്ടു എഴുതിത്തരണം" എന്നു വീണ്ടും നിർബന്ധപൂർവ്വം കല്പിക്കുകയാൽ ഇന്നയാണ്ട്, ഇന്ന മാസം, ഇത്രാം തീയതി, ഇന്ന സമയത്ത് നാട് നീങ്ങും എന്ന് തമ്പാൻ എഴുതിക്കൊടുത്തു. ഉടനെ "തമ്പാനെന്നാണ് മരിക്കുന്ന തെന്നു" കല്പിച്ചു ചോദിച്ചു. "അത് ഇതിനു രണ്ടു കൊല്ലം മുൻപാണ്" എന്നറിയിച്ചപ്പോൾ "എന്നാൽ അതുകൂടി വിവരമായി ഒന്നെഴുതിത്തരണം" എന്നു കല്പിക്കുകയും തമ്പാൻ എഴുതിക്കൊടുക്കുകയും ചെയ്തു. ഇതു കഴിഞ്ഞിട്ട് ഏതാനും കൊല്ലങ്ങൾക്കു ശേഷമായിരുന്നു തമ്പാന്റെ മരണം.

തമ്പാൻ മരിക്കുന്ന ദിവസമടുത്തപ്പോൾ സംസ്കാരത്തിന് വേണ്ടുന്ന ചന്ദനമുട്ടി, പട്ടു മുതലായവയും പിണ്ടമടിയന്തരത്തിനു വേണ്ടു ന്ന പണവും കൊടുത്തു കല്പിച്ച് ആളുകളെ അയച്ചു. ഇവയെല്ലാം കൊണ്ട് തമ്പാന്റെ കോവിലകത്തിന് സമീപം എവിടെയെങ്കിലും പോയി

ഗൂഢമായി താമസിക്കുകയും ആ സമയത്ത് തമ്പാൻ മരിച്ചുവെങ്കിൽ ഇതെല്ലാം തമ്പാന്റെ അനന്തരവനെ ഏല്പിച്ചു തിരിയെ വന്നു വിവരം അറിയിക്കുകയും, തമ്പാൻ മരിച്ചില്ല എങ്കിൽ എല്ലാം തിരികെ കൊണ്ടുപോരികയും ചെയ്യണമെന്നു കല്പിക്കുകയും ചെയ്തിരുന്നു. കല്പിച്ചതുപോലെ ആ ആളുകൾ പോയി തമ്പാന്റെ കോവിലകത്തിന് സമീപമൊരു സ്ഥലത്ത് താമസിച്ചു. മരിക്കാനുള്ള സമയമായപ്പോൾ തമ്പാൻ മുണ്ടും മറ്റും മാറ്റിയുടുത്ത് കാലും മുഖവും കഴുകി ഭസ്മം, ചന്ദനം, ഗോപി മുതലായവ ധരിച്ചു. സുഗന്ധപുഷ്പങ്ങൾ ചൂടി തയ്യാറായതിന്റെ ശേഷം അനന്തരവനെ വിളിച്ചു പുല്ലും മണലും വിരിക്കാൻ പറഞ്ഞു  വിരിപ്പിച്ചു അതിന്മേൽ കിടന്നു. നാരായണനാമം ജപിച്ചുകൊണ്ടുമരിച്ചു. അതുവരെ തമ്പാന് യാതൊരു സുഖക്കേടും ഉണ്ടായിരുന്നില്ല. തമ്പാൻ മരിച്ചപ്പോഴേക്കും കല്പിച്ചയച്ച ആളുകൾ അവിടെയെത്തി. കല്പിച്ചു കൊടുത്തയച്ചിരുന്നത് എല്ലാം തമ്പാന്റെ അനന്തിരവനെ ഏല്പിച്ചിട്ട്  തിരിച്ചു വന്നു  വിവരം തിരുമനസ്സ് അറിയിച്ചു. നിശ്ചിത സമയത്തുതന്നെ തമ്പാൻ മരിച്ചു എന്നറിഞ്ഞപ്പോൾ തിരുമനസ്സിലേക്കു വല്ലാതെ ഒരാധി ഉണ്ടായി. പിന്നെ നാട് നീങ്ങുന്നത് വരെ അവിടെയ്ക്കു ബുദ്ധിക്കു നല്ല തന്റേടമില്ലായിരുന്നുവേന്നാണ് കേൾവി. തമ്പാൻ കുറിച്ചുകൊടുത്തിരുന്ന സമയത്ത് തന്നെ നാട്നീങ്ങു കയും ചെയ്തു.

ഈ ഒരു സംഗതി കൊണ്ട്  തന്നെ തമ്പാൻ വലിയ ജ്യോത്സ്യനാ യിരുന്നുവെന്നും സ്പഷ്ടമാകുന്നുണ്ടല്ലോ. ഇങ്ങനെ അദ്ദേഹത്തിന്റെ വൈദ്യം, മന്ത്രവാദം മുതലായവയെക്കുറിച്ചും അനേകം കഥകൾ പറയാനുണ്ട്. അതെല്ലാം ഇനി വേറൊരു അവസരത്തിലാവാമെന്നു വിചാരിച്ചു ഇപ്പോൾ വിരമിക്കുന്നു.

# 81. കൊല്ലം വിഷാരിക്കാവ്

ഈ ഭദ്രകാളിക്ഷേത്രം ഇപ്പോൾ സ്ഥിതിചെയ്യുന്നത് ബ്രിട്ടീഷു മലബാറിൽ കുറുമ്പ്രനാടു താലൂക്കിൽ ചേർന്ന വിയ്യൂരംശം മണ്ണമംഗലം ദേശത്തു പന്തലായിനി തീവണ്ടി സ്റ്റേഷന് ഒന്നരനാഴിക വടക്കു പടിഞ്ഞാറാണ്. ഇതു പണ്ടു തിരുവിതാംകൂറിൽ കൊല്ലത്തായിരുന്നു. അവിടെയിരുന്ന ഈ ക്ഷേത്രം ഇവിടെയായിത്തീർന്നതെങ്ങനെയെന്നും മറ്റും താഴെ പറയുന്നു.

പണ്ടു വൈശ്യജാതിക്കാരായ ഏതാനും കുടുംബക്കാർ പരദേശത്തു നിന്നു കൊല്ലത്തുവന്നു താമസിച്ചിരുന്നു. അവരുടെ പ്രധാന തൊഴിലുകൾ പട്ടുനെയ്ത്തും സ്വർണ്ണവ്യാപാരവുമായിരുന്നു. അതുകൊണ്ട് അവർ കാല ക്രമേണ ധനവാന്മാരായിത്തീർന്നു.

അങ്ങനെയിരുന്ന കാലത്ത് അവരിൽ ഒരാൾ ശ്രീപോർക്കലിയിൽ പ്പോയി ഭഗവതിയെസ്സേവിച്ചു താമസിച്ചു. അതിനിഷ്ഠയോടുകൂടിയുള്ള സേവകൊണ്ടു ഭഗവതി അയാളെക്കുറിച്ച് ഏറ്റവും സന്തുഷ്ടയായി ഭവിക്കുക യാൽ ഒരു ദിവസം രാത്രിയിൽ അയാൾ ഉറങ്ങിക്കിടന്നിരുന്ന സമയം ആരോ അയാളുടെ അടുക്കൽ ചെന്നു. "നിന്റെ ഭക്തിവിശ്വാസാദികൾ കൊണ്ടു ഞാനേറ്റവും പ്രസാദിച്ചിരിക്കുന്നു. ഇനി ഇപ്രകാരം കഠിനമായ തപസ്സുചെയ്തു നീ കഷ്ടപ്പെടണമെന്നില്ല. നിന്റെ തലയ്ക്കലിരിക്കുന്ന നാന്ദകം വാളെടുത്തു നിനക്കു സ്വദേശത്തേക്കു പോകാം. എന്റെ ആയുധം വെച്ചു പതിവായി എന്നെ പൂജിച്ചുകൊണ്ടിരുന്നാൽ നീ വിചാരിക്കുന്ന കാര്യങ്ങളെല്ലാം ഞാൻ സാധിപ്പിച്ചുതന്നുകൊള്ളാം. നീ വിചാരിക്കുന്ന സ്ഥലത്തു ഞാനുണ്ടെന്നു ദൃഢമായി വിശ്വസിച്ചുകൊള്ളുക" എന്നു പറഞ്ഞതായി അയാൾക്കു തോന്നി. അയാൾ പെട്ടെന്നു കണ്ണു തുറന്നു നോക്കിയസമയം ദുർന്നിരീക്ഷ്യമായ ഒരു തേജസ്സുമാത്രം കാണുകയും ഉടനെതന്നെ അതു മറഞ്ഞുപോവുകയും ചെയ്തു. അതു ദേവി തന്റെ അടുക്കൽ എഴുന്നള്ളി അരുളിച്ചെയ്തതുതന്നെയാണെന്ന് അയാൾ ദൃഢ മായി വിശ്വസിക്കുകയും തലയ്ക്കൽ നോക്കിയപ്പോൾ ഒരു നാന്ദകം വാൾ അവിടെ ഇരിക്കുന്നതായി കാണുകയും ചെയ്തു.

അയാൾ കൊല്ലത്തു മടങ്ങിയെത്തിയതിന്റെ ശേഷം അവിടെ ഒരു ക്ഷേത്രം പണിയിച്ചു ഭഗവതിയെ പ്രതിഷ്ഠിക്കുകയും പീഠത്തിന്മേൽ നാന്ദകം വാൾകൂടി വെച്ചു പതിവായി പൂജിച്ചു ഭഗവതിയെ ഭക്തിപൂർവ്വം സേവിച്ചുകൊണ്ടിരിക്കുകയും ചെയ്തു. ആ വൈശ്യൻ ഒരു വിഷഹാരിയുമായിരുന്നു. അതിനാൽ അയാളുണ്ടാക്കിയ ക്ഷേത്രത്തിനും "വിഷഹാരിക്കാവ്" എന്നു നാമം സിദ്ധിച്ചു. അതു ലോപിച്ചു കാലക്രമേണ "വിഷാരിക്കാവ്" എന്നായിത്തീർന്നു. മുൻപേതന്നെ വലിയ ധനവാന്മാരായിരുന്ന വൈശ്യന്മാർക്കു ഭഗവതിയുടെ സാന്നിദ്ധ്യംകൂടിയുണ്ടായപ്പോൾ ധനം സംഖ്യയില്ലാതെ വർദ്ധിച്ചു. അവർ കപ്പലുകളും പത്തേമാരികളും പണിയിച്ച് അവരുടെ കച്ചവടം യൂറോപ്പുരാജ്യങ്ങൾ വരെ പ്രചരിപ്പിച്ചുതുടങ്ങി. അപ്പോഴേക്കും വിഷഹാരിയും ദേവിയെസ്സേവിച്ചുകൊണ്ടുവന്ന ആളുമായ വൈശ്യനും ധനമെന്നപോലെതന്നെ അഹങ്കാരവും സീമാതീതമായി വർദ്ധിച്ചു. അതിനാലർ ക്രമേണ രാജാവിനെപ്പോലും കൂട്ടാക്കാതെയും രാജാവിനു ക്രമപ്രകാരം കൊടുക്കേണ്ടുന്ന നികുതിയും മറ്റും കൊടുക്കാതെയുമായി. മുഷ്കന്മാരായ വൈശ്യന്മാരുടെ ധിക്കാരം ക്രമേണ രാജാവിനു ദുസ്സഹമായിത്തീർന്നു. അതിനാൽ "കൊല്ലത്തു താമസിക്കുന്ന സകല വൈശ്യന്മാരും മൂന്നുദിവസത്തിനകം നാടുവിട്ടുപൊയ്ക്കൊള്ളണം" എന്നൊരു രാജകല്പന പുറപ്പെട്ടു. അപ്പോൾ വൈശ്യന്മാരാകപ്പാടെ പരിഭ്രാന്തഹൃദയരും വിഹ്വലരുമായിത്തീർന്നു. ഭഗവതിയെ പ്രതിഷ്ഠിച്ചു സേവിച്ചുകൊണ്ടിരുന്നവരുൾപ്പെടെ എട്ടു കുടുംബക്കാർ കല്പന കേട്ടക്ഷണത്തിൽ അവരുടെ സകല സ്ഥാവരജംഗമസ്വത്തുക്കളും പത്തേമാരികളിലാക്കിക്കൊണ്ടു സമുദ്രമാർഗ്ഗേണ വടക്കോട്ടു പുറപ്പെട്ടു. ഭഗവതിയെ സ്സേവിച്ചുകൊണ്ടിരുന്ന വൈശ്യൻ യാത്രയായ സമയം ആ ഭഗവതിയെ നാന്ദകം വാളിന്മേൽ ആവാഹിച്ചെടുത്തുകൊണ്ടാണ് പോയത്. ശേഷമുണ്ടായിരുന്ന കുടുംബക്കാർ അവരുടെ പൂർവ്വസ്ഥലമായ പാണ്ഡ്യരാജ്യത്തേക്കും പോയി.

വടക്കോട്ടു പോയവർ കരയോടു ചേർന്നു പത്തേമാരി ഓടിച്ചുപോയ സമയം ഒരു സ്ഥലത്തു പശുക്കളും പുലികളും ജാതിവൈരം കൂടാതെ ഒന്നിച്ചു മേഞ്ഞുകൊണ്ടുനിൽക്കുന്നതായിക്കണ്ടു. ഈ സ്ഥലം സമാധാനത്തോടുകൂടിത്താമസിക്കാൻ കൊള്ളാവുന്നതാണെന്നു നിശ്ചയിച്ച് അവർ

പത്തേമാരികൾ അവിടെ അടുപ്പിച്ചു കരയ്ക്കിറങ്ങി. കടലോടടുത്തുള്ള ആ സ്ഥലം അക്കാലത്തു വലിയ വനപ്രദേശമായിരുന്നു.

അവർ കരയ്ക്കിറങ്ങിയതിന്റെശേഷം അവിടെയെല്ലാം ചുറ്റിനടന്നു ഭഗവതിക്കു ക്ഷേത്രവും അവർക്കു ഗൃഹങ്ങളും പണിയിക്കുന്നതിനു യോഗ്യങ്ങളായ സ്ഥലങ്ങൾ നോക്കിക്കണ്ടു നിശ്ചയിക്കുകയും ആ സ്ഥല ങ്ങൾ കുറുമ്പ്രനാട്ടു രാജാവിന്റെ വകയായിരുന്നതിനാൽ രാജാവിനു പിടിപ്പതു വില കൊടുത്ത് അവ വാങ്ങുകയും ക്ഷേത്രവും ഗൃഹങ്ങളും പണിയിക്കുകയും ചെയ്തു. അമ്പലം, ശ്രീകോവിൽ, നാലമ്പലം, തിടപ്പള്ളി മുതലായവയോടുകൂടിയാണ് പണി കഴിപ്പിച്ചത്. അവിടെ കൊടുങ്ങല്ലൂർ, തിരുമാന്ധാംകുന്നു മുതലായ സ്ഥലങ്ങളിലെപ്പോലെ കിഴക്കോട്ടു ദർശന മായി ശിവനെയും വടക്കോട്ടു ദർശനമായി ഭഗവതിയെയും മതിൽക്കകത്ത് ഉപദേവനായ ശാസ്താവിനെയും പ്രതിഷ്ഠിച്ചു. പ്രതിഷ്ഠ നടത്തിയതു പ്രസിദ്ധ മാന്ത്രികനും തന്ത്രിയുമായ കാട്ടുമാടസ്സു നമ്പൂരിയാണ്. എങ്കിലും പിന്നെയും ശാന്തി നിടത്തിയിരുന്നതു ഭഗവതിയെ സേവിച്ചുകൊണ്ടിരുന്ന ആ വൈശ്യനും അദ്ദേഹത്തിന്റെ കാലശേഷം തദുപദേശപ്രകാരം അദ്ദേഹ ത്തിന്റെ കുടുംബക്കാരുമായിരുന്നു. വൈശ്യന്മാർ എട്ടു കുടുംബക്കാരും ക്ഷേത്രത്തിനു സമീപം തന്നെ എട്ടു ഗൃഹങ്ങളിലായി താമസമുറപ്പിച്ചു. ഈ ക്ഷേത്രത്തിൽ അവർ ഊരാളന്മാരായിത്തീരുകയും ചെയ്തു.

ഈ വൈശ്യന്മാർ അവിടെ വന്നത് ആ ദേശത്തിനും മംഗലമായി പരിണമിച്ചു. അതിനാൽ ആ ദേശത്തിനു "വന്നമംഗലം" എന്നു നാമം സിദ്ധിച്ചു. ക്രമേണ "മണ്ണമംഗലം" എന്നായിത്തീർന്നു. ക്ഷേത്രത്തിനു പൂർവ്വ സ്മരണ വിടാതെ അവർ "കൊല്ലം വിഷാരിക്കാവ്" എന്നുതന്നെ പേരിട്ടു. അതിന് ഇപ്പോഴും ഭേദഗതി വന്നിട്ടുമില്ല. ഈ ക്ഷേത്രത്തിന്റെ കാരണഭൂത നായ വൈശ്യനു ശ്രീപോർക്കലിയിൽനിന്നു കിട്ടിയതും കൊല്ലത്തുനിന്നു ഭഗവതിയെ ആവാഹിച്ചു കൊണ്ടുപോന്നതുമായ നാന്ദകം വാൾ ഇവിടെ ഭഗവതിയെ പ്രതിഷ്ഠിച്ചപ്പോൾതന്നെ ആ ശ്രീകോവിലകത്തു വെച്ചു. അത് ഇപ്പോഴും അവിടെത്തന്നെ ഇരിക്കുന്നുണ്ട്. അതിന് ഇതുവരെ യാതൊരു കേടും സംഭവിച്ചിട്ടില്ല.

ക്ഷേത്രത്തിൽ ഊരാളന്മാരായ എട്ടു കുടുംബക്കാരുടെ വീട്ടുപേരുകൾ താഴെപ്പറയുന്നു.

1. കീഴേൽ വീട് 2. പാഴേൽ 3. എളേടത്ത് 4. ഈച്ചരാട്ടിൽ 5. പൊനത്തിൽ 6. നാണോത്ത് 7. എരോത്ത് 8. ഉമ്മച്ചിവീട്. ക്ഷേത്രത്തിൽ കൈകാര്യകർത്തൃത്വം ഒന്നു മുതൽ നാലു വീട്ടുകാർക്കാണ്. അവർക്കു കാരണവസ്ഥാനവുമുണ്ട്. ശേഷമുള്ള നാലു വീട്ടുകാരും ഇവരുടെ അനന്തരവരുടെ നിലയിലാണ് വർത്തിച്ചുപോരുന്നത്.

ഈ വൈശ്യന്മാർ പത്തേമാരികളിൽനിന്നു കരയ്ക്കിറങ്ങിയതിന്റെ ശേഷം ക്ഷേത്രത്തിനും വീടുകൾക്കും യോഗ്യമായ സ്ഥലം നോക്കി നിശ്ചയിക്കാൻ പോയവർ വെയിലത്തു ക്ഷീണിച്ചപ്പോൾ ഒരു അയിനിമര ത്തിന്റെ ചുവട്ടിൽ ചെന്നിരുന്നു. ആ വൃക്ഷം ശാഖോപശാഖകൾകൊണ്ടു പന്തൽപോലെ പരന്നതായിരുന്നതിനാൽ അവർ അതിന് പന്തലായിനി എന്നു പേരിട്ടു. അതിനാൽ ആ ദേശത്തിനും ആ പേരു സിദ്ധിച്ചു.

ഈ വൈശ്യന്മാർ എട്ടു കുടുംബക്കാർ മാത്രമായിരുന്നതിനാൽ അവർക്കു യഥാപൂർവ്വം പെൺകിടാങ്ങളെ വിവാഹം കഴിച്ചുകൊടുക്കുന്ന തിനും മക്കത്തായം ആചരിക്കുന്നതിനും നിവൃത്തിയില്ലാതെയായി ത്തീർന്നു. അതിനാൽ അവർ ചില നായർവീട്ടുകാരെ എണങ്ങാക്കിച്ചേർക്കു കയും മക്കത്തായമുപേക്ഷിച്ചു മരുമക്കത്തായം സ്വീകരിക്കുകയും ചെയ്തു.

വൈശ്യന്മാർ നായന്മാരായിത്തീർന്നപ്പോൾ ക്ഷേത്രത്തിൽ ശാന്തിക്ക് അവരായാൽപ്പോരെന്നു അവർക്കുതന്നെ തോന്നുകയാൽ ശാന്തിക്ക് അവർ ചാലോറ എന്ന് ഇല്ലപ്പേരായ ഒരു നമ്പൂരിയെ നിയമിച്ചു. നമ്പൂരി ശാന്തിയാ യപ്പോൾ അവിടെ സ്വല്പം ചില ഭേദഗതികൾ വരുത്തേണ്ടിവന്നു. ക്ഷേത്ര ത്തിൽ ഉഷ ഉൾപ്പെടെ അഞ്ചു പൂജ പതിവുള്ളതിൽ ഭഗവതിക്കു മാത്രം ഉച്ചപ്പൂജയ്ക്കുള്ള നിവേദ്യം മദ്യവും മാംസവുമായിരുന്നു പതിവ്. നമ്പൂരി ശാന്തിയായപ്പോൾ അതു വേണ്ടെന്നു വെച്ചു. മദ്യമാംസങ്ങൾ നിവേദ്യ മല്ലാതാവുകയും പൂജ നമ്പൂരിയാവുകയും ചെയ്തപ്പോൾ ഭഗവതിയുടെ ചൈതന്യവും വർദ്ധിച്ചു. മുൻപേതന്നെ ഉഗ്രമൂർത്തിയായ ഭഗവതി നമ്പൂരി യുടെ പൂജ നിമിത്തം അത്യുഗ്രയായിത്തീർന്നു. ദേവിക്കു "ഭയങ്കരി" എന്നുള്ള നാമം അപ്പോഴാണു യഥാർത്ഥമായിത്തീർന്നത്. ദർശനത്തിനായി ച്ചെല്ലുന്നവർക്കു പകൽസമയത്തുപോലും ദേവിയുടെ നടയിൽപ്പോകാ നെന്നല്ല, ക്ഷേത്രത്തിനകത്തു കടക്കാൻതന്നേയും എന്തോ വല്ലാത്ത ഒരു ഭയം ഉണ്ടായിത്തീർന്നു. അപ്പോൾ ഈ ഉഗ്രത സ്വല്പം കുറയ്ക്കണമെന്നു

നിശ്ചയിച്ചു ഊരാളന്മാർ നമ്പൂരിയുടെ ശാന്തി വേണ്ടെന്നുവെയ്ക്കുകയും ശാക്തേയന്മാരായ "വട്ടോളി" മൂസ്സതിന്മാരെക്കൊണ്ടു ശാന്തി തുടങ്ങിക്കുകയും ചെയ്തു. അപ്പോൾ ദേവിയുടെ ഉഗ്രതയ്ക്കു സ്വല്പം ശമനം സംഭവിക്കുകയും ചെയ്തു. ഇപ്പോഴും ഈ ക്ഷേത്രത്തിൽ ശാന്തി നടത്തിവരുന്നതു വട്ടോളി മൂസ്സതിന്മാർ തന്നെയാണ്. എങ്കിലും ആണ്ടുതോറും മീനത്തിൽ തന്ത്രിയെ അവിടെ വരുത്തി, ഒരു ശുദ്ധികലശവും ബ്രാഹ്മണരെക്കൊണ്ടു മൂന്നുദിവസത്തെ പൂജയും ഇപ്പോഴും നടത്തിവരുന്നുണ്ട്.

ഈ ക്ഷേത്രത്തിൽ ആണ്ടുതോറും മീനമാസത്തിൽ എട്ടഹസ്സായിട്ട് ഒരുത്സവം നടന്നുവരുന്നുണ്ട്. അതിനു "കളിയാട്ടം" എന്നാണു പേരു പറഞ്ഞുവരുന്നത്. ഈ ഉത്സവം മറ്റു ക്ഷേത്രങ്ങളിലെപ്പോലെയൊന്നുമല്ല. ഇവിടെ ധ്വജമായി ഉപയോഗിക്കുന്നതു നാല്പത്തഞ്ചുകോൽ നീളമുള്ള ഒരു മുളയാണ്. മുള നാട്ടി അതിന്മേലാണ് കൊടിയേറ്റു കഴിക്കുന്നത്. കൊടിയേറിയാൽ എഴുന്നള്ളിക്കുന്നത് ആറു ദിവസം ലോഹനിർമ്മിതമായ ശീവേലിത്തിടമ്പും എഴാം ദിവസവും എട്ടാം ദിവസവും നാന്ദകം വാളുമാണ്. നാന്ദകം വാളെഴുന്നള്ളിക്കുന്നതിനുള്ള ആന പിടി തന്നെയായിരിക്കണമെന്നു നിർബന്ധമുണ്ട്. ഉത്സവകാലത്തു പ്രതിദിനം മൂന്നു ശീവേലിയും ക്ഷേത്രത്തിന്റെ ഊട്ടുപുരയിൽവെച്ചു ബ്രാഹ്മണർക്കും സാധുക്കൾക്കും സദ്യയും പതിവുണ്ട്. ഏഴാം ദിവസം വലിയവിളക്കിനും എട്ടാം ദിവസം കാളിയാട്ടത്തിനും മാത്രമേ നാന്ദകംവാൾ ആനപ്പുറത്ത് എഴുന്നള്ളിക്കാറുള്ളൂ. നാന്ദകം വാളെടുത്ത് എഴുന്നള്ളിക്കുന്ന ആളിൽ ഭഗവതിയുടെ ആവാസമുണ്ടാകുമെന്നാണ് വിശ്വാസം. ആ ആൾ വാൾ പിടിച്ചുകൊണ്ട് ആനപ്പുറത്തിരുന്നു കലശലായി വിറയ്ക്കുകയും എഴുന്നള്ളിച്ചുകഴിഞ്ഞു താഴെയിറങ്ങി വാൾ ശ്രീകോവിലകത്തു കൊണ്ടുചെന്നു വെച്ചാലുടനെ ബോധംകെട്ടു വീഴുകയും ചെയ്യാറുണ്ട്. പിന്നെ വളരെനേരം കഴിഞ്ഞേ ആ ആൾക്കു ബോധം വീഴുകയുള്ളൂ.

ഇവിടെ ഉത്സവം മീനമാസത്തിലായിരിക്കണമെന്നല്ലാതെ കൊടിയേറ്റ് ഇന്നനാൾ, അല്ലെങ്കിൽ ഇന്ന തീയതി വേണമെന്നു നിർബ്ബന്ധമില്ല. അത് ആണ്ടുതോറും നിശ്ചയിച്ചു നടത്തുകയാണു പതിവ്. അതു നിശ്ചയിക്കാനുള്ള അവകാശവും അധികാരവും "പൊറ്റമൻ നമ്പീശൻ" എന്ന ആൾക്കാണ്. അവരുടെ കുടുംബത്തിൽ അതാതുകാലത്തു മൂപ്പായിട്ടുള്ള ആളാണ് അതു നിശ്ചയിക്കുന്നത്. എന്നാൽ അതു നാന്ദകം വാൾ

കറകൂട്ടുവാനുള്ള മുഹൂർത്തമനുസരിച്ചായിരിക്കണം. വാൾ കറകൂട്ടുവാനുള്ള മുഹൂർത്തം ജ്യോത്സ്യനെ വരുത്തി നോക്കിച്ചാണ് നിശ്ചയിക്കുന്നത്. ഞായർ, ചൊവ്വ, വെള്ളി ഈ ആഴ്ചകളിൽ ഏതെങ്കിലും ഒരു ദിവസമേ വാൾ കറകൂട്ടുവാൻ പാടുള്ളൂ. വാൾ കറകൂട്ടുക എന്നു പറഞ്ഞാൽ തേച്ചുമിനുക്കി തുരുമ്പു കളഞ്ഞ് എണ്ണ പുരട്ടിവെയ്ക്കുക എന്നാണർത്ഥം.

കാളിയാട്ടത്തിന്റെ പ്രധാന ക്രിയ നാന്ദകം വാൾ ആനപ്പുറത്ത് എഴുന്നള്ളിക്കുകയാണ്. ആ എഴുന്നള്ളത്തു പകൽ ഏകദേശം നാലു മണിക്ക് ആരംഭിക്കും. അതിനു കുട, ആലവട്ടം, വെൺചാമരം, തലയിൽക്കെട്ടു മുതലായ അലങ്കാരങ്ങളോടുകൂടിയ പതിനഞ്ചാനകളും പലവിധ വാദ്യമേളങ്ങളോടുകൂടിയ താളമേളങ്ങളുമുണ്ടായിരിക്കും. ആ എഴുന്നള്ളത്തു നടയിൽ സ്വല്പമകലെയായി നിൽക്കുന്ന പാലയുടെ ചുവട്ടിലെത്തുമ്പോൾ മേളം കലാശിക്കും. പിന്നെ അവിടെ കുറുപ്പിന്റെ നൃത്തമുണ്ട്. അതു കഴിഞ്ഞാൽ അവിടെനിന്ന് ഊരുചുറ്റലായി എഴുന്നള്ളിച്ചുപോകും. ഊരുചുറ്റൽ കഴിഞ്ഞു മടങ്ങിയെത്തിയാൽ ക്ഷേത്രത്തിന്റെ പടിഞ്ഞാറേ നടയ്ക്കലും തെയ്യമ്പാടിക്കുറുപ്പിന്റെ നൃത്തമുണ്ട്. ഭഗവതി ഊരുചുറ്റാൻ എഴുന്നള്ളുന്ന സമയം ക്ഷേത്രത്തിന്റെ തെക്കുഭാഗത്തു മുന്നൂറ്റൻ (മുന്നൂറന്മാർ) എന്ന ജാതിക്കാരും കിഴക്കുഭാഗത്തു വ(മ)ണ്ണാന്മാരും അണിനിരന്നു കാവൽ നിൽക്കുക പതിവാണ്. നാന്ദകം വാൾ ഇറക്കിയെഴുന്നള്ളിക്കുന്നതുവരെ അവർ കാവൽ നിൽക്കും. ഇറക്കിയെഴുന്നള്ളിക്കുന്ന സമയത്തു വെളിച്ചപ്പാടു തുള്ളും. അതും കഴിഞ്ഞാൽ അരിയും പയറും മാംസവുംകൂടി പാകംചെയ്തു. കൊണ്ടുപോയി വടക്കുവശത്തുള്ള കോട്ടയിൽവെച്ചു ഭൂതങ്ങൾക്കു ബലി കൊടുക്കും. ഇതിന് "അരിങ്ങാട്ട്" എന്നാണ് പേരു പറഞ്ഞുവരുന്നത്. അത് അന്യന്മാർക്കു കാണാൻ പാടില്ല. കോട്ടയെന്നു പറയപ്പെടുന്നത് ഏതാനും ഉന്നതവൃക്ഷങ്ങൾ നിൽക്കുന്ന ഒരു പറമ്പാണ്.

വിഷാരിക്കാവിൽ ഭഗവതിയുടെ അത്ഭുതമാഹാത്മ്യങ്ങളെല്ലാം പറഞ്ഞവസാനിപ്പിക്കുന്ന കാര്യം അസാദ്ധ്യമാണ്. അതിനാൽ അവയിൽ ചിലതുമാത്രം താഴെ പറഞ്ഞുകൊള്ളുന്നു.

പണ്ടു "മൈസൂർ കടുവ" എന്നു പ്രസിദ്ധനായിരുന്ന ടിപ്പു സുൽത്താൻ മലബാറിനെ ആക്രമിച്ച കാലത്ത് അനേകം ഹിന്ദു ക്ഷേത്രങ്ങൾ അഗ്നിക്കിരയാക്കി നശിപ്പിച്ചുവെങ്കിലും വിഷാരിക്കാവിൽ ഭഗവതിയെക്കുറിച്ച് അയാൾക്ക് അവളരെ ഭക്തിയും വിശ്വാസവുമുണ്ടായിരുന്നു. അതിനാൽ അയാൾ ചില കാലങ്ങളിൽ ദർശനാർത്ഥം അവിടെ ചെല്ലുകയും ചെയ്തിരുന്നു. ഒരിക്കൽ സുൽത്താൻ ദർശനത്തിനായിച്ചെന്ന സമയം ശാന്തിക്കാരൻ പ്രസാദം കൊടുക്കാനായി കൊണ്ടു ചെല്ലുകയും അപ്പോൾ സുൽത്താൻ "എനിക്കു ശാന്തിക്കാരന്റെ പ്രസാദം വേണ്ട; ദേവി തന്നെ എനിക്കു പ്രസാദം തരണം" എന്നു പറഞ്ഞു ശാന്തിക്കാരനോടു പ്രസാദം വാങ്ങാതെ തർക്കിച്ചു നിൽക്കുകയും ചെയ്തു. ആ സമയം ഭഗവതിതന്നെ പ്രസാദമെടുത്തുകൊണ്ടു പ്രത്യക്ഷമായി അവിടെ എഴുന്നള്ളി. പ്രസാദം സുൽത്താന്റെ കൈയിലിട്ടുകൊടുത്തു. പ്രസാദം വാങ്ങിയതോടുകൂടി സുൽത്താൻ ബോധം കെട്ടു വീഴുകയും ദേവി അന്തർദ്ധാനം ചെയ്യുകയും ചെയ്തു. പിന്നെ മൂന്നേമുക്കാൽ നാഴിക കഴിഞ്ഞപ്പോൾ സുൽത്താനു ബോധം വീണു. അപ്പോൾ അയാൾക്കു താൻ വിചാരിക്കുകയും പറയുകയും ചെയ്തത് അവിവേകമായിപ്പോയി എന്നു തോന്നുകയും ദേവിയെക്കുറിച്ചുള്ള ഭക്തിവിശ്വാസങ്ങൾ പൂർവ്വാധികം വർദ്ധിക്കുകയും ചെയ്തു. അതിനാൽ സുൽത്താൻ പ്രതിവത്സരം 342 രൂപവീതം സർവ്വമാന്യമായി ദേവസ്വത്തിലേക്കു കൊടുത്തുവന്നിരുന്നു. പിന്നീടു ടിപ്പുവിന്റെ രാജ്യം ബ്രിട്ടീഷു ഗവർമ്മെണ്ടിന്റെ അധീനതയിലായപ്പോൾ ആ സംഖ്യ ആ ഗവർമ്മെണ്ടു സർവ്വമാന്യമായി ഭൂനികുതിവകയിൽ വിട്ടുകൊടുത്തു. ആ സ്ഥിതിയിൽ ഇന്നും നടന്നു വരുന്നു.

ഒരിക്കൽ ചില ക്ഷേത്രകാര്യങ്ങൾ പെട്ടെന്നു നടത്തേണ്ടതായും തൽക്കാലം ദേവസ്വത്തിൽ പണം ചുരുക്കമായും വരികയാൽ ഊരാളന്മാർ ചിങ്ങപുരത്തു കൃഷ്ണപട്ടർ എന്നൊരാളോട് ഏതാനും രൂപ കടംവാങ്ങി. ആ സംഖ്യ അവധിക്കു കൊടുത്തുതീർക്കാത്തതിനാൽ പട്ടർ അന്യായം കൊടുത്ത് ഊരാളന്മാരുടെ മേലും ദേവസ്വംവക സ്വത്തുക്കളിന്മേലും സ്ഥാപിച്ചു വിധി സമ്പാദിച്ചു. ഊരാളന്മാരെ വാറണ്ടിൽ പിടിക്കാൻ പല പ്രാവശ്യം ശ്രമിച്ചിട്ടും സാധിച്ചില്ല. ഒടുക്കം പട്ടർ കാളിയാട്ട ദിവസം നാന്ദകം വാളെഴുന്നള്ളിക്കുന്ന ആനയ്ക്കു കെട്ടിക്കുന്നതും ദേവസ്വംവകയുമായ സ്വർണ്ണത്തലയിൽക്കെട്ടു ജപ്തി ചെയ്യിക്കാമെന്നു നിശ്ചയിച്ച്

ആമ്യനോടുകൂടി എട്ടാമുത്സവദിവസം ക്ഷേത്രസന്നിധിയിലെത്തി. എഴുന്നള്ളിപ്പു പുറത്തുവന്നപ്പോഴേക്കും പട്ടർക്ക് അവിടെ നിൽക്കാൻ വയ്യാതെയായി. അദ്ദേഹം ഒരു ഭ്രാന്തനെപ്പോലെ അവിടെനിന്ന് ഓടി. അപ്പോൾ ആരോ പിന്നാലെ ഓടിച്ചെന്ന് ഊക്കോടുകൂടി പുറത്ത് ഒന്നടിച്ചതായി അദ്ദേഹത്തിനു തോന്നി. അദ്ദേഹം പിന്നെയും ഓടുകയും പടിഞ്ഞാറേവശത്തുള്ള ചിറയുടെ വക്കത്തു ചെന്നപ്പോൾ ബോധംകെട്ട് അവിടെ വീഴുകയും ഉടനെ ചോര ഛർദ്ദിച്ചു തുടങ്ങുകയും മാത്രയ്ക്കിടയിൽ പരലോകപ്രാപ്തനാവുകയും ചെയ്തു.

വിഷാരിക്കാവു ക്ഷേത്രത്തിൽ രണ്ടുതവണ കള്ളന്മാർ കയറുകയുണ്ടായി. ഒരിക്കലും അവർക്കൊന്നും കൊണ്ടുപോകുവാൻ സാധിച്ചില്ല. ഒരിക്കൽ കള്ളന്മാർ അമ്പലത്തിനകത്തു കടന്നപ്പോൾ അവിടെ അകത്തും പുറത്തും വലിയ പുഴയിലെന്നപോലെ വെള്ളം പെരുകിയിരിക്കുന്നതായി അവർക്കു തോന്നി. അതിനാൽ നേരം വെളുക്കുന്നതുവരെ അവിടെക്കിടന്നു കഷ്ടപ്പെട്ടു. നേരം വെളുത്തു നട തുറന്നപ്പോൾ അവിടെയെങ്ങും വെള്ളം കയറിയിട്ടില്ലെന്നുള്ള വാസ്തവം അവർക്കു മനസ്സിലാവുകയും അവരിറങ്ങിപ്പോവുകയും ചെയ്തു.

പിന്നെയൊരിക്കൽ കള്ളന്മാരമ്പലത്തിൽക്കയറി ചില ഓട്ടുപാത്രങ്ങളും മറ്റും എടുത്തുകൊണ്ടു പുറത്തിറങ്ങി. സാമാനങ്ങളെല്ലാം തലയിലേറ്റിക്കൊണ്ടു യാത്രയായപ്പോൾ അവർക്ക് ഏതിലേയാണ് പോകേണ്ടതെന്നു നിശ്ചയമില്ലാതെയായി. അവർ ആ പാത്രങ്ങളും തലയിൽ വെച്ചുകൊണ്ടു നേരം വെളുക്കുന്നതുവരെ ക്ഷേത്രത്തിനു പ്രദക്ഷിണം വെച്ചു. നേരം വെളുത്തപ്പോൾ ഊരാളന്മാരിൽ ചിലർ അവിടെ എത്തി കള്ളന്മാരെ പിടികൂടുകയും പോലീസിൽ ഏല്പിക്കാനായി പുറപ്പെടുകയും ആ സമയം വെളിച്ചപ്പാടു തുള്ളിവരികയും "നമ്മുടെ മുതല! മോഷ്ടിച്ചുകൊണ്ടുപോയാൽ അതുകൊണ്ടുണ്ടാവുന്ന നഷ്ടം നമുക്കാണ്. അതിനാൽ അതിനേക്കുറിച്ചു നാംതന്നെ ചോദിച്ചുകൊള്ളാം. അതിനു കുമ്പഞ്ഞിയെ (കമ്പനിയെ അക്കാലത്തു ഇന്ത്യ ഭരിച്ചിരുന്നത് ഈസ്റ്റിന്ത്യാക്കമ്പനിക്കാരായിരുന്നു) ഏല്പിക്കണമെന്നില്ല" എന്നു പറയുകയും കള്ളന്മാരെക്കൊണ്ടു മോഷ്ടിച്ച മുതലെല്ലാം അവിടെ വെയ്പ്പിക്കുകയും പ്രായശ്ചിത്തവും മേലാൽ അവിടെക്കയറി മോഷ്ടിക്കുകയില്ലെന്നു

നേരം വെളുത്തപ്പോൾ ശേഷമെല്ലാവരുമുണർന്നെണീറ്റിട്ടും ആ സ്ത്രീയും കുട്ടികളും ഉണരുകയും മുറിയുടെ വാതിൽ തുറക്കുയും ചെയ്തില്ല. അതിനാൽ ചിലർ ചെന്നു വാതിലിൽ മുട്ടി വിളിച്ചു. എന്നിട്ടും ആരും മിണ്ടിയില്ല. അപ്പോൾ എല്ലാവർക്കും പരിഭ്രമമായി. ഒടുക്കം വാതിൽ വെട്ടിപ്പൊളിച്ച് അകത്തു കടന്നു നോക്കിയപ്പോൾ ആ സ്ത്രീയും കുട്ടികളും ബോധരഹിതരായി കിടക്കുന്നതുകണ്ടു. ശ്വാസം നിന്നിട്ടില്ലാ യിരുന്നു. അതിനാൽ മരിച്ചിട്ടില്ലെന്നു തീർച്ചപ്പെടുത്തി. എങ്കിലും ഇങ്ങനെ വരാനുള്ള കാരണമെന്താണെന്നറിയാതെ ആദ്യം എല്ലാവരുമ് ചിന്താപര വശരായി. അപ്പോൾ മുറിക്കകത്തു നെരിപ്പോടും തീയുമിരിക്കുന്നതു കണ്ടു. ഉമിത്തീയുടെ പുക മൂക്കിലും മറ്റുംകൂടി ശിരസ്സിൽ കയറിയതിനാലാണ് അങ്ങനെ വന്നതെന്നു തീർച്ചയാക്കി. ഉടനെ ചിലരോടി വയസ്ക്കരെ യെത്തി. ആര്യൻ നാരായണൻ മൂസ്സവർകളെക്കണ്ടു വിവരമറിയിച്ചു. അപ്പോൾ മൂസ്സവർകൾ "മുറ്റത്തു നല്ലപോലെ വെയിൽ വരുന്ന സ്ഥലത്തു വല്ലതും വിരിച്ച് ആ സ്ത്രീയേയും കുട്ടികളേയുമെടുത്തു കിടത്തണം; കുറേക്കഴിയുമ്പോൾ അവരെണീറ്റ് പൊയ്ക്കൊള്ളും" എന്നു പറഞ്ഞു. വയസ്ക്കരെ വന്നിരുന്നവർ മടങ്ങിച്ചെന്ന് അപ്രകാരം ചെയ്തു. വെയിൽ മൂത്തുതുടങ്ങിയപ്പോൾ സ്ത്രീയും കുട്ടികളും പിടച്ചു തുടങ്ങി. ഏകദേശം മദ്ധ്യാഹ്നമായപ്പോൾ അവർ ഓരോരുത്തരായി എണീറ്റുതുടങ്ങി. പിന്നെ അവർക്കു കുറേശ്ശെ ക്ഷീണമുണ്ടായിരുന്നു. കുളിയും കഞ്ഞികുടിയും കഴിഞ്ഞപ്പോൾ അതും മാറി അവർക്കു സുഖമാവുകയും ചെയ്തു.

14. മുൻസിപ്പു കോടതി വക്കീലായി വളരെക്കാലം കോട്ടയത്തു താമസിച്ചിരുന്ന കഴിഞ്ഞുപോയ കുമാരമേനോൻ (ഇപ്പോൾ മധുരയിൽ പ്രാക്ടീസുചെയ്യുന്ന ബാരിസ്റ്റർ ഗോപാലമേനോൻ* അവർകളുടെ അച്ഛൻ) അവർകൾക്ക് ഒരിക്കൽ പൊക്കിളിൽ ഒരു നീരുണ്ടായി. അന്നു വയസ്ക്കരെ മൂസ്സവർകളും കുമാരമേനോനവർകളും തമ്മിൽ ചില കാരണവശാൽ നല്ല രസമില്ലാതെയിരിക്കുകയായിരുന്നതിനാൽ മേനോനവർകൾ മറ്റുചില വൈദ്യന്മാരെക്കൊണ്ടാണ് ചികിത്സിപ്പിച്ചത്. ആ നീരു പൊട്ടിയാൽ അപകടമാണെന്നും പൊട്ടിക്കാതെ കഴിക്കാമെന്നുമായിരുന്നു ആ വൈദ്യ ന്മാരുടെ അഭിപ്രായം. അതിനാലവർ നീരു പൊട്ടിക്കാതെ വറ്റിപ്പോകുന്ന തിനുള്ള ചികിത്സകളാണ് ചെയ്തത്. എങ്കിലും ക്രമേണ അതു പഴുത്ത് ഉരുണ്ടുകൂടിപൊട്ടുമെന്നുള്ള സ്ഥിതിയിലായി. അപ്പോഴേക്കും വേദന

കലശലാവുകയാൽ മേനോൻ ഊണും ഉറക്കവുമില്ലാതെ ഏറ്റവും പരവശനായിത്തീർന്നു. ഈ സ്ഥിതി ആകപ്പാടെ കണ്ടപ്പോൾ വന്നതു പോലെത്തന്നെ വൈദ്യന്മാരെല്ലാം ഓരോരുത്തരായി പിന്മാറിത്തുടങ്ങു കയും വിളിച്ചാലും വരാതാവുകയും ചെയ്തു. ആ കൂട്ടത്തിൽ ഒടുക്കം ചികിത്സ മതിയാക്കിപ്പോയ വൈദ്യൻ ഒരു ദിവസം ആ രോഗിയുടെ സ്നേഹിതന്മാരോട്, "ഇനി ആർക്കും ആളയയ്ക്കണമെന്നില്ല. രോഗസ്ഥിതി കണ്ടറിഞ്ഞവരും ഒരു വിധം വിവരമുള്ളവരുമായ വൈദ്യന്മാരും ഇനി ഈ രോഗത്തിനു ചികിത്സിക്കാനായി വരികയില്ല. ഞാനും ഇതാ യാത്രയായിക്കഴിഞ്ഞു. നീരു രണ്ടു ദിവസത്തിനകം പൊട്ടും; അതോടുകൂടി കാര്യവും കഴിയും. മിസ്റ്റർ മേനോൻ സമർത്ഥനും നല്ലയാളുമായിരുന്നു. എന്തുചെയ്യാം? ഈശ്വരവിധിയെത്തടുക്കാൻ വൈദ്യന്മാരെന്നല്ല, ആരു വിചാരിച്ചാലും സാധിക്കയില്ലല്ലോ. നാം തമ്മിലുള്ള സ്നേഹംകൊണ്ട് ഞാൻ പരമാർത്ഥം പറഞ്ഞു എന്നേയുള്ളൂ. സംഗതി പരസ്യ മാക്കണമെന്നില്ല" എന്നു പറഞ്ഞിട്ട് ഉടനെ ഇറങ്ങിപ്പോയി.

വൈദ്യന്മാരെല്ലാം ഉപേക്ഷിച്ചുപോയതിനുശേഷം മിസ്റ്റർ മേനോന്റെ സ്നേഹിതന്മാരിൽ ചിലർ വയസ്ക്കരെ വന്നു വിവരമെല്ലാം ആര്യൻ നാരായണൻ മൂസ്സവർകളുടെ അടുക്കൽ അറിയിക്കുകയും അവിടുന്നു ചെന്നു രോഗിയെ കണ്ടു വേണ്ടുന്ന ചികിത്സകൾ നിശ്ചയിക്കണമെന്ന് അപേക്ഷിക്കുകയും ചെയ്തു. അപ്പോൾ മൂസ്സവർകൾ, "ഞാനൊരു ശത്രുവാണെന്നല്ലേ കുമാരമേനോൻ വിചാരിക്കുകയും പലരോടും പറയുകയും ചെയ്തിട്ടുള്ളത്? ആ സ്ഥിതിക്ക് ഞാൻ വന്നു കണ്ടു വല്ലതും ചെയ്താൽ അയാൾ ഒരു സമയം മരിച്ചുപോവുകയാണെങ്കിൽ ഞാൻ കൊന്നു എന്നു ജനങ്ങൾ പറയുമല്ലോ. ആ അപവാദമ് വരുത്തി വയ്ക്കാതിരിക്കുകയല്ലേ നല്ലത്?" എന്നു ചോദിച്ചു.

വന്നവർ: മിസ്റ്റർ മേനോൻ മരിച്ചുപോവുകയാണെങ്കിൽ ഇവിടേക്ക് അപവാദമൊന്നും ഉണ്ടാകാൻ മാർഗ്ഗമില്ല. ഈ ദീനം ഭേദമായി അദ്ദേഹം ജീവിച്ചിരിക്കുകയില്ലെന്ന് ഇതുവരെ ചികിത്സിച്ച വൈദ്യന്മാരെല്ലാവരും അഭിപ്രായപ്പെട്ടുകഴിഞ്ഞിരിക്കുന്നു. രണ്ടുമൂന്നു ദിവസത്തിനകം ആ നീരു പൊട്ടുമെന്നും അതോടുകൂടി മിസ്റ്റർ മേനോന്റെ കഥ കഴിയുമെന്നുമാണ് അവരുടെ എല്ലാവരുടേയും അഭിപ്രായം. പിന്നെ ഇവിടേക്ക് അപവാദ ത്തിനു വഴിയില്ലല്ലോ. ഇവിടുത്തേക്കൂടി ഒന്നു കാണിക്കാതെയിരുന്നാൽ

അത് അടിയങ്ങൾക്ക് ഒരപവാദത്തിനു കാരണമാകുമല്ലോ എന്നു വിചാരിച്ചു മാത്രമാണ് അടിയങ്ങൾ വിടകൊണ്ടിരിക്കുന്നത്. അതിനാൽ സദയം എഴുന്നള്ളണം. വണ്ടി കൊണ്ടു വിടകൊണ്ടിട്ടുണ്ട്.

മൂസ്സവർകൾ: നിരു പൊട്ടിയാൽ മേനോൻ മരിക്കും എന്നാണല്ലോ അവരുടെയൊക്കെ അഭിപ്രായം?

വന്നവർ: ഇറാൻ, അങ്ങനെയാണ്.

മൂസ്സവർകൾ: എന്നാൽ എന്റെ അഭിപ്രായമങ്ങനെയല്ല. ആ നീരു പുറത്തേക്കു പൊട്ടുകയാണെങ്കിൽ വൈഷമ്യമില്ല. പുറത്തേക്കു പൊട്ടാതെ അകത്തേക്കു പൊട്ടുകയാണെങ്കിൽ ദുർഘടമാകും എന്നാണ് എനിക്കു തോന്നുന്നത്. ഏതെങ്കിലും നിങ്ങൾക്കൊക്കെ നിർബന്ധമാണെങ്കിൽ ഞാൻ വരാം. എനിക്കു കുമാരമേനോനോടു വിരോധമൊന്നുമില്ല.

എന്നു പറഞ്ഞ് മൂസ്സവർകൾ അപ്പോൾത്തന്നെ വണ്ടിയിൽക്കയറി അവരോടുകൂടിപ്പോയി. രോഗിയുടെ അടുക്കലെത്തി നീരു കണ്ടയുടനെ മൂസ്സവർകൾ ഒരു പച്ചമരുന്നു പച്ചവെള്ളത്തിലരച്ചു നീരിനിടാൻ പറഞ്ഞു. ആ മരുന്നിട്ട് ഒരു നാഴിക കഴിഞ്ഞപ്പോൾ നീരു പൊട്ടുകയും ചോരയും ചലവും കൂടി ഏകദേശം ഒരിടങ്ങഴിയോളം ഒലിച്ചുപോവുകയും ചെയ്തു. അപ്പോൾത്തന്നെ വേദന മാറുകയാൽ മിസ്റ്റർ മേനോൻ കുറേശ്ശെ കഞ്ഞി കുടിച്ചുതുടങ്ങി. പിന്നെ മൂസ്സവർകൾ മടങ്ങി ഇല്ലത്തു വന്നതിന്റെശേഷം ഒരു കഷായത്തിനു കുറിച്ചുകൊടുത്തു. ആ കഷായം മൂന്നു മാസം സേവിച്ചപ്പോൾ മിസ്റ്റർ മേനോന്റെ ദീനവും ക്ഷീണവുമെല്ലാം മാറി യഥാപൂ!ർവ്വം അദ്ദേഹം കോടതിയിൽ പോയിത്തുടങ്ങുകയും പിന്നെ വളരെക്കാലം സസുഖം ജീവിച്ചിരിക്കുകയും ചെയ്തു. ഇതു കോട്ടയത്തും അടുത്ത പ്രദേശങ്ങളിലുമുള്ള ജനങ്ങൾക്കും മേനോന്റെ ബന്ധുമിത്രാദി കളായ ദൂരസ്ഥന്മാർക്കും ഏറ്റവും അത്ഭുതകരവും സന്തോഷപ്രദവുമായ ഒരു കാര്യമായിരുന്നു.

15. പള്ളത്തുകാരൻ മിസ്റ്റർ പി. എം. ചാക്കോ ബി.എ. കോട്ടയത്തു സി.എം.എസ്. കോളേജിൽ ഹെഡ്മാസ്റ്ററായിരുന്ന കാലത്ത് അദ്ദേഹ ത്തിന്റെ ഒരു കാലിന്റെ പെരുവിരലിൽ ചെറുതായിട്ട് ഒരു കുരുവുണ്ടായി. അതിന്റെ വേദന കലശലായിത്തീരുകയാൽ മി. ചാക്കോ ഒരിംഗ്ലീഷു

വൈദ്യനെക്കൊണ്ട് ആ കുരു കീറിച്ചു. *അപ്പാത്തിക്കിരി കീറി മരുന്നുവെച്ചു കെട്ടിക്കഴിഞ്ഞപ്പോൾ വേദന പൂർവ്വാധികം കലശലായി. നീരും വന്നുതുടങ്ങി. കുരു വീണ്ടും കുത്തിമൂടി വീർത്തുതുടങ്ങുകയും ചെയ്തു. മി. ചാക്കോയ്ക്ക് ഇരിക്കാനും കിടക്കാനും ഉണ്ണാനുമുറങ്ങാനു മൊന്നും വയ്യാതെയായി.രണ്ടുമൂന്നു ദിവസം കഴിഞ്ഞപ്പോഴേക്കും കാലി ന്മേൽ വലിയ മന്തുപോലെ നീരുവന്നുവീർത്തു. അപ്പാത്തിക്കിരി പഠിച്ച വിദ്യകളെല്ലാം പ്രയോഗിച്ചിട്ടും വേദനയും നീരും കുറഞ്ഞില്ല. ഒടുക്കം ഇത് അസാദ്ധ്യമെന്നു തീർച്ചയാക്കി പിന്മാറി. അതിന്റെ ശേഷം ചിലർ കൂടി മി. ചാക്കോയെ ഒരു മഞ്ചലിലാക്കി എടുപ്പിച്ചു വയസ്ക്കരെ കൊണ്ടുവന്നു വിവരങ്ങളെല്ലാം ആര്യൻ നാരായണൻ മൂസ്സവർകളുടെ അടുക്കലറിയിച്ചു. മൂസ്സവർകൾ വിവരമെല്ലാം കേൾക്കുകയും നീരും മറ്റും നോക്കിക്കാണു കയും ചെയ്തതിന്റെ ശേഷം "ഒരു കോഴിമുട്ടയും ഒരു പാത്രത്തിൽ കുറച്ചു പച്ചവെള്ളവും കൊണ്ടുവരണം" എന്നു പറഞ്ഞിട്ട് തെക്കെ പറമ്പിലേക്കു പോയി. മി. ചാക്കോ, "പൊന്നുതിരുമേനീ! അടിയനെ രക്ഷിക്കണേ! അല്ലെങ്കിൽ അടിയന്റെ പ്രാണനിപ്പോൾ പോകുമേ" എന്നു പറഞ്ഞു കരഞ്ഞുകൊണ്ടു മഞ്ചലിൽ കിടന്നു. മൂസ്സവർകൾ പറഞ്ഞതു കേട്ട ക്ഷണത്തിന് ഒരാൾ ഓടിപ്പോയി ഒരു കോഴിമുട്ടയും ഒരു പാത്രത്തിൽ വെള്ളവും കൊണ്ടുവന്നു. അപ്പോഴേക്കും ഒരു പച്ചമരുന്നു പറിച്ചു കൈക്കകത്തുവെച്ചു തിരുമ്മിക്കൊണ്ട് മൂസ്സവർകളും മടങ്ങിവന്നു.

അവിടുന്ന് ആ കോഴിമുട്ട പൊട്ടിച്ച് കൈയിലുണ്ടായിരുന്ന പച്ചമരുന്നു കശക്കിപ്പിഴിഞ്ഞ് രണ്ടുതുള്ളി നീരും ആ വെള്ളത്തിലൊഴിച്ചിട്ട് ആ വെള്ളമെടുത്തുവെച്ചു കാലിന്റെ പെരുവിരലിന്മേൽ പിലാവിലകൊണ്ടു ധാരകോരുവാൻ പറഞ്ഞു. ഉടനെ ഒരാൾ ഒരു പിലാവില കുത്തിയെടുത്തു ധാരകോരിത്തുടങ്ങി. ഒരു കാൽ നാഴികനേരം ധാരകോരിയപ്പോഴേക്കും മി. ചാക്കോ ഉറക്കമായി. അപ്പോൾ മൂസ്സവർകൾ "ഇനി മഞ്ചലിന് ഇളക്കം തട്ടാതെ എടുത്തു വീട്ടിൽ കൊണ്ടുപോയി, ഉറക്കത്തിനു വിഘ്നം വരാതെ മഞ്ചൽ ഒരു സ്ഥലത്തു വയ്ക്കണം. ഉണരുമ്പോൾ കഞ്ഞി കൊടുക്കണം. അപ്പോഴത്തെ സ്ഥിതി അറിഞ്ഞുകൊണ്ടു ഒരാൾ ഇങ്ങോട്ടു വന്നാൽ പിന്നെ വേണ്ടതു പറഞ്ഞയയ്ക്കാം" എന്നു പറഞ്ഞു. മി. ചാക്കോയെ കൊണ്ടുവന്നിരുന്നവർ അപ്രകാരം തന്നെ ചെയ്തു. അഞ്ചാറു മണിക്കൂർ കഴിഞ്ഞപ്പോൾ അവർ വീണ്ടും വയസ്ക്കരെ വന്ന് മി. ചാക്കോ ഏകദേശം

പത്തു നാഴിക നേരം ഉറങ്ങിയെന്നും ഉണർന്നപ്പോഴേക്കും വേദന നിശ്ശേഷം മാറിയിരുന്നതിനാൽ കഞ്ഞി ധാരാളം കുടിച്ചുവെന്നും അറിയിച്ചു. ഉടനെ മൂസ്സവർകൾ ഒരു മരുന്നു കാലിന്മേൽ അരച്ചിടുന്നതിനും ഒരു കഷായത്തിനും കുറിച്ചുകൊടുത്തു. ആ മരുന്നു മൂന്നു ദിവസം അരച്ചിട്ടപ്പോൾ കാലിന്മേലുണ്ടായിരുന്ന നീർ അശേഷം പോയി. പതിനാലു ദിവസം കഷായം സേവിച്ചപ്പോൾ വ്രണമുണങ്ങി. മിസ്റ്റർ ചാക്കോ സ്വസ്ഥതയെ പ്രാപിക്കുകയും ചെയ്തു.

16. കോട്ടയം ഡിവിഷൻ അസിസ്റ്റന്റും ഒന്നാംക്ലാസ്സു മജിസ്ട്രേറ്റുമായിരുന്ന മിസ്റ്റർ കുഞ്ഞുകൃഷ്ണപ്പണിക്കർ ബി.എ.ബി.എൽ. ഒരു വായുക്ഷോഭക്കാരനായിരുന്നു. അദ്ദേഹം ഉദ്യോഗമായി ആലപ്പുഴ മുതലായ സ്ഥലങ്ങളിൽ താമസിച്ചിരുന്ന കാലത്ത് ഓരോ വൈദ്യന്മാരുടെ വിധിപ്രകാരമുള്ള ചികിത്സകൾകായി പ്രതിവത്സരം മുന്നൂറ്, നാന്നൂറ് രൂപാ വീതമ് ചെലവു ചെയ്തുകൊണ്ടിരുന്നു. എങ്കിലും ആണ്ടിൽ ആറുമാസം വീതമെങ്കിലും സുഖമായിരിക്കുന്നതിനും കച്ചേരിയിൽ പോയി ജോലി നോക്കുന്നതിനും അദ്ദേഹത്തിനു സാധിച്ചിരുന്നില്ല. കോട്ടയത്തു സ്ഥലം മാറിവന്നയുടനെ അദ്ദേഹം വയസ്ക്കരെ വന്ന് ആര്യൻ നാരായണൻ മൂസ്സവർകളെ കണ്ടു ദീനസ്ഥിതിയെല്ലാമറിയിച്ചു. ഉടനെ മൂസ്സവർകൾ ഒരു പൊടിക്കു കുറിച്ചുകൊടുത്തു. ആ പൊടിയുണ്ടാക്കി പതിവായി സേവിക്കുന്നതിനു മി. പണിക്കർക്കു പ്രതിമാസം രണ്ടണ മാത്രമേ ചെലവായിരുന്നുള്ളൂ. ഒരു ദിവസം പോലും സുഖക്കേടായിട്ടു കച്ചേരിക്കു പോകുവാൻ നിവൃത്തിയില്ലാതെ വന്നിരുന്നുമില്ല. മി. പണിക്കർ നല്ല ഊർജ്ജസ്വലതയോടും ഔർജ്ജിത്യത്തോടുംകൂടി അരോഗദൃഢഗാത്ര നെന്നപോലെ തന്നെയാണ് കോട്ടയത്തു താമസിച്ചിരുന്നത്.

17. കണ്ണന്തോട്ടത്തു (കെ.പി.) ശങ്കരമേനോൻ ബി.എ.ബി.എൽ. അവർകൾ ഹൈക്കോടതി വക്കീലായി മദ്രാസിൽ താമസിച്ചിരുന്ന കാലത്ത് അദ്ദേഹത്തിന് ഒരു ശാസംമുട്ടലുണ്ടായി. ശ്വാസംമുട്ടലെന്നു വച്ചാൽ അതു സാധാരണമായിട്ടുള്ള വിധത്തിലൊന്നുമല്ലായിരുന്നു. സംസാരിച്ചുകൊണ്ടി രിക്കുന്നതിനിടയ്ക്കു ശ്വാസം നിന്നുപോവുകയും സംസാരിക്കാൻ വയ്യാതെ യാവുകയുമായിരുന്നു അദ്ദേഹത്തിന്റെ ദീനം. ഇതു നിമിത്തം വക്കീൽപണി ഉപേക്ഷിച്ച് കോട്ടയത്തുവന്ന് ആര്യൻ നാരായണൻമൂസ്സവർകളെ കണ്ടു ദീനസ്ഥിതിയെല്ലാമറിയിക്കുകയും മൂസ്സവർകളുടെ ചികിത്സയിൽ ഏതാനും

മാസം കോട്ടയത്തു താമസിക്കുകയും ചെയ്തു. ആ ചികിത്സ നിമിത്തം സ്വസ്ഥശരീരനായിത്തീർന്നതുകൊണ്ടാണ് ശങ്കരമേനോനവർകൾക്കു നാഗരുകോവിലിലും കൊല്ലത്തും ഡിസ്ട്രിക്ട് ജഡ്ജിയായും കോട്ടയത്തു ദിവാൻ പേഷ്കാരായും ഒടുക്കം ഹൈക്കോർട്ടു ജഡ്ജിയായുമിരിക്കുന്നതിനു സാധിച്ചത്.

ഇങ്ങനെ ആര്യൻ നാരായണൻ മൂസ്സവർകളുടെ ചികിത്സാനൈപുണ്യത്തെയും കൈപ്പുണ്യത്തെയും മറ്റും കുറിച്ച് ഇനിയും വളരെപ്പറയുവാനുണ്ട്. അവ ഇനിയൊരവസരത്തിലായിക്കൊള്ളാമെന്നു വിചാരിച്ച് ഇപ്പോൾ ചുരുക്കുന്നു.

ആര്യൻ നാരായണൻ മൂസ്സവർകൾ ആസന്നമരണന്മാരായ രോഗികളെ കാണാൻ പോവുക പതിവില്ല. പോകാതെയിരിക്കാൻ നിവൃത്തിയില്ലാതെ വന്നാൽ പോയിക്കണ്ടു തൽക്കാലം വല്ലതുമൊന്നു ചെയ്യുകയോ പറയുകയോ ചെയ്തിട്ട് ഉടനെ മടങ്ങിപ്പോരും. അങ്ങനെയാണു പതിവ്.

1. കൊല്ലം മുപ്പത്താറാമാണ്ടു നാടുനീങ്ങിയ മാർത്താണ്ഡവർമ്മ മഹാരാജാവു തിരുമനസ്സിലേക്കു ശീലായ്മയായപ്പോൾ അച്ഛൻ മൂസ്സവർകളെ കൊണ്ടുപോകുന്നതിനായി കല്പനപ്രകാരം തിരുവനന്തപുരത്തുനിന്നു ചില ഹരിക്കാരന്മാരും മറ്റും വയസ്ക്കരെ വന്നിരുന്നു. ശീലായ്മയുടെ വിവരങ്ങൾ കേട്ടപ്പോൾത്തന്നെ സുഖമാകുന്ന കാര്യം അസാദ്ധ്യമാണെന്ന് അച്ഛൻ മൂസ്സവർകളും മകൻ (ആര്യൻ നാരായണൻ) മൂസ്സവർകളും നിശ്ചയിച്ചു. എങ്കിലും കല്പനപ്രകാരം ആളുകൾ വന്നിരിക്കുന്ന സ്ഥിതിക്ക് ആരും പോകാതെയിരിക്കുന്നതു ശരിയല്ലെന്നു വിചാരിച്ച് അച്ഛൻ മൂസ്സവർകൾ ആര്യൻ നാരായണൻ മൂസ്സവർകളെ പറഞ്ഞയച്ചു. മൂസ്സവർകൾ തിരുവനന്തപുരത്തെത്തി തിരുമനസ്സിലെക്കണ്ടയുടനെ ഒരു ഗുളിക കൊടുത്ത് അതു ജീരകവെള്ളത്തിൽക്കലക്കിച്ചു തിരുമനസ്സിലേക്കു കൊടുപ്പിച്ചു. ആ ഗുളിക സേവിച്ചു കുറച്ചു സമയം കഴിഞ്ഞപ്പോൾ തിരുമനസ്സുകൊണ്ട് എണീറ്റിരിക്കുകയും കുറച്ചു കഞ്ഞി അമൃതേത്തു കഴിക്കുകയും ചെയ്തിട്ട് മൂസ്സവർകളോട്, "എനിക്കിപ്പോൾ വളരെ സുഖം തോന്നുന്നുണ്ട്. എന്റെ സുഖക്കേടു നല്ലപോലെ ഭേദമാക്കീട്ടേ മൂസ്സു പോകാവൂ" എന്നു കല്പിച്ചു. അപ്പോൾ മൂസ്സവർകൾ, "ഒരു ശ്രാദ്ധമൂട്ടാനുണ്ട്. അതു ഞാനും അമ്മയുംകൂടി ഊട്ടേണ്ടതാണ്. ഇന്നുതന്നെ

പോയെങ്കിലേ അതിനവിടെ എത്താൻ സാധിക്കൂ. ശ്രാദ്ധം കഴിഞ്ഞാലന്നുതന്നെ പുറപ്പെട്ടു വന്നുകൊള്ളാം. പിന്നെ ശീലായ്മ ഭേദമാകുന്നതു വരെ ഇവിടെ താമസിക്കുകയും ചെയ്യാം. അതിനാൽ ഒന്നു പോയിവരുന്നതിനു കല്പനയുണ്ടാവണം" എന്നറിയിച്ചു. തിരുമനസ്സിലേക്ക് ഇതത്ര സമ്മതമായില്ല. എങ്കിലും ശ്രാദ്ധം മുട്ടിക്കാൻ പാടില്ലല്ലോ എന്നു വിചാരിച്ച് അങ്ങനെ കല്പിച്ചനുവദിച്ചു. പിന്നെ മൂസ്സവർകൾ അടുത്ത രാജ്യാവകാശിയായിരുന്ന ആയില്യം തിരുനാൾ മഹാരാജാവു തിരുമനസ്സിലെ മുഖം കാണിച്ചു യാത്രയറിയിച്ച സമയം "അമ്മാമന്റെ ശീലായ്മ എങ്ങനെയിരിക്കുന്നു?" എന്നു കല്പിച്ചു ചോദിച്ചു. അതിനു മറുപടിയായിട്ട് മൂസ്സവർകൾ, "ശീലായ്മ ഒരു വിധം നല്ലപോലെയുണ്ട്. കല്പിച്ചു എപ്പോഴും അവിടുത്തെ അടുക്കൽത്തന്നെ ഉണ്ടായിരുന്നാൽ ക്കൊള്ളാം" എന്നറിയിച്ചിട്ട് അന്നുതന്നെ മടങ്ങിപ്പോന്നു. മൂസ്സവർകൾ കോട്ടയത്തെത്തുന്നതിനുമുമ്പുതന്നെ മഹാരാജാവു തിരുമനസ്സുകൊണ്ട് നാടുനീങ്ങിയിരിക്കുന്നു എന്നുള്ള അടിയന്തിരം (ഉത്തരവ്) അഞ്ചൽമാർഗ്ഗം കോട്ടയത്തെത്തി.

2. മൂസ്സവർകൾ 1076–ാമാണ്ടു കന്നിമാസത്തിൽ ശ്രീമൂലം തിരുനാൾ സംബന്ധിച്ചു തിരുവനന്തപുരത്തു പോയിരുന്നപ്പോൾ തിരുനാൾ ദിവസം അശ്വതിതിരുനാൾ ബി.എ. തിരുമനസ്സിലെ മുഖം കാണിക്കാൻ പോയിരുന്നു. മൂസ്സവർകളെ കണ്ടപ്പോൾ തിരുമനസ്സുകൊണ്ട്, "എനിക്കു നാലഞ്ചു ദിവസമായിട്ടു നല്ല സുഖമില്ലാതെയിരിക്കുകയാണ്. എന്ന് അമ്മയുടെ ശ്രാദ്ധവും ഇന്നലെ ഒരിക്കലൂണുമായിരുന്നതിനാൽ രണ്ടു ദിവസവും മുങ്ങിക്കുളിച്ചു. അതുകൊണ്ടായിരിക്കാം ഇന്നു തലവേദനയുണ്ട്. സംസാരിക്കാൻ പ്രയാസം. ഞാൻ കുറച്ചു കിടക്കട്ടെ" എന്നു കല്പിച്ചു. "തലവേദനയുണ്ടെങ്കിൽ സംസാരിക്കാതെയിരിക്കുകയാണ് വേണ്ടത്" എന്നറിയിച്ചിട്ടു മൂസ്സവർകൾ അപ്പോൾത്തന്നെ മടങ്ങിപ്പോന്നു.

തിരുനാളിനു പോയാൽ തിരുനാൾ കഴിഞ്ഞിട്ട് നാലഞ്ചുദിവസംകൂടി താമസിച്ചിട്ടേ മൂസ്സവർകൾ മടങ്ങിപ്പോരുക പതിവുള്ളൂ. ആ പ്രാവശ്യം തിരുനാൾ കഴിഞ്ഞിട്ടു പിറ്റേദിവസം രാവിലെ മൂസ്സവർകൾ "നമുക്ക് ഇന്നുതന്നെ പോകണം" എന്നു കൂടെയുണ്ടായിരുന്നവരിൽ ചിലരോട് പറയുകയും അന്നുച്ചയ്ക്കു വലിയ കൊട്ടാരത്തിൽപ്പോയി യാത്രയറിയിക്കുകയും അത്താഴം കഴിഞ്ഞു വള്ളംകയറിപ്പോരികയും ചെയ്തു.

പതിവിനു വിരോധമായി ഇത്ര ബദ്ധപ്പെട്ടു പോന്നതിന്റെ കാരണമെന്തെന്നു കൂടെയുണ്ടായിരുന്നവർക്കാർക്കും തൽക്കാലം മനസ്സിലായില്ല. തിരുവനന്തപുരത്തുനിന്നും വള്ളം നീങ്ങി ഒന്നുരണ്ടു നാഴിക പോന്നപ്പോൾ മൂസ്സവർകൾ, "ഏതെങ്കിലും പോന്നുവല്ലോ. അശ്വതിതിരുനാൾ തിരുമനസ്സിലേക്കു നല്ല സുഖമില്ലാതെയാണിരിക്കുന്നത്. ഈ അവസരത്തിൽ അവിടെത്താമസിക്കാതെ കഴിക്കണമെന്നു വിചാരിച്ചാണ് ഇന്നുതന്നെ പോന്നത്" എന്നു പറഞ്ഞു. അപ്പോൾ കൂടെയുണ്ടായിരുന്ന ഒരു നമ്പൂരി "ശീലായ്മ കലശലാണോ" എന്നു ചോദിച്ചു. അതിനുത്തരമായി മൂസ്സവർകൾ "അതൊന്നുമല്ല. സാരമില്ലെന്നാണ് അവിടുന്നു കല്പിച്ചത്. എങ്കിലും പന്തിയില്ലെന്നാണ് എനിക്കു തോന്നിയത്" എന്നു പറഞ്ഞു. സംഗതി അങ്ങനെ തന്നെ സംഭവിക്കുകയും ചെയ്തു. മൂസ്സവർകളുടെ വള്ളം കോട്ടയത്തെത്തിയതിന്റെ തലേദിവസംതന്നെ തിരുമനസ്സുകൊണ്ട് നാടുനീങ്ങിയിരിക്കുന്നു എന്നുള്ള അടിയന്തിരക്കമ്പി കോട്ടയത്തെത്തി.

3. ഒരിക്കൽ മാവേലിക്കരക്കൊട്ടാരത്തിൽ ഒരു തമ്പുരാട്ടിക്കു ശീലായ്മയായിട്ട് ആര്യൻ നാരായണൻ മൂസ്സവർകളെ കൊണ്ടുപോകാനായി എഴുത്തും വള്ളവും കൊണ്ട് ആളുകൾ വന്നിരുന്നു. എഴുത്ത് അനന്തപുരത്തു കൊട്ടാരത്തിൽ മൂത്തകോയിത്തമ്പുരാനവർകളുടെ (കേരളവർമ്മ വലിയ കോയിത്തമ്പുരാൻ സി.എസ്. ഐ. തിരുമനസ്സിലെ ജ്യേഷ്ഠന്റെ)യായിരുന്നു. അതിൽ പറഞ്ഞിരുന്നത് "ഇവിടെ ഒരു തമ്പുരാട്ടിക്കു നല്ല സുഖമില്ലാതെയിരിക്കുന്നു. ഞാൻ ഇപ്പോൾ ഇവിടെയുണ്ട്. എങ്കിലും ചികിത്സയൊന്നും നിശ്ചയിച്ചിട്ടില്ല. മൂസ്സുകൂടി വന്നിട്ട് ആലോചിച്ചു നിശ്ചയിക്കാമെന്നു വിചാരിക്കുന്നു. അതിനാൽ ഇവിടെ നിന്നയയ്ക്കുന്ന ഈ വള്ളത്തിൽത്തന്നെ മൂസ്സ് ഉടനെ പുറപ്പെട്ടു വന്നു ചേരേണ്ടിയിരിക്കുന്നു. ഒട്ടും അമാന്തിക്കയില്ലല്ലോ" എന്നായിരുന്നു. മൂത്തകോയിത്തമ്പുരാനവർകൾ ഒരു വൈദ്യനും വിദ്വാനും മാന്യനുമായിരുന്നുവെന്നു മാത്രമല്ല, മൂസ്സവർകളുടെ ഒരാപ്തമിത്രവുമായിരുന്നു. സുഖക്കേടു മാവേലിക്കരക്കൊട്ടാരത്തിലെ തമ്പുരാട്ടിക്കുമായിരുന്നുവല്ലോ. ഇങ്ങനെ പല കാരണങ്ങൾകൊണ്ടും മൂസ്സവർകൾ ആ എഴുത്തിൻപ്രകാരം ഉടനെ പോകേണ്ടതായിരുന്നു എങ്കിലും എന്തോ അവിടുന്നു പോയില്ല. "രാമനൊന്നു പോയി നോക്കിവരൂ. വേണമെങ്കിൽ ഞാൻ പിന്നെപ്പോകാം" എന്നു പറഞ്ഞ് അവിടുത്തെക്കൂടെത്താമസിച്ചിരുന്ന രാമവാര്യരവർകളെ

പറഞ്ഞയയ്ക്കുകയാണ് ചെയ്തത്. രാമവാര്യരവർകൾ മാവേലിക്കര നിന്ന് അയച്ചിരുന്ന വള്ളത്തിൽത്തന്നെ കയറിപ്പോവുകയും പിറ്റേദിവസംതന്നെ മടങ്ങിവരുകയും ചെയ്തു. രാമവാര്യരവർകളെ കണ്ടയുടനെ മൂസ്സവർകൾ, "രാമൻ അവിടെ എത്തിയതിൽപ്പിന്നെയോ, അതിനുമുമ്പുതന്നെ കഴിഞ്ഞുവോ?" എന്നു ചോദിച്ചു. അതിനു രാമവാര്യരവർകളുടെ മറുപടി, "അടിയൻ അവിടെയെത്തി ഒരു നാഴിക കഴിഞ്ഞപ്പോൾ നിലത്തിറക്കി" എന്നായിരുന്നു. ഇങ്ങനെ മൂസ്സവർകളുടെ ദിവ്യത്വങ്ങളും പറഞ്ഞാലവസാനിക്കാത്ത വണ്ണമുണ്ട്. രോഗിയെക്കാണാതേയും ദീനസ്ഥിതി ആരും പറയാതേയും മരണം നിശ്ചയിക്കുവാൻ മറ്റാർക്കും കഴിയുമെന്നു തോന്നുന്നില്ല.

4. തിരുവിതാംകൂർ ഇളയതമ്പുരാനായിരുന്ന ചതയം തിരുനാൾ തിരുമനസ്സിലേക്കു ശീലായ്മയായപ്പോൾ ആര്യൻ നാരായണൻമൂസ്സവർകളെ കൊണ്ടുചെല്ലുന്നതിനു അന്നു കോട്ടയത്തു ഡിവിഷൻ അസിസ്റ്റന്റും ഒന്നാം ക്ലാസ്സു മജിസ്ട്രേറ്റുമായിരുന്ന കുഞ്ഞുകൃഷ്ണപ്പണിക്കരവർകളുടെ പേർക്കു വടക്കെക്കൊട്ടാരം (ഇളയ തമ്പുരാന്റെ കൊട്ടാരം) കാര്യക്കാർ എഴുതിയയയ്ക്കുകയാൽ മിസ്റ്റർ പണിക്കർ വയസ്ക്കരെ വന്നു വിവരമറിയിച്ചു. അപ്പോൾ മൂസ്സവർകൾ "ഇന്നു വലിയ മഴയായിരിക്കുന്നുവല്ലോ. നാളെയോ മറ്റോ ആവട്ടെ" എന്നു പറഞ്ഞു. പിറ്റേദിവസത്തേക്കു പണിക്കരവർകൾ ഒരു ബോട്ടു വയസ്ക്കരക്കടവിൽ ഹാജരാക്കി. മിസ്റ്റർ പണിക്കർ നിർബന്ധപൂർവ്വം അപേക്ഷിച്ചുകൊണ്ടും മൂസ്സവർകൾ "നാളെയാവട്ടെ", "മറ്റന്നാളാവട്ടെ" എന്നിങ്ങനെ അവധി പറഞ്ഞുകൊണ്ടുമിരുന്നു. അങ്ങനെ നാലു ദിവസം കഴിഞ്ഞപ്പോഴേക്കും മിസ്റ്റർ പണിക്കർക്കു സാമാന്യത്തിലധികം മുഷിഞ്ഞു. പരിഭവത്തോടുകൂടി മൂസ്സവർകളുടെ അടുക്കൽ ചിലതൊക്കെപ്പറഞ്ഞിട്ട് വയസ്ക്കരെനിന്ന് ഇറങ്ങിപ്പോവുകയും ബോട്ട് അതിന്റെ ഉടമസ്ഥനെ തിരിയെ ഏല്പിക്കുകയും ചെയ്തു. അഞ്ചാം ദിവസം ഉച്ചതിരിഞ്ഞപ്പോൾ ഇളയതമ്പുരാൻ തിരുമനസ്സുകൊണ്ടു നാടു നീങ്ങിയിരിക്കുന്നു എന്നുള്ള കമ്പി മിസ്റ്റർ പണിക്കർക്കു കിട്ടി. ആ കമ്പിവർത്തമാനമെഴുതിയിരുന്ന കടലാസ്സും കൊണ്ട് പണിക്കരവർകൾ ഉടനെ വയസ്ക്കരെയെത്തി നാടുനീങ്ങിയ വർത്തമാനമറിയിച്ച ശേഷം "എഴുന്നള്ളത്തു പുറപ്പെടാതിരുന്നതു വളരെ നന്നായി. ഇങ്ങനെ വരുമെന്നറിഞ്ഞിരുന്നുവെങ്കിൽ അടിയൻ തിരുമനസ്സിലെ അടുക്കൽ അത്ര നിർബന്ധിക്കയില്ലായിരുന്നു. ഇവിടുത്തെ അമാന്തം കണ്ടിട്ട് അടിയനു

വല്ലാത്ത സങ്കടമോ കുറച്ചു ദേഷ്യമോ ഏതാണ്ടൊക്കെ ഉണ്ടായി. അടിയന്റെ സങ്കടം സഹിക്കവയ്യാതെയായിട്ട് ഏതാണ്ടൊക്കെ അക്രമമായി അറിയിക്കുകയും ചെയ്തുപോയി. അതൊക്കെ ഇവിടെ ക്ഷമിക്കണം. അടിയന്റെ കഥയില്ലായ്മകൊണ്ടു വന്നുപോയ തെറ്റിന് അടിയൻ മാപ്പുചോദിച്ചുകൊള്ളുന്നു. ഇങ്ങനെ സംഭവിക്കുമെന്നു വിചാരിച്ചിട്ടായിരിക്കുമല്ലോ അടിയൻ നിർബന്ധിച്ചിട്ടും തിരുമനസ്സുകൊണ്ട് യാത്ര പുറപ്പെടാതെയിരുന്നത്. ഇവിടെ ഇതൊക്കെ മുൻകൂട്ടി നിശ്ചയിക്കുന്ന തെങ്ങനെയാണാവോ" എന്നു പറഞ്ഞു. മൂസ്സവർകൾ, "നാലഞ്ചു ദിവസമായിട്ടു സദാ മഴതന്നെയായിരുന്നുവല്ലോ. ഇങ്ങനെ ഇടവിടാതെ കണ്ടുള്ള മഴ കണ്ടാൽ എങ്ങോട്ടും യാത്ര പുറപ്പെടരുതെന്ന് അച്ഛൻ പറഞ്ഞിട്ടുണ്ട്. അതുകൊണ്ടാണ് ഞാൻ പുറപ്പെടാതെയിരുന്നത്. അല്ലാതെ യാതൊന്നുംകൊണ്ടുമല്ല" എന്നു മറുപടിയും പറഞ്ഞു.

പരസ്പരം സ്പർദ്ധയുള്ളവരായ മറ്റുള്ള അഷ്ടവൈദ്യന്മാർക്കും ആര്യൻ നാരായണൻ മൂസ്സവർകളെക്കുറിച്ചു വളരെ ബഹുമാനമുണ്ടായിരുന്നു. ഇതിലേക്കു താഴെപ്പറയുന്ന സംഗതി ഒരു ദൃഷ്ടാന്തമാണ്.

ഒരിക്കൽ ഒരമ്മത്തമ്പുരാൻ തിരുമനസ്സിലേക്കു ശീലായ്മയാവുകയാൽ ചികിത്സയ്ക്കായി അന്നത്തെ വലിയതമ്പുരാൻ തിരുമനസ്സുകൊണ്ട് അഷ്ടവൈദ്യന്മാരിൽ മിക്കവരെയും തൃപ്പൂണിത്തുറെ വരുത്തിയിരുന്നു. അവരെല്ലാവരുംകൂടിയാലോചിച്ചാണ് ചികിത്സ നടത്തിയിരുന്നത്. അങ്ങനെ അവരവിടെ താമസിച്ചിരുന്നപ്പോൾ ഒരു ദിവസം വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ട് അവരോടെല്ലാവരോടുംകൂടി "അഷ്ടവൈദ്യന്മാരിൽ ചികിത്സാവിഷയത്തിൽ അധികം യോഗ്യതയുള്ളതാർക്കാണ്?" എന്നു കല്പിച്ചു ചോദിച്ചു. കുറച്ചുനേരത്തേക്ക് ഇതിന് ആരും മറുപടിയൊന്നും പറഞ്ഞില്ല. പിന്നെ തൃശ്ശിവപേരൂർ തൈക്കാട്ട് അച്ഛൻ മൂസ്സവർകൾ (ഇപ്പോഴത്തെ മൂസ്സവർകളുടെ അച്ഛൻ) "ഇത് ഏറ്റവും അപകടമായിട്ടുള്ള ഒരു ചോദ്യമാണ്. ഇതിന് ഇതിലാരും ഉത്തരം പറയുമെന്നു തോന്നുന്നില്ല. എല്ലാവരേയുംകാൾ സമർത്ഥൻ താനാണെന്നുള്ള വിചാരം എല്ലാവർക്കുമുണ്ടായിരിക്കും. എന്നാൽ അതു സ്പഷ്ടമായിപ്പറയാൻ ആർക്കും ധൈര്യമുണ്ടായിരിക്കുകയുമില്ല. പിന്നെയെങ്ങനെയാണ് ഇതിനുത്തരം പറയുന്നത്? കല്പിച്ചു ചോദിച്ചതിന് ആരും ഉത്തരം പറയാതെയിരിക്കുന്നത് ന്യായവുമല്ല. അതിനാൽ എന്റെ അഭിപ്രായം ഞാനിവിടെ ഉണർത്തിക്കാം.

എല്ലാവർക്കും എല്ലാവിഷയങ്ങളിലും ഒരുപോലെ യോഗ്യതയുണ്ടായിരിക്കു കയില്ല. ഓരോരുത്തർക്ക് ഓരോ വിഷയത്തിലായിരിക്കും യോഗ്യത. അഷ്ടാംഗഹൃദയത്തിന്റെ അർത്ഥം പറയുന്നതിനു സമർത്ഥൻ കുട്ടഞ്ചേരി അപ്ഫൻതന്നെയാണ്. ആ വിഷയത്തിൽ അദ്ദേഹത്തോളം യോഗ്യത യുള്ളവർ ഞങ്ങളുടെ കൂട്ടത്തിൽ വേറെ ആരുമില്ല. രോഗം നിശ്ചയിക്കുന്ന തിന് ആലത്തൂർ നമ്പിയോളം യോഗ്യത മറ്റാർക്കും ഇല്ല. ചികിത്സ ചെയ്യുന്നതിന് അധികം യോഗ്യൻ പിലാമന്തോൾ മൂസ്സാണ്. അദ്ദേഹം ചികിത്സിച്ചാൽ ഭേദമാകുന്ന രോഗങ്ങളെല്ലാം ഭേദമാകും. ഇനി എന്റെ യോഗ്യതകൂടി പറഞ്ഞേക്കാം. മരണലക്ഷണം കണ്ടു നിശ്ചയിക്കുന്നതിന് എന്നോളം സാമർത്ഥ്യം മറ്റാർകുമെല്ലെന്നാണ് എന്റെ അഭിമാനം. ഒരാറു മാസത്തിനകം മരിക്കുന്ന ഒരാളെക്കണ്ടാൽ അയാൾ ഇന്ന ദിവസം മരിക്കുമെന്നു ഞാൻ തീർച്ചയായിപ്പറയാം. അതു തെറ്റുകയുമില്ല. എന്നാൽ ഈവക യോഗ്യതകളെല്ലാം പൂർണ്ണമായിത്തികഞ്ഞിട്ടുള്ള ഒരാൾ ഞങ്ങളുടെ കൂട്ടത്തിലുണ്ട്. അദ്ദേഹം ഇപ്പോൾ ഇവിടെ വന്നിട്ടില്ല. ആ മഹാൻ വയസ്ക്കര ആര്യൻ നാരായണൻ മൂസ്സാണ്. അദ്ദേഹം വിചാരിച്ചാൽ ഭേദമാകാത്ത രോഗവും ഭേദമാക്കാൻ കഴിയും. അങ്ങനെ യൊരാൾ ഞങ്ങളുടെ കൂട്ടത്തിൽ അദ്ദേഹമല്ലാതെ വേറെ ആരുമില്ല" എന്നു പറയുകയും അതു ശരിയാണെന്ന് അവിടെയുണ്ടായിരുന്നവരെല്ലാം സമ്മതിക്കുകയും ചെയ്തു.

ആര്യൻ നാരായണൻ മൂസ്സവർകൾക്കു ചികിത്സാവിഷയത്തിലും മറ്റുമുണ്ടായിരുന്ന യോഗ്യതകൾ എന്നെക്കാളധികം കണ്ടും കേട്ടും അനുഭവിച്ചുമറിഞ്ഞിട്ടുള്ളവരിൽ പലരും ഇപ്പോഴും ജീവിച്ചിരിപ്പുള്ളതിനാൽ ഞാനീ പറഞ്ഞിട്ടുള്ളതിൽ അല്പം പോലും അതിശയോക്തിയില്ലെന്നും മൂസ്സവർകൾ എന്റെ ഗുരുനാഥനായിരുന്നതുകൊണ്ട് ഞാൻ വെറുതെ പ്രശംസിക്കുകയല്ലെന്നുമുള്ള വാസ്തവം അവർക്കറിയാവുന്നതാണ്. മൂസ്സവർകളെ സംബന്ധിച്ചു ഞാൻ പറഞ്ഞിട്ടുള്ളവ കൂടാതെ വേറെയും പല സംഗതികളറിയാവുന്നവർ ഇപ്പോഴും പലരുമുണ്ടായിരിക്കാനിട യുള്ളതുകൊണ്ട് അവർക്കറിയാവുന്നവയെല്ലാം എഴുതി പ്രസിദ്ധപ്പെടുത്തി യാൽ കൊള്ളാമെന്നുള്ള അപേക്ഷയോടുകൂടി ഞാൻ ഇപ്പോൾ വിരമി ക്കുന്നു.

## 83. ചംക്രോത്തമ്മ

മധ്യതിരുവിതാംകൂറിൽ ഇപ്പോൾ ശ്രീവല്ലഭ (തിരുവല്ലാ) ഗ്രാമമെന്നുള്ള സുപ്രസിദ്ധനാമത്തോടുകൂടി പ്രശോഭിക്കുന്ന പ്രദേശത്തിനു പുരാതനകാലത്തു പറഞ്ഞുവന്നിരുന്ന നാമധേയം "മല്ലികാവന"മെന്നായിരുന്നു. അക്കാലത്ത് അവിടെ ജനപുഷ്ടിയും ധനപുഷ്ടിയും ഇപ്പോഴത്തേതിൽ വളരെ അധികമുണ്ടായിരുന്നു. അന്നവിടെ ബ്രാഹ്മണാലയങ്ങൾതന്നെ മൂവായിരത്തിലധികമുണ്ടായിരുന്നു. അവയിൽ ഒരു ബ്രാഹ്മണഗൃഹത്തിന്റെ പേര് "ശങ്കരമംഗലത്ത്" എന്നായിരുന്നു. അതു ലോപിച്ച് കാലക്രമേണ "ചംക്രോത്ത്" എന്നായിത്തീർന്നു. അവിടെയും ധനപുഷ്ടി ധാരാളമായിട്ടുണ്ടായിരുന്നു. എങ്കിലും ജനപുഷ്ടി വളരെ കുറവായിരുന്നു. അവിടെ "നാരായണഭട്ടതിരി" എന്നൊരു ബ്രാഹ്മണനും അദ്ദേഹത്തിന്റെ സഹധർമ്മചാരിണിയായ "ശ്രീദേവി" എന്ന അന്തർജനവും മാത്രമായിത്തീർന്നു. ആ അന്തർജനത്തിനു തുണയായി "ശ്രീദേവി" എന്നുതന്നെ പേരായ ഒരു ദാസിയും അവരുടെ മകനായ "മുകുന്ദൻ" എന്നൊരു ബാലനും ആ ഗൃഹത്തിൽതന്നെ താമസിച്ചിരുന്നു. പുരാതന കാലത്തു മലയാള ബ്രാഹ്മണർ ദാസീദാസന്മാരുടെ പേരുകൾ ശരിയായി പറയുക പതിവില്ലായിരുന്നുവല്ലോ. അതിനാൽ ദാസിയായ ശ്രീദേവിയെ "ചിരുതേച്ചി" എന്നും അവരുടെ പുത്രനായ മുകുന്ദനെ "കുന്നൻ" എന്നുമാണ് ആ ബ്രാഹ്മണമിഥുനവും അതുകേട്ട് ശേഷമുള്ളവരും വിളിച്ചുവന്നിരുന്നത്.

നാരായണഭട്ടതിരി ഒരു വിഷ്ണുഭക്തനും സുശീലനും ധാർമ്മികനും സദ്വൃത്തനുമായിരുന്നു. ശ്രീദേവി അന്തർജനം അദ്ദേഹത്തിന് അനുരൂപയായിരുന്നു. ആ ദമ്പതിമാർക്ക് അനപത്യത എന്നൊന്നുമാത്രമല്ലാതെ മറ്റൊരു ദുഃഖകാരണവുമുണ്ടായിരുന്നില്ല. അവർ രണ്ടുപേരും ഭഗവൽ ഭക്തിയോടും ഏറ്റവും നിഷ്ഠയോടുകൂടി യഥാവിധി പതിവായി ഏകാദശി വ്രതം അനുഷ്ഠിക്കുകയും ചിരുതേച്ചിയേയും കുന്നനേയും കൊണ്ട് അനുഷ്ഠിപ്പിക്കുകയും ചെയ്തിരുന്നു. അവരുടെ വ്രതനിഷ്ഠ ഒട്ടും ചില്ലറയല്ലായിരുന്നു. ദശമിനാൾ ഒരു നേരം മാത്രം ഭക്ഷണം കഴിക്കുകയും ഏകാദശിനാൾ ഊണും ഉറക്കവുമുപേക്ഷിച്ചു ഭഗവൽധ്യാനത്തോടുകൂടിത്തന്നെ ഇരിക്കുകയും ദ്വാദശിനാൾ കിട്ടുന്നിടത്തോളം ബ്രഹ്മചാരി

കളായിട്ടുള്ള ബ്രാഹ്മണ കുമാരന്മാരെ കാൽ കഴികിച്ച് ഊട്ടിയതിന്റെ ശേഷം പാരണ കഴിക്കുകയുമായിരുന്നു അവരുടെ

പതിവ്. ദ്വാദശിനാളും അവർ ഒരുനേരം മാത്രമേ ഭക്ഷണം കഴിച്ചിരുന്നുള്ളൂ. ഇപ്രകാരമെല്ലാമിരുന്നിട്ടും ആ ബ്രാഹ്മണോത്തമൻ അനപത്യതാദുഃഖത്തോടുകൂടിത്തന്നെ കാലധർമ്മത്തെ പ്രാപിച്ചു. അതിനുശേഷവും ആ അന്തർജ്ജനവും ചിരുതേച്ചിയും അവരുടെ മകനും യഥാപൂർവ്വം ഏകാദശിവ്രതം അനുഷ്ഠിച്ചുകൊണ്ടുതന്നെയിരുന്നു.

ആ അന്തർജ്ജനത്തിന് എഴുത്തറിഞ്ഞുകൂടായിരുന്നു. അതിനാൽ ഏകാദശി വ്രതം എന്നാണെന്നു മറ്റു വല്ലവരോടും ചോദിച്ചറിയേണ്ടിയിരുന്നു. അതിനുള്ള പ്രയാസംകൊണ്ട് ആ സാധ്വി ഒരു കൗശലം ചെയ്തു. ഒരു പാത്രത്തിൽ ഒരേകാദശി നാൾ മുതൽ ഓരോ കല്ലു പെറുക്കിയിട്ടുതുടങ്ങി. ദിവസം തോറും ആ കല്ല് എണ്ണി നോക്കും. പതിനഞ്ചു കല്ലു തികയുന്ന ദിവസം ഏകാദശി വ്രതമനുഷ്ഠിക്കും. അങ്ങനെ പതിവാക്കി. ചിലപ്പോൾ ഈ കണക്കു തെറ്റി വ്രതമനുഷ്ഠിക്കേണ്ടതു തലേദിവസമോ പിറ്റേദിവസമോ ആയിപ്പോയി എന്നു വരും . എന്നാലും ആരെല്ലാം പറഞ്ഞാലും അന്തർജ്ജനം ഈ പതിവു മാറ്റാറില്ല. അതുകൊണ്ട് ചിലർ ചില മർക്കടമുഷ്ടിക്കാരുടെ ദുശ്ശാഠ്യത്തിന് ഉദാഹരണമായും മറ്റും "ചംക്രോത്തമ്മ"യുടെ (ആ ദേശക്കാരും മറ്റും ആ അന്തർജ്ജനത്തെ അങ്ങനെയാണ് പറഞ്ഞിരുന്നത്) ഏകാദശി പോലെ എന്നും മറ്റും പറഞ്ഞു പരിഹസിച്ചുകൊണ്ടിരുന്നു. അതും ആ അന്തർജ്ജനം വകവെച്ചില്ല.

അങ്ങനെയിരുന്ന കാലത്തു വഴിപോക്കരായ രണ്ടു ബ്രാഹ്മണർ ചംക്രോത്ത് മഠത്തിൽ ചെന്നു ചേർന്നു. അവർ രണ്ടുപേരും വലിയ ജ്യോത്സ്യന്മാരായിരുന്നു. ചംക്രോത്തുമഠത്തിൽ ആരു ചെന്നാലും ഭക്ഷണം കൊടുക്കുമെന്നും ചംക്രോത്തമ്മ അതിഥിസൽക്കാരത്തിൽ ബദ്ധശ്രദ്ധയാണെന്നും ചിലർ പറഞ്ഞറിയുകയാൽ ഊണു കഴിച്ചു പോകണമെന്നു വിചാരിച്ചാണ് ആ ബ്രാഹ്മണർ അവിടെച്ചെന്നത്. അവർ അവിടെച്ചെന്നയുടനെ തങ്ങൾ വഴിപ്പോക്കരായ രണ്ടു ബ്രാഹ്മണരാണെന്നും ഭക്ഷണം കഴിച്ചുപോയാൽക്കൊള്ളാമെന്നും വിചാരിച്ചാണ് അവിടെ ചെന്നിരിക്കുന്നതെന്നു ചിരുതേച്ചിമുഖാന്തരം അകത്തറിയിച്ചു. അപ്പോൾ അന്തർജ്ജനം

വാതിൽപ്പുറകിൽ വന്നുനിന്നുകൊണ്ട് "ഇവിടെ അതിഥികൾക്കു ഭക്ഷണം കൊടുക്കുന്നതിന് ഒട്ടും മടിയില്ലെന്നു മാത്രമല്ല, വളരെ സന്തോഷ മുണ്ടുതാനും. ഇവിടെ ഉണ്ണാനായിട്ടു വന്നാൽ ചോറു കൊടുക്കാതെ ആരെയും പറഞ്ഞയയ്ക്കാറില്ല. എങ്കിലും ഇന്ന് ഏകാദശിയാകകൊണ്ടു നിങ്ങളെ കഴിപ്പിച്ചയയ്ക്കാൻ നിവൃത്തിയില്ല. ഇന്ന് ഇവിടെ ഞങ്ങൾ ക്കെല്ലാവർക്കും ശുദ്ധോപവാസമാണ്. ഏകാദശിനാൾ അതിഥികൾക്കു ശാല്യന്നം കൊടുക്കുക ഇവിടെ പതിവില്ല" എന്നു പറഞ്ഞു. ഉടനെ ആ ബ്രാഹ്മണർ "ഏകാദശി ഇന്നല്ല; നാളെയാണ്. ഞങ്ങൾ ഗണിച്ചു നോക്കീട്ടുണ്ട്. ഞങ്ങൾ കുറച്ചു ജ്യോതിശ്ശാസ്ത്രം പഠിച്ചിട്ടുള്ളവരാണ്. ഞങ്ങളുടെ കൈയിൽ പഞ്ചാംഗവുമുണ്ട്" എന്നു പറഞ്ഞു.

അന്തർജ്ജനം: എന്നാൽ നിങ്ങളുടെ ഗണിതം തെറ്റിപ്പോയി. ഏകാദശി ഇന്നു തന്നെയാണ്. സംശയമില്ല.

ഇതുകേട്ടു ബ്രാഹ്മണർ ഉടനെ കവിടിസ്സഞ്ചിയഴിച്ചു പരൽ നിരത്തിഗ്ഗണിച്ചു നോക്കി. അപ്പോൾ ഏകാദശി അന്നുതന്നെയാണെന്നു കണ്ടു. ഉടനെ അവർ അവിടെനിന്ന് ഇറങ്ങിപ്പോയി മറ്റൊരു ബ്രാഹ്മണ ഗൃഹത്തിൽക്കയറി അവിടെച്ചെന്നു ചോദിച്ചപ്പോൾ ഏകാദശി പിറ്റേദിവസ മാണെന്നും കുളിച്ചു വന്നാൽ ഊണു കഴിക്കാമെന്നും അവിടെയുണ്ടായി രുന്നവർ പറഞ്ഞു. ആ ബ്രാഹ്മണർക്ക് പിന്നെയും സംശയമുണ്ടായി. അവരും ഏകാദശിവ്രതം പതിവുള്ളവരായിരുന്നതിനാൽ അവിടെയിരുന്നു വീണ്ടും ഗണിച്ചുനോക്കി. അപ്പോൾ ഏകാദശി പിറ്റേ ദിവസമാണെന്നു കണ്ട് അവർ വീണ്ടും ചംക്രോത്ത് മഠത്തിൽ പോയി അവിടെയിരുന്നു ഗണിച്ചുനോക്കി. അപ്പോൾ ഏകാദശി അന്നുതന്നെയാണെന്നു കണ്ടു. ഇങ്ങനെ പല പ്രാവശ്യം പരീക്ഷിച്ചു നോക്കി. അപ്പോഴെല്ലാം യഥാപൂർവ്വം കാണുകയാൽ ആ ബ്രാഹ്മണർ അത്യന്തം വിസ്മയിച്ചു. ഈ വിവരമറിഞ്ഞ് ആ ഗ്രാമത്തിലുള്ളവരെല്ലാം ചംക്രോത്തമ്മയ്ക്ക് ഏകാദശിയായിട്ടുള്ള ദിവസം തന്നെ അനുഷ്ഠിച്ചുതുടങ്ങി.

ഇങ്ങനെയിരുന്ന കാലത്ത് ഒരു ദിക്കിൽ ഏകചക്രഗ്രാമത്തിൽ ബകനെന്ന പോലെ "തൊകലൻ" എന്നൊരു ദുഷ്ടൻ ചില അനുചര ന്മാരോടുകൂടി വന്നുചേർന്നു. അവൻ രാത്രികാലങ്ങളിൽ ആ ദിക്കിലുള്ള ധനവാന്മാരായ വിപ്രന്മാരുടെയും മറ്റും ഗൃഹങ്ങളിൽ കയറി കൊള്ളയടി

ക്കുകയും കൈയിൽ കിട്ടുന്നവരെയൊക്കെ പ്രഹരിക്കുകയും കൊല്ലുകയും മറ്റും ചെയ്തുതുടങ്ങി. അതിനാൽ ആ ഗ്രാമത്തിൽ സന്ധ്യയായാൽ പിന്നെ ആർക്കും മനസ്സുറപ്പിച്ചു കിടന്നുറങ്ങാനും ഗൃഹത്തിൽനിന്നു പുറത്തിറങ്ങി സഞ്ചരിക്കാനും നിവൃത്തിയില്ലാതെയായിത്തീർന്നു. സ്ത്രീകളെയും കുട്ടികളെയും പകലായാലും വെളിയിൽക്കണ്ടാൽ ആ ദുഷ്ടൻ തല്ലിക്കൊല്ലും. അതിനാൽ അക്കാലത്ത് ആ ഗ്രാമത്തിലുണ്ടായിരുന്ന അനേകം ഭൂമിദേവന്മാർ ആ ദിക്കുവിട്ടു കുടുംബസഹിതം വർക്കലയ്ക്കടുത്തുള്ള അയിരൂർ, വാമനപുരം, പള്ളിപ്പുറം, നെടുമങ്ങാട്, നെയ്യാറ്റിൻകര, മലയിൻകീഴ്, ഒറ്റശ്ശേഖരമംഗലം മുതലായ ദേശങ്ങളിൽ പോയി താമസമുറപ്പിച്ചു. ചിലർ "സോപദ്രവാപി സുഖദാ ഖലു ജന്മഭൂമിഃ" എന്നു വിചാരിച്ചു സകലവിധോപദ്രവങ്ങളും സഹിച്ച് അവിടെത്തന്നെ താമസിച്ചു. ചംക്രോത്തമ്മ ധൈര്യസമേതം അവിടെത്തന്നെ താമസിച്ചതല്ലാതെ എങ്ങും പോയില്ല. എങ്കിലും ദ്വാദശിനാൾ ബ്രഹ്മചാരികളെ കാൽകഴുകിച്ചൂട്ടാൻ ആ അന്തർജനത്തിനു വളരെ പ്രയാസമായിത്തീർന്നു. അക്കാലത്തു തൊകലനെ പേടിച്ചു പാന്ഥന്മാർ പോലും ആ ദിക്കിൽക്കൂടി സഞ്ചരിക്കാതെയായിപ്പോയി. പിന്നെ വഴിപോക്കരായ ബ്രഹ്മചാരികളെ കിട്ടുകയില്ലല്ലോ. അവിടെ ബ്രാഹ്മണഗൃഹങ്ങൾ തന്നെ വളരെ ചുരുക്കമായി. ഉള്ളവർ തങ്ങളുടെ ഉണ്ണികളെ അയയ്ക്കാതെയും ഭീരുക്കളായ ബ്രഹ്മചാരികൾ അവരുടെ ഗേഹം വിട്ടുവെളിയിൽ ഇറങ്ങാതെയുമായിത്തീർന്നു. അതിനാൽ ഒരു ദ്വാദശിനാൾ ചംക്രോത്തമ്മയ്ക്കു കാൽകഴുകിച്ചൂട്ടാൻ ഒരു ബ്രഹ്മചാരിയേയും കിട്ടിയില്ല. ബ്രഹ്മചാരിയെ കാൽകഴുകിച്ചൂട്ടാതെ പാരണ കഴിക്കാൻ നിവൃത്തിയില്ല. പാരണ കഴിക്കാതെ വ്രതത്തിനു പൂർണ്ണത സിദ്ധിക്കുകയില്ല. അതിനാൽ ചംക്രോത്തമ്മ ഏറ്റവും വിഷണ്ണയായിത്തീർന്നു. ചിരുതേച്ചിയും കുന്നനും ആ ഗ്രാമത്തിൽ ബ്രഹ്മചാരികളുള്ള ബ്രാഹ്മണഗൃഹങ്ങളിലെല്ലാം പോവുകയും വഴിയിൽ കാത്തുനിൽക്കുകയും ചെയ്തിട്ടും ഒരു ബ്രഹ്മചാരിയെപ്പോലും വിളിച്ചുകൊണ്ടുവരാൻ സാധിച്ചില്ല. ഒടുക്കം ആ അന്തർജ്ജനം വ്യസനം സഹിക്കവയ്യാതെയായിട്ടു തന്റെ തേവാരപ്പുരയിലുണ്ടായിരുന്ന വിഷ്ണുവിഗ്രഹത്തിന്റെ മുമ്പിൽചെന്ന് "ഭഗവാനേ! എനിക്കു വ്രതഭംഗം വരാതെയിരിക്കുന്നതിന് എന്തെങ്കിലും മാർഗ്ഗമുണ്ടാക്കിത്തരണേ" എന്നു ഭക്തിയോടും വ്യസനത്തോടുംകൂടി പ്രാർത്ഥിച്ചുകൊണ്ടും കണ്ണടച്ചുകരഞ്ഞുകൊണ്ടും തൊഴുതുകൊണ്ടും നിന്നു. അങ്ങനെ കുറച്ചു നേരം കഴിഞ്ഞപ്പോൾ ആരോ തന്റെ പിന്നിൽ

വന്നുനിന്ന്, "അമ്മേ! ഇവിടെ ഊണു കാലമായില്ലേ? എനിക്കു വിശപ്പു കലശലായിരിക്കുന്നു" എന്നു പറഞ്ഞതായി തോന്നുകയാൽ അന്തർജ്ജനം കണ്ണു തുറന്നു തിരിഞ്ഞുനോക്കി. അപ്പോൾ ആ ഭക്ത കണ്ടത് ദണ്ഡും കൃഷ്ണാജിനവും ധരിച്ച ഒരു ബ്രഹ്മചാരിയെയായിരുന്നു. ആ സമയം ആ അന്തർജ്ജനവ്വിനുണ്ടായ സന്തോഷം എത്രമാത്രമാണെന്നു പറയാൻ പ്രയാസം തന്നെ. "ഊണിനൊക്കെക്കാലമായിട്ടുണ്ട്. ക്ഷണത്തിൽ കുളിച്ചു വരൂ. കുളം ഇവിടെത്തന്നെയുണ്ട്" എന്ന് അന്തർജ്ജനം പറഞ്ഞപ്പോൾ ബ്രഹ്മചാരി, "ഞാൻ നദീജലത്തിലല്ലാതെ കൂപതോയത്തിൽ കുളിക്കാറില്ല" എന്നു പറഞ്ഞു. ഉടനെ അന്തർജ്ജനം നദിയിലേക്കു പോയാൽ ആപത്തുണ്ടാകുമെന്നും തൊകലന്റെ കഥയുമെല്ലാം പറഞ്ഞുകേൾപ്പിച്ചു. "അതൊന്നും സാരമില്ല" എന്നു പറഞ്ഞ് ബ്രഹ്മചാരി പുറത്തിറങ്ങി നേരെ പുഴക്കടവിലേക്കു നടന്നു. മദ്ധ്യേ മാർഗ്ഗം തൊകലൻ ബ്രഹ്മചാരിയെ കണ്ടെത്തി പിടികൂടുകയും അവർ തമ്മിൽ അതിഘോരമായി ഒരു ദ്വന്ദ്വയുദ്ധം നടക്കുകയും ആ സമയം ബ്രഹ്മചാരിയുടെ കൈയിലിരുന്ന ദണ്ഡ് സുദർശനചക്രമായിത്തീരുകയും അതുകൊണ്ട് തൊകലന്റെ കണ്ഠം മുറിച്ച് അവനെ നിഗ്രഹിക്കുകയും ചെയ്തു. ചക്രം കൊണ്ട് കഴുത്തറുത്ത സമയം ഉറക്കെ നിലവിളിച്ചുകൊണ്ടാണ് തൊകലൻ നിലംപതിച്ചത്. ആ നിലവിളി കേട്ടു തൊകലന്റെ കൂട്ടുകാർ അവിടെ ഓടിയെത്തി. ബ്രഹ്മചാരിയെ പിടികൂടി. ബ്രഹ്മചാരി അവരെയും ക്ഷണത്തിൽ നിഗ്രഹിച്ചിട്ടു പുഴക്കടവിൽ ചെന്നു രക്തം പുരണ്ടിരുന ചക്രം തേച്ചുകഴുകി വൃത്തിയാക്കിയതിന്റെ ശേഷം കുളിയും കഴിച്ചു ചംക്രോത്തുമഠത്തിലേക്കു പോയി. തൊകലൻ വന്നു താമസിക്കുകയും മരിക്കുകയും ചെയ്ത സ്ഥലത്തിനു "തുകലശ്ശേരി" എന്നും ബ്രഹ്മചാരി ചക്രം ക്ഷാളനംചെയ്ത കടവിന് "ചക്രക്ഷാളനക്കടവ്" എന്നും നാമം സിദ്ധിച്ചു. ചക്രക്ഷാളനക്കടവ് ലോപിച്ചു ലോപിച്ചു "ചക്രശാലക്കടവ്" എന്നായിത്തീരുകയും ചെയ്തു.

ബ്രഹ്മചാരി കുളിക്കാൻ പോയിട്ട് വരാൻ താമസിച്ചപ്പോൾ അന്തർജ്ജനത്തിനു വീണ്ടും വിഷാദം സഹിക്കവയ്യാതെയായിത്തീർന്നു. "ആ ഉണ്ണി കുളിക്കാൻ പോയിട്ട് ഇത്ര വളരെ താമസിക്കുന്നതെന്താണാവോ? ആ സാധുവിനെ തൊകലൻ പിടിച്ചു കൊന്നായിരിക്കുമോ? എന്നാൽ എനിക്കിന്നു പാരണ കഴിക്കാൻ സാധിക്കയില്ല. എന്റെ ഭഗവാനേ! അങ്ങനെയൊന്നും വരുത്തരുതേ" എന്നും മറ്റും വിചാരിച്ച് അന്തർജ്ജനം

വ്യസനിച്ചുകൊണ്ടിരുന്നപ്പോൾ കുളിക്കാൻ പോയിരുന്ന ഉണ്ണിയും വേറെ അഞ്ചു ബ്രഹ്മചാരികളും കുളി കഴിഞ്ഞു വരുന്നതായി കണ്ടു. ഉടനെ അന്തർജ്ജനം സന്തോഷിച്ച് അവരെ ആറുപേരെയും കാൽകഴുകിച്ചൂട്ടു കയും പാരണ കഴിക്കുകയും ചെയ്തു. അപ്പോഴേക്കും ഒരു ബ്രഹ്മചരി തൊകലനെയും അവന്റെ അനുചരന്മാരെയും നിഗ്രഹിച്ചുവെന്നും ആ ഉണ്ണി മഠത്തിലേക്കു പോയിരിക്കുന്നുവെന്നുമുള്ള വർത്തമാനം ആ ദിക്കിൽ സർവ്വത്ര വ്യാപിക്കുകയും ശത്രുഭയം തീർന്നതിനാൽ സകലജനങ്ങളും സന്തുഷ്ടമാനസന്മാരായിത്തീരുകയും ഏറ്റവും പരാക്രമശാലിയായിരുന്ന തൊകലനെ നിഗ്രഹിച്ച് ആ ഉണ്ണി കേവലം മനുഷ്യനായിരിക്കുകയില്ലെന്നും അദ്ദേഹത്തെയും അദ്ദേഹം ദുഷ്ടനിഗ്രഹത്തിനായി ഉപയോഗിച്ച ചക്രായുധ ത്തെയും കണ്ടുവന്ദിക്കണമെന്നും വിചാരിച്ചു അസംഖ്യം ജനങ്ങൾ ആ മഠത്തിൽ ചെന്നുചേരുകയും ബ്രഹ്മചാരിയെ കണ്ടു വന്ദിച്ചതിന്റെ ശേഷം ശ്രീചക്രം കൂടി വന്ദിച്ചാൽക്കൊള്ളാമെന്നു തങ്ങൾക്ക് അതിയായ ആഗ്രഹമുണ്ടെന്നുള്ള വിവരം അദ്ദേഹത്തെ ഗ്രഹിപ്പിക്കുകയും ചെയ്തു. ഉടനെ ആ ബ്രഹ്മചാരി തന്റെ ആയുധത്തെ മഠത്തിന്റെ മുറ്റത്തു സകല ജനങ്ങൾക്കും കണ്ടു വന്ദിക്കുവാൻ സൗകര്യമുള്ള ഒരുയർന്ന സ്ഥലത്തു പടിഞ്ഞാട്ടു ദർശനമായി പ്രതിഷ്ഠിച്ചു. അപ്പോൾ സൂര്യകോടി പ്രകാശ ത്തോടുകൂടി പ്രജ്വലിച്ചുകൊണ്ടിരുന്ന ആ സുദർശനം കണ്ട് എല്ലാവരും വന്ദിച്ചു. ഉടനെ അന്തർജ്ജനം ആ സുദർശനചക്രത്തിന്റെ പൂജാ നിവേദ്യാദികളും തൃപ്പടിദാനമായി സമർപ്പിച്ചിരിക്കുന്നു എന്നൊരാധാരം എഴുതിച്ചു സുദർശനത്തിന്റെ തിരുമുൻപിൽ വെയ്ക്കുകയും അവിടുത്തെ കാര്യാന്വേഷണങ്ങൾക്കായി തന്റെ ദായാദന്മാരായ മൂന്നില്ലക്കാരെയും കണക്കെഴുത്തിനായി കുന്നനെയും നിയമിക്കുകയും ചെയ്തു. അനന്തരം ബ്രഹ്മചാരി അവിടെ കൂടിയിരുന്ന ജനങ്ങളോട്, "ഈ സുദർശനത്തെ ഭക്തിപൂർവ്വം വന്ദിച്ചു പ്രാർത്ഥിച്ചാൽ സകലജനങ്ങൾക്കും സകലാഭീഷ്ട ങ്ങളും സാധിക്കും" എന്നു പറഞ്ഞു. ഉടനെ എല്ലാവരും അവരവരുടെ ആഗ്രഹസിദ്ധിക്കായി സുദർശനചക്രത്തെ ഭക്തിപൂർവം വന്ദിച്ചു കണ്ണടച്ചു പ്രാർത്ഥിച്ചുകൊണ്ടുനിന്നു. അവർ കണ്ണു തുറന്നുനോക്കിയപ്പോൾ ബ്രഹ്മചാരികളേയും ചംക്രോത്തമ്മയേയും ചിരുതേച്ചിയേയും അവിടെ കാൺമാനില്ലായിരുന്നു. തൊകലെനെക്കൊന്ന ബ്രഹ്മചാരി മഹാവിഷ്ണു വിന്റെ അഞ്ചാമത്തെ അവതാരമായ സാക്ഷാൽ വാമനമൂർത്തിയും മറ്റേ ബ്രഹ്മചാരികളിലൊരാൾ ശിവാംശസംഭൂതനായ ദുർവ്വാസസ്സുമഹർഷിയും

ശേഷം നാലു പേരും അദ്ദേഹത്തിന്റെ ശിഷ്യന്മാരും ആയിരുന്നുവെന്നും അന്തർജ്ജനത്തിനും ചിരുതേച്ചിക്കും ഭഗവൽസായൂജ്യം സിദ്ധിച്ചതിനാലാണ് അവർ അപ്രത്യക്ഷരായതെന്നുമാണ് ജനവിശ്വാസം. ചക്രപ്രതിഷ്ഠനിമിത്തം ആ ദേശത്തിനു "മല്ലികവന"മെന്നായിരുന്ന പുരാതന നാമധേയം പോയി "ചക്രപുര"മെന്നായിത്തീർന്നു. പിന്നെയവിടെ ശ്രീവല്ലഭന്റെ (മഹാവിഷ്ണുവിന്റെ) പ്രതിഷ്ഠയുണ്ടായിരുന്നതിനാലാണ് ആ ദേശത്തിന് "ശ്രീവല്ലഭപുരം" (തിരുവല്ലാ ഗ്രാമം) എന്നു നാമം സിദ്ധിച്ചത്.

## 84. അവണങ്ങാട്ടു പണിക്കരും ചാത്തന്മാരും

അവണങ്ങാട്ടു പണിക്കരുടെ ഭവനം കൊച്ചിരാജ്യത്ത് തൃശ്ശിവപേരൂർ താലൂക്കിൽ കിഴക്കുംമുറി വില്ലേജിൽ പെരിങ്ങോട്ടുകര ദേശത്താണ്. ആ ഗൃഹത്തിൽ ഒരു കാലത്ത് ഒരു പുരുഷനല്ലാതെ മറ്റാരുമില്ലാതായിത്തീരുകയാൽ ഒടുവിൽ ശേഷിച്ച ആ പണിക്കർ ഗുരുവായൂർ സമീപം കണ്ണഞ്ചിറ എന്ന ദിക്കിൽനിന്ന് ഒരു സ്ത്രീയെ വിവാഹം ചെയ്തു സ്വഗൃഹത്തിൽ കൊണ്ടുവന്നു താമസിപ്പിച്ചു. ഇപ്പോൾ ആ ഗൃഹത്തിലുള്ളവരെല്ലാം ആ ദമ്പതിമാരുടെ സന്താനപരമ്പരയിലുൾപ്പെട്ടവരാണ്. ആ ദമ്പതിമാർക്ക് "ഉണ്ണിത്താമൻ" എന്നും "കേളുണ്ണി" എന്നും രണ്ടു പുത്രന്മാരും നാലഞ്ചു സ്ത്രീസന്താനങ്ങളുമുണ്ടായി. ആ ഗൃഹത്തിൽ ഒടുവിൽ ഏകാകിയായിത്തീർന്നിരുന്ന ആ പണിക്കർ തന്റെ സർവസ്വവും തന്റെ ഭാര്യയ്ക്കും മക്കൾക്കുമായി കൊടുക്കുകയും അവരെ തന്റെ കുടുംബാവകാശികളാക്കിത്തീർക്കുകയും ചെയ്തതിന്റെ ശേഷമാണു ചരമഗതിയെ പ്രാപിച്ചത്. അതിനാൽ അദ്ദേഹത്തിന്റെ സന്താനങ്ങൾക്കും "അവണങ്ങാട്ടു പണിക്കർ" എന്നുള്ള പേരു തന്നെ സിദ്ധിച്ചു[3].

സ്വപിതാവു കാലധർമ്മത്തെ പ്രാപിച്ചതിന്റെ ശേഷം ഉണ്ണിത്താമപ്പണിക്കരും കേളുണ്ണിപ്പണിക്കരും കുറച്ചുകാലം വിദ്യാഭ്യാസാർത്ഥം മാതുലഗൃഹത്തിൽ പോയി താമസിച്ചിരുന്നു. ആ ഗൃഹക്കാർ പുരാതനകാലം മുതൽക്കുതന്നെ വലിയ വിദ്വന്മാരും മാന്ത്രികനമാരുമായിരുന്നു. അതിനാൽ അവരുടെ സഹവാസവും അഭ്യാസവും നിമിത്തം ഇരുവരും വലിയ വിദ്വാന്മാരും മന്ത്രവാദികളുമായിത്തീർന്നു. വിദ്യഭ്യാസം കഴിഞ്ഞതിന്റെ ശേഷം അവർ മടങ്ങിവന്ന് പിതൃദത്തമായ സ്വഗൃഹത്തിൽതന്നെ താമസമുറപ്പിച്ചു. മന്ത്രവാദികൾക്ക് അവരുടെ കർമ്മങ്ങൾ ശരിയായി ഫലിക്കുന്നതിന് ഏതെങ്കിലും ഒരു മൂർത്തിയെ സേവിച്ചു പ്രത്യക്ഷമാക്കിവേക്കേണ്ടത് അത്യാവശ്യമാണ്. അതിനാൽ ഉണ്ണിത്താമപ്പണിക്കരും കേളുണ്ണിപ്പണിക്കരും ഗണപതിയെ സേവിച്ചു പ്രത്യക്ഷമാക്കി. അവർ അവർക്കു രണ്ടുപേർക്കും ഇരിക്കുവാൻ മതിയാകത്തക്ക വിസ്താരത്തോടുകൂടി ഒരു കിണർ കുഴിപ്പിച്ച് അതിൽ ഇറങ്ങിയിരുന്നു തപസ്സുചെയ്താണ്

[3] പണിക്കർ മരുമക്കത്തായിയായിരുന്നു.

ഗണപതിയെ പ്രത്യക്ഷമാക്കിയത്. ആ കിണറിനു വളരെ താഴ്ചയുണ്ടായിരുന്നെങ്കിലും അതിൽ വെള്ളമുണ്ടായിരുന്നില്ല. അതിനാൽ അതിന്റെ അടിയിലും മുകളിലും കല്ലു പാകി തളം ചെയ്തിരുന്നു. അതിലേക്ക് ഇറങ്ങുവാൻ ഒരു വശത്തുകൂടിയാണ് വഴി വെച്ചിരുന്നത്.

അവർ ഗണപതിയെ സേവിച്ചു പ്രത്യക്ഷമാക്കിയതിന്റെ ശേഷം കാലടി ഭട്ടതിരിമാരെപ്പോലെ ആ ദേവൻമുഖാന്തരം ആത്മാർത്ഥമായും പരാർത്ഥമായും പല കാര്യങ്ങൾ സാധിക്കുകയും സാധിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നു. എങ്കിലും അവർക്ക് അതൊന്നുകൊണ്ടും തൃപ്തിയായില്ല.

അക്കാലത്ത് "പഞ്ചനല്ലൂർ ഭട്ടതിരി" എന്നു പ്രസിദ്ധനായിട്ട് ഒരു മാന്ത്രികനുണ്ടായിരുന്നു. അദ്ദേഹം ചാത്തന്മാരെ സേവിച്ചു പ്രത്യക്ഷപ്പെടുത്തി, തന്റെ വശംവദന്മാരാക്കിത്തീർത്തിരുന്നു. ആദ്യം അദ്ദേഹത്തിന്റെ അധീനതയിൽ നാനൂറു ചാത്തന്മാരുണ്ടായിരുന്നു. അവരിൽ പത്തു മൂർത്തികളെ പ്രസിദ്ധ മാന്ത്രികനായ കാട്ടുമാടസ്സു നമ്പൂതിരിക്കു വിട്ടുകൊടുത്തതുപോകെ മുന്നൂറ്റിത്തൊണ്ണൂറു ചാത്തന്മാരാണ് ഭട്ടതിരിക്കുണ്ടായിരുന്നത്. ആ ചാത്തന്മാർ മുഖാന്തരം ഭട്ടതിരിയും അനേക കാര്യങ്ങൾ സാധിക്കുകയും അന്യന്മാർക്കു സാധിപ്പിച്ചുകൊടുക്കുകയും ചെയ്തുകൊണ്ടിരുന്നു. ഗണപതി മുഖാന്തരം പണിക്കർ സാധിച്ചിരുന്നതിലധികം കാര്യങ്ങൾ ഭട്ടതിരി ചാത്തന്മാർമൂലം സാധിച്ചിരുന്നു. ഗണപതിയെക്കൊണ്ടു ദാസ്യപ്രവൃത്തിയൊന്നും ചെയ്യിക്കാൻ പാടില്ലാത്തതിനാലും ചാത്തന്മാരെക്കൊണ്ടു സകലപ്രവൃത്തികളും ചെയ്യിക്കാമായിരുന്നതുകൊണ്ടും ഓരോ കാര്യങ്ങൾ സാധിക്കുന്നതിനായി പണിക്കരുടെ അടുക്കൽ ചെല്ലുന്നതിലധികം ആളുകൾ ഭട്ടതിരിക്കാണ് അധികമുണ്ടായിക്കൊണ്ടിരുന്നത്. ഈ വർത്തമാനമറിഞ്ഞതിനാൽ ഏതുവിധവും ചാത്തന്മാരെ സ്വാധീനപ്പെടുത്തണമെന്ന ഒരാഗ്രഹം പണിക്കർക്കു കലശലായിട്ടുണ്ടായി. അതിനാൽ ആ സഹോദരന്മാർ രണ്ടുപേരും പഞ്ചനല്ലൂർ ഭട്ടതിരിയുടെ അടുക്കൽച്ചെന്ന് അദ്ദേഹത്തിന്റെ ചാത്തന്മാരിൽ ചിലരെ തങ്ങൾക്കു വിട്ടുതരേണമെന്ന് അപേക്ഷിച്ചു. അപ്പോൾ താനൊരു ബ്രാഹ്മണനായിരിക്കുന്ന സ്ഥിതിക്കു നീചമൂർത്തികളായ ചാത്തന്മാരെ സേവിച്ചുകൊണ്ടിരിക്കുന്നത് അത്ര ഉത്തമമല്ലെന്നും തനിക്ക് ഈശ്വരന്മാരായിട്ടുള്ള മൂർത്തികളിൽ ആരെയെങ്കിലും സ്വാധീനപ്പെടുത്തണമെന്നും

അതിന് അവണങ്ങാട്ടു പണിക്കരുടെ ഗണപതിയെത്തന്നെ ആയാൽ ക്കൊള്ളാമെന്നും വിചാരിച്ചുകൊണ്ടിരിക്കുകയായിരുന്നു. ചാത്തന്മാരെ യഥാക്രമം സേവിച്ചുകൊണ്ടിരിക്കുന്നവരായ ആരെയെങ്കിലും ഏല്പി ക്കാതെ വെറുതെ വിട്ടയച്ചാൽ അവർ ഉപദ്രവിച്ചെങ്കിലോ എന്നുള്ള ഭയവും ഭട്ടതിരിക്കു സാമാന്യത്തിലധികമുണ്ടായിരുന്നു. അതിനാൽ ഉണ്ണിത്താമ പ്പണിക്കരും സഹോദരനും കൂടി ചെന്ന് അപേക്ഷിച്ച ഉടനെ ഭട്ടതിരി, "എന്റെ ചാത്തന്മാരിൽ ചില മൂർത്തികളെമാത്രമാക്കേണ്ട, ഇവിടെ എനിക്ക് അധീനന്മാരായിട്ടു പത്തു കുറച്ചു മുന്നൂറ്റിത്തൊണ്ണൂറു ചാത്തന്മാരാണു ള്ളത്. അവരെയൊക്കെ പണിക്കർക്കു വിട്ടുതന്നേക്കാം. എന്നാൽ പണിക്കരുടെ ഗണപതിയെ എനിക്കു വിട്ടു തരണം. ചാത്തന്മാരെക്കൊണ്ടു ണ്ടാകുന്നിടത്തോളം ഉപകാരവും ആദായവും ഗണപതിയെക്കൊണ്ടുണ്ടാ വുകയില്ല. എങ്കിലും ആ നഷ്ടം ഞാൻ സഹിച്ചുകൊള്ളാം" എന്നു പറഞ്ഞു. ഭട്ടതിരിയുടെ ഈ അഭിപ്രായത്തെ ഉണ്ണിത്താമപ്പണിക്കരും സഹോദരനും സസന്തോഷം പൂർണ്ണമായി സമ്മതിക്കുകയും രണ്ടു കൂട്ടക്കാരും അവരുടെ സേവാമൂർത്തികളെ പരസ്പരം വിട്ടുകൊടുക്കുകയും ഗണപതിയെ സേവിച്ചുകൊണ്ടിരിക്കുന്നതിനുള്ള മുറകളെ പണിക്കർ ഭട്ടതിരിക്കും, ചാത്തന്മാരെ സേവിക്കുവാനുള്ള ക്രമങ്ങൾ ഭട്ടതിരി പണിക്കർക്കും ഉപദേശിക്കുകയും അങ്ങനെ അവണങ്ങാട്ടു ഗണപതി പഞ്ചനല്ലൂർ ഗണപതിയും പഞ്ചനല്ലൂർ ചാത്തന്മാർ അവണങ്ങാട്ടു ചാത്തന്മാരുമായി ത്തീരുകയും ചെയ്തു.

ഉണ്ണിത്താമപ്പണിക്കരും കേളുണ്ണിപ്പണിക്കരും സമാധിയിലായിരുന്ന കിണറിന്റെ മേൽഭാഗം കല്ലു പാകി അടച്ചിരുന്നു എന്നു മുൻപ് പറഞ്ഞിട്ടുണ്ടല്ലോ. അത് അവർ ഒരു മുല്ലത്തറയാക്കുകയും ആ മുല്ലത്തറയിൽ ചാത്തന്മാരെ എല്ലാം കുടിയിരുത്തുകയും ചെയ്തു.

ഈ ചാത്തന്മാരെല്ലാം ശ്രീ പരമേശ്വരനു വിഷ്ണുമായയിൽ നിന്നു ജനിച്ച പുത്രന്മാരാണെന്നും മായയ്ക്ക് അധീനന്മാരായിട്ടാണ് അവർ വർത്തിക്കുന്നതെന്നുമാണ് വിശ്വസിച്ചുപോരുന്നത്. അവണങ്ങാട്ടു ശ്രീകോവിൽ പണിയിച്ച് അതിനുള്ളിൽ വിഷ്ണുമായയേയും പ്രതിഷ്ഠി ച്ചിട്ടുണ്ട്. മായയുടെ രൂപം അര മുതൽ കീഴ്പോട്ടു സ്ത്രീയും മേല്പോട്ടു പുരുഷനുമായിട്ടാണിരിക്കുന്നത്. ഇവിടെ രണ്ടു നേരവും പൂജയുണ്ട്. കാലത്ത് നിവേദ്യം, മലർ, പഴം, ശർക്കര, ഇളനീർ മുതലായവയാണ്.

വൈകുന്നേരം അത്താഴപ്പൂജയ്ക്കു നിവേദ്യത്തിനു നാഴിയരി പതിവുണ്ട്. അത് തൃശ്ശിവപേരൂർ അയ്യന്തോൾ പടിഞ്ഞാറ്റിടത്തു നമ്പൂരിപ്പാട്ടിലെ വക വഴിപാടാണ്. ഈ നമ്പൂരിപ്പാട് ഇവിടെ ഇങ്ങനെ ഒരു വഴിപാട് വകവെച്ചു കൊടുത്തു പതിവായി നടത്തിത്തുടങ്ങിയതിന്റെ കാരണം താഴെ പറയുന്നു.

പടിഞ്ഞാറ്റിടത്തെ ദായാദന്മാരായി കിഴക്കിനിയിടം എന്നൊരു ഇല്ലക്കാരും കൂടി അവിടെത്തന്നെ ഉണ്ടായിരുന്നു. ആ ഇല്ലത്തു പുരുഷന്മാരെല്ലാം മരിച്ചു ചില അന്തർജ്ജനങ്ങൾ മാത്രമായിത്തീർന്നകാലത്ത് പടിഞ്ഞാറ്റിടത്ത് നമ്പൂരിപ്പാട് ആ അന്തർജ്ജനങ്ങളെയെല്ലാം ആജീവനാന്തം വേണ്ടതുപോലെ രക്ഷിച്ചുകൊള്ളാമെന്നു പറഞ്ഞ് അവരുടെ വസ്തുവകകളെല്ലാം അവരോട് എഴുതിവാങ്ങി കൈവശപ്പെടുത്തി. കിഴക്കിനിടം വഴിയായി വളരെ സ്വത്തുക്കളുണ്ടായിരുന്നു. എങ്കിലും പടിഞ്ഞാറ്റിടത്തു നമ്പൂരിപ്പാട് ആ അന്തർജ്ജനങ്ങളെ വേണ്ടപോലെ രക്ഷിച്ചില്ല. ചെലവിനുപോലും യഥാകാലം വേണ്ടതുപോലെ കൊടുക്കായ്കയാൽ ആ അന്തർജ്ജനങ്ങൾ മുഴുപ്പട്ടിണികിടന്നു വിഷമിച്ചു. അതിനാൽ അവർ "ഞങ്ങൾക്കു ബുദ്ധിമുട്ടിനു ഇടയാകാതെ വേണ്ടതെല്ലാം തരുവിച്ചാൽ ഞങ്ങൾ അവണങ്ങാട്ടു ചാത്തന്മാർക്കു വഴിപാടായി നൂറു പണം കൊടുത്തേയ്ക്കാം" എന്നു നിശ്ചയിച്ചുകൊണ്ടു ചാത്തന്മാരെ മനസ്സുകൊണ്ടു വന്ദിച്ചു പ്രാർത്ഥിച്ചു. ഉടനെ പടിഞ്ഞാറ്റിടത്തു ചാത്തന്റെ ഉപദ്രവങ്ങൾ തുടങ്ങി. ഭക്ഷണസാധനങ്ങളിൽ തലമുടി, കരിക്കട്ട, അമേധ്യം മുതലായവ കൊണ്ടുചെന്ന് ഇടുക, തേവാരപ്പുരയിലുള്ള വിഗ്രഹങ്ങളും സാളഗ്രാമം, ശിവലിംഗം മുതലായവയും എടുത്തു തുപ്പൽക്കുഴിയിലും എച്ചിൽക്കുഴിയിലും കക്കൂസിലും മറ്റും കൊണ്ടുചെന്ന് ഇടുക, പുരയ്ക്കകത്തു കിടന്നുറങ്ങുന്ന കൊച്ചുപെൺകുട്ടികളെ എടുത്തു നാലുകെട്ടിന്റെ മുകളിലുള്ള ഉത്തരത്തിന്മേലും കിണറ്റിന്റെ വക്കത്തും മറ്റും കൊണ്ടുചെന്നു കിടത്തുക, അന്തർജ്ജനങ്ങളും മറ്റും ഉടുത്തിരിക്കുന്ന വസ്ത്രങ്ങൾക്ക് ആകസ്മാൽ തീപിടിക്കുക മുതലായ ഉപദ്രവങ്ങൾ അവിടെ ദുസ്സഹമായിത്തീർന്നു. എന്നാൽ ചാത്തന്മാരെ പ്രത്യക്ഷമായി അവിടെയെങ്ങും ആരും കാണുകയുമില്ല. ഉപദ്രവങ്ങൾ സഹിക്കവയ്യാതെയായപ്പോൾ നമ്പൂരിപ്പാട് ഒരു ദൈവജ്ഞനെ വരുത്തി പ്രശ്നം വെയ്പിച്ചു നോക്കിക്കുകയും ഈ ഉപദ്രവങ്ങളെല്ലാം കിഴക്കിനിടത്തെ അന്തർജ്ജന

ങ്ങളുടെ പ്രാർത്ഥന നിമിത്തം അവണങ്ങാട്ടു ചാത്തന്മാർ ചെയ്യുന്നതാണെന്നും അന്തർജ്ജനങ്ങൾ വഴിപാടായി നിശ്ചയിച്ചിട്ടുള്ള നൂറു പണം അവണങ്ങാട്ടു കൊണ്ടുചെന്നു കൊടുക്കുകയും അന്തർജ്ജനങ്ങൾക്ക് ബുദ്ധിമുട്ടിന് ഇടയാകാതെ വേണ്ടതെല്ലാം ധാരാളമായി കൊടുത്തുതുടങ്ങുകയും ചെയ്താൽപ്പിന്നെ ഉപദ്രവമൊന്നും ഉണ്ടാവുകയില്ലെന്നു പ്രശ്നക്കാരൻ വിധിക്കുകയും നമ്പൂരിപ്പാട് അപ്രകാരമെല്ലാം ചെയ്യുകയും ഉപദ്രവം മാറുകയും ചെയ്തു. അപ്പോൾ നമ്പൂരിപ്പാട്ടിലേക്കു ചാത്തന്മാരെക്കുറിച്ച് ഏറ്റവും ഭക്തിയും വിശ്വാസവും ജനിച്ചു. ആ മൂത്ത നമ്പൂരിപ്പാട്ടിലേക്ക് അൻപത്തഞ്ചും അദ്ദേഹത്തിന്റെ അനുജന് അൻപതും വയസ്സു വീതം പ്രായമായിരുന്നു. അവർ രണ്ടുപേരും വേളികഴിച്ചിരുന്നു. എങ്കിലും അവർക്കു പെൺകിടാങ്ങളല്ലാതെ പുത്രസന്താനമുണ്ടായിട്ടില്ലായിരുന്നു. അതിനാൽ അതിലേക്കു ചാത്തന്മരുടെ കല്പനയൊന്നു കേട്ടാൽ കൊള്ളാമെന്ന് അവർ വിചാരിക്കുകയും പരസ്പരം പറയുകയും ചെയ്തു. അടുത്തദിവസം ചാത്തന്മാരുടെ വെളിച്ചപ്പാടു തുള്ളി പടിഞ്ഞാറ്റിടത്തു ചെല്ലുകയും "മൂസ്സാമ്പൂരിപ്പാട് ഒന്നുകൂടി വേളികഴിക്കണം. അത് ഏറ്റവും ദാരിദ്ര്യമുള്ള ഒരു ഇല്ലത്തു നിന്നായിരിക്കണം. സ്ത്രീധനമായി യാതൊന്നും വാങ്ങരുത്. എന്നാൽ ഉണ്ണിയുണ്ടാകും" എന്നു കല്പിച്ചിട്ട് വെളിച്ചപ്പാട് അപ്പോൾത്തന്നെ മടങ്ങിപ്പോവുകയും വലിയ നമ്പൂരിപ്പാട് ആ കല്പനപ്രകാരം വീണ്ടും വിവാഹം കഴിക്കുകയും അതിൽനിന്ന് അചിരേണ ഉണ്ണിയുണ്ടാവുകയും ചെയ്തു. അതിനാൽ സന്തോഷിച്ചാണ് നമ്പൂരിപ്പാട് അവണങ്ങാട്ട് അത്താഴപ്പൂജയ്ക്കു നാഴിയരിവീതം നിവേദ്യത്തിനു വകവെച്ചുകൊടുത്തത്. ഇതു കൂടാതെ ആ ഇല്ലത്തുനിന്ന് ആണ്ടിൽക്കോളായി (ആണ്ടുതോറുമുള്ള വഴിപാടായി) ഒരു സംഖ്യ ഇപ്പോഴും കൊടുത്തുവരുന്നുമുണ്ട്.

അവണങ്ങാട്ടു പണിക്കരുടെ കുടുംബത്തിൽ മുമ്പു പറഞ്ഞ മൂന്നുപേർ (ഉണ്ണിത്താമപ്പണിക്കരും, കേളുണ്ണിപ്പണിക്കരും, കുഞ്ചുണ്ണിപ്പണിക്കരും) അല്ലാതെ വേറെ ആരും ചാത്തന്മാരെ സേവിച്ചു പ്രത്യക്ഷപ്പെടുത്തീട്ടില്ല. എങ്കിലും അവരുടെ അനന്തവരും ചാത്തന്മാരെ തങ്ങളുടെ പരദൈവങ്ങളെന്നു വിചാരിച്ചു യഥാശക്തി ഭക്തിപൂർവം സേവിച്ചു കൊണ്ടാണിരിക്കുന്നത്. അതിന് ഇപ്പോഴും വലിയ ഭേദഗതി വന്നിട്ടില്ല.

അവിടെ പതിവുള്ള കർമ്മാദികളെല്ലാം ഒരുവിധം ശരിയായി ഇപ്പോഴും നടത്തിപ്പോരുന്നുണ്ട്.

ചാത്തന്മാരെ ഉദ്ദേശിച്ച് ഇവിടെ പ്രധാനമായി ചെയ്യുന്നത് "വെള്ളാട്ടു കർമ്മം" എന്നൊന്നാണ്. ഇതു പണിക്കരുടെ വകയായിട്ടും അന്യന്മാരുടെ വഴിപാടായിട്ടും നടത്താറുണ്ട്. ഈ കർമ്മം എഴു ദിവസംകൊണ്ടാണു കഴിഞ്ഞുകൂടുന്നത്. ഇതിന് എഴുദിവസത്തേക്കുംകൂടി ആയിരത്തഞ്ഞൂറു രൂപയിൽ കുറയാതെ ചെലവു വരും. ഈ കർമ്മത്തിന്റെ ചടങ്ങുകൾ ആകപ്പാടെ നോക്കിയാൽ ഇത് ഒരുവക ഉത്സവം തന്നെയാണെന്നു പറയാം. ഇതിലേക്കുള്ള ചെലവു കാഴ്ചക്കാരായും മറ്റും വരുന്ന ജനങ്ങൾ കാണിക്കയായിട്ടും വഴിപാടായിട്ടും ആണ്ടിൽക്കോളായും മറ്റും കൊടുത്തും വരുന്ന മുതൽകൊണ്ട് ഏകദേശം എല്ലാം നടക്കാറുണ്ട്. സ്വല്പം വല്ലതും പോരാതെ വന്നാൽ അതു പണിക്കർ കയ്യിനാൽ ചെലവുചെയ്യുകയുമാണ് പതിവ്.

വെള്ളാട്ടുകർമ്മം തുടങ്ങുന്നതിന് തലേദിവസംതന്നെ മായയുടെ ക്ഷേത്രവും ചുറ്റുമുള്ള സ്ഥലങ്ങളും കുലവാഴകൾ, മാലകൾ, തോരണങ്ങൾ മുതലായവ കൊണ്ട് അലങ്കരിച്ചു മോടിപിടിപ്പിക്കും. ചാത്തന്മാരെ കുടിയിരുത്തിയിരിക്കുന്ന മുല്ലത്തറയുടെ കിഴക്കുവശത്ത് ഒരു പന്തൽ ഇട്ട് അവിടേയും കെട്ടി വിതാനിച്ച് അലങ്കരിക്കും. പിറ്റേദിവസം രാത്രിയിൽ അത്താഴപ്പൂജ കഴിഞ്ഞാലുടനെ മായയുടെയും ഉണ്ണിത്താമപ്പണിക്കർ മുതലായ മൂന്നുപാസകന്മാരുടെയും തിടമ്പുകൾ എഴുന്നള്ളിച്ചു വാദ്യഘോഷങ്ങളോടുകൂടി ക്ഷേത്രപ്രദക്ഷിണം നടത്തും. അതു കഴിഞ്ഞാൽ നാലു തിടമ്പും ചാത്തന്മാരെ കുടിയിരുത്തിയിരിക്കുന്ന മുല്ലത്തറയുടെ മുൻവശത്തു കെട്ടിയലങ്കരിച്ചിട്ടുള്ള പന്തലിൽ എഴുന്നള്ളിച്ചു വയ്ക്കും. അപ്പോഴേക്കും നേരം ഏകദേശം പന്ത്രണ്ടുമണിയാകും. പിന്നെ കർമ്മം തുടങ്ങുകയായി. അതു കഴിഞ്ഞാൽപ്പിന്നെ "മുടിയാട്ടം" എന്നൊരു ക്രിയയുണ്ട്. അത് ഏതാനും സ്ത്രീകൾ തലമുടി അഴിച്ചിട്ട് അങ്ങോട്ടും ഇങ്ങോട്ടും ആടുകയാണ്. അതിനുശേഷം "തിരുപ്പുറപ്പാട്" എന്നൊന്നുണ്ട്. അതു പുരുഷന്മാർ പാർവതീപരമേശ്വരന്മാർ, ബ്രഹ്മരാക്ഷസന്മാർ, വിഷ്ണുമായ, കാളിവാക എന്നിവരുടെ വേഷം കെട്ടി ആടുകയാണ്. എല്ലാ ദിവസവും ആദ്യം കർമ്മം ചെയ്യുന്നതു കേളുണ്ണിപ്പണിക്കരെ ഉദ്ദേശിച്ചാണ്. അതിനുശേഷമാണ് മറ്റുള്ളവർക്കായിട്ടുള്ള കർമ്മം ചെയ്യുന്നത്. ഈ

കർമ്മങ്ങളുടെ അവസാനത്തിങ്കൽ എല്ലാ ദിവസവും വെളിച്ചപ്പാടു തുള്ളി ചിലതൊക്കെ കല്പിക്കും. അതോടുകൂടി കർമ്മം അവസാനിക്കുകയും ചെയ്യും. ഇങ്ങനെ ഏഴു ദിവസം കഴിഞ്ഞാൽ എട്ടാം ദിവസം "കൊലയനാട്ടം" എന്നൊരു ക്രിയകൂടി പതിവുണ്ട്. അത് ഒരാൾ ഒരു മലനായാടിയുടെ (മലവേടന്റെ) വേഷം ധരിച്ചു നൃത്തം ചെയ്യുകയാണ്. അതുകൂടി കഴിഞ്ഞാൽ വെള്ളാട്ടുകർമ്മം സംബന്ധിച്ചു പിന്നെയൊന്നുമില്ല.

അവണങ്ങാട്ടു പണിക്കരുടെ ഗൃഹത്തിൽനിന്ന് ഏകദേശം ഒരു നാഴിക അകലെയായി ഏറ്റവും ധനവാനായ ഒരീഴവൻ താമസിച്ചിരുന്നു. അവനു ചാത്തന്മാരെക്കുറിച്ചു നല്ല വിശ്വാസമില്ലായിരുന്നു. എന്നാൽ ആ മൂർത്തികൾക്ക് എന്തോ ഒരു ശക്തിയില്ലയോ എന്നൊരു ശങ്കയുണ്ടായിരുന്നു. ഒരു തവണ വെള്ളാട്ടുകർമ്മം കാണുന്നതിന് ഈ ഈഴവനും പോയിരുന്നു. എല്ലാവരും കാണിക്കയിടുമ്പോൾ താനും വല്ലതും ചെയ്യാതെയിരുന്നാൽ അത് അലൗകികമായിത്തീരുമല്ലോ എന്നു വിചാരിച്ച് അവൻ ഒരണ മാത്രം കൊണ്ടുപോയിരുന്നു. കർമ്മാവസാനത്തിങ്കൽ വെളിച്ചപ്പാടു തുള്ളി ചില പ്രാർത്ഥനക്കാരോടും മറ്റും ഓരോന്നു കല്പിച്ചു നടന്ന കൂട്ടത്തിൽ ഈ ഈഴവന്റെ അടുക്കൽച്ചെന്ന് "ഇന്ന് കൊണ്ടുവന്നിരിക്കുന്ന ഒരണ ഇവിടെ കൊടുത്തേക്കുക. ബാക്കി ഇന്നസംഖ്യ (നൂറു രൂപയോ മറ്റോ) നാളെ കൊണ്ടുവന്നു കൊടുത്തേക്കണം. കൊടുത്തില്ലെങ്കിൽ ഉപദ്രവങ്ങളുണ്ടാകും" എന്നു കല്പിച്ചു. അവൻ ഒരണ മാത്രമാണു കൊണ്ടുചെന്നിരിക്കുന്നതെന്ന് മറ്റാരും അറിഞ്ഞിരുന്നില്ല. അതിനാൽ വെളിച്ചപ്പാടിന്റെ കല്പന കേട്ടപ്പോൾ അവൻ അത്ഭുതപ്പെടുകയും ചാത്തന്മാരെക്കുറിച്ച് അവന്റെ മനസ്സിൽ വിശ്വാസം ജനിക്കുകയും ചെയ്തു. വെളിച്ചപ്പാടു കല്പിച്ച സംഖ്യ അവൻ പിറ്റേ ദിവസം തന്നെ കൊണ്ടുചെന്നു കൊടുത്തു. എന്നു മാത്രമല്ല, ആ സംഖ്യ ആണ്ടുതോറും അവന്റെ കുടുംബത്തിൽനിന്ന് ഇപ്പോഴും കൊടുത്തുവരുന്നുമുണ്ട്.

'ഒരു തവണ വെള്ളാട്ടുകർമ്മം നടന്നുകൊണ്ടിരിക്കുമ്പോൾ പിറ്റേ ദിവസത്തെ ചെലവിനു വകയൊന്നും കാണായ്കയാൽ പണിക്കർ ഏറ്റവും വിഷണ്ണനായിത്തീർന്നു. ആ സമയം വെളിച്ചപ്പാടു തുള്ളി പണിക്കരെ വിളിച്ച്, "ഒട്ടും വ്യസനിക്കേണ്ട. ഒരു നല്ല സംഖ്യ ഇപ്പോൾ ഇവിടെ വരും" എന്നു കല്പിച്ചു. ഒരു നാഴിക കഴിഞ്ഞപ്പോൾ ഒരാൾ ഒരു വലിയ സംഖ്യ പണിക്കരുടെ അടുക്കൽ കൊണ്ടുചെന്നു കൊടുത്തിട്ട് "ഇത് ഒരു

കാര്യസിദ്ധിക്കായി പ്രാർത്ഥിച്ചിരുന്ന പണമാണ്. ഈ സംഖ്യ ഞാൻ തയ്യാറാക്കിവച്ചിട്ട് വളരെ ദിവസമായി. ജോലിത്തിരക്കുകൾകൊണ്ടു സമയം കിട്ടാഞ്ഞിട്ടാണ് ഇതുവരെ ഇത് ഇവിടെ കൊണ്ടുവന്നു തരാതെയിരുന്നത്. ഇന്നു ഞാൻ അത്താഴം കഴിഞ്ഞു കിടന്നുറങ്ങിയ സമയം ആരോ എന്റെ അടുക്കൽ വന്ന്, "ആ സംഖ്യ ഇപ്പോൾത്തന്നെ പണിക്കരുടെ അടുക്കൽ കൊണ്ടുചെന്നു കൊടുക്കണം" എന്നു പല തവണ പറഞ്ഞതായി തോന്നി. കണ്ണു തുറന്നു നോക്കീട്ട് ആരെയും കണ്ടുമില്ല. എങ്കിലും ഇത് ഇനിയും വച്ചുകൊണ്ടിരിക്കുന്നില്ല എന്നു നിശ്ചയിച്ചാണ് ഞാൻ ഈ രാത്രിയിൽ തന്നെ ഇതുംകൊണ്ട് പുറപ്പെട്ടത്" എന്നു പറയുകയും ആ മനുഷ്യൻ അപ്പോൾത്തന്നെ മടങ്ങിപ്പോവുകയും ചെയ്തു.

ഇങ്ങനെ അവണങ്ങാട്ടു ചാത്തന്മാരുടെ ദിവ്യത്വങ്ങളും അത്ഭുത കർമ്മങ്ങളും ഇനിയും വളരെ പറയാനുണ്ട്. അവയെല്ലാം പറഞ്ഞു തീർക്കാൻ ആരാലും സാദ്ധ്യമല്ലാത്തതിനാൽ ചില സംഗതികൾ കൂടി പറഞ്ഞിട്ട് ഈ ഉപന്യാസം അവസാനിപ്പിക്കാമെന്നു വിചാരിക്കുന്നു.

കൊച്ചിരാജ്യത്ത് ഒരു ഇളയത് പേഷ്ക്കാരായിരുന്നു. ഇത് അത്ര പഴയകാലത്തല്ല. അദ്ദേഹത്തിന്റെ പരിചയക്കാരിൽ ചിലർ ഇപ്പോഴും ജീവിച്ചിരിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ ഇല്ലം തൃശ്ശിവപേരൂർ സമീപമാണ്. അദ്ദേഹം ഉദ്യോഗം ഭരിച്ചുകൊണ്ട് എറണാകുളത്തു താമസിച്ചിരുന്നപ്പോൾ ഇല്ലത്തു ചാത്തന്മാരുടെ ഉപദ്രവം തുടങ്ങി. ഉടനെ ഇതറിഞ്ഞ് അദ്ദേഹം ഇല്ലത്തു ചെന്നു. അപ്പോൾ അവിടെ പലവിധത്തിലുള്ള ഉപദ്രവങ്ങൾ സംഭവിച്ചുകൊണ്ടിരുന്നു. പേഷ്ക്കാർ ഇല്ലത്തിന്റെ കോലായിൽ (ഇറയത്ത) ഒരു കസേരയിൽ ഇരുന്നുകൊണ്ട്, "ഇതെല്ലാം ചാത്തന്മാർ ചെയ്യുന്നതാണെന്നു എനിക്കു തോന്നുന്നില്ല. ചാത്തന്മാരെന്ന് ഒരു വകക്കാരുണ്ടെന്നു തന്നെ ഞാൻ വിശ്വസിക്കുന്നില്ല. അങ്ങനെ ചില മൂർത്തികളുണ്ടെങ്കിൽ ഉണ്ടെന്ന് എനിക്കു ബോദ്ധ്യപ്പെടുവാൻ തക്കവിധത്തിൽ എന്തെങ്കിലും ദൃഷ്ടാന്തം കാണിച്ചുതരട്ടെ" എന്നു പറഞ്ഞു. ഉടനെ ആ ഇല്ലത്തിനു മേഞ്ഞിരുന്ന ഓട് ഓരോന്നാരോന്നായി താഴെ വീണു തുടങ്ങി. ചിലതു പേഷ്ക്കാരുടെ അടുക്കലും ചെന്നുവീണു. പേഷ്ക്കാർ ആ ഓടുകൾ എടുത്തുനോക്കിയപ്പോൾ അതിലെല്ലാം "ചാത്തൻ, ചാത്തൻ" എന്നെഴുതി യിരിക്കുന്നതായി കാണുകയും ചെയ്തു. അപ്പോൾ പേഷ്ക്കാർക്കു ചാത്തന്മാരെക്കുറിച്ചു വളരെ ഭയവും വിശ്വാസവും തോന്നിത്തുടങ്ങി.

ഉടനെ ഒരു പ്രശ്നക്കാരനെ വരുത്തി പ്രശ്നം വെയ്പിച്ചുനോക്കിക്കുകയും "ഇതെല്ലാം ഒരു വിരോധിയുടെ പ്രാർത്ഥന നിമിത്തം അവണങ്ങാട്ടു ചാത്തന്മാർ ചെയ്യുന്നതാണ്. ഇതിന് അവിടെ ചെന്നു കല്പന കേട്ടു കല്പനപ്രകാരമുള്ള പ്രതിവിധികൾ ചെയ്താൽ ശമനമുണ്ടാകും" എന്നു പ്രശ്നക്കാരൻ വിധിക്കുകയും ചെയ്തു. അതിനാൽ പേഷ്ക്കാർ അവണങ്ങാട്ടു പോയി കല്പന കേൾക്കണമെന്ന് ആവശ്യപ്പെട്ടു. കുറച്ചു സമയം കഴിഞ്ഞപ്പോൾ വെളിച്ചപ്പാടു തുള്ളിവരികയും പ്രശ്നക്കാരൻ പറഞ്ഞതുപോലെ കല്പിക്കുകയും ചെയ്തു. അപ്പോൾ പേഷ്ക്കാർ "ഈ പ്രാർത്ഥനക്കാരൻ ആരാണെന്നുകൂടി അറിഞ്ഞാൽക്കൊള്ളാമെന്നുണ്ട്" എന്നു പറഞ്ഞു. അതിനു മറുപടിയായി വെളിച്ചപ്പാട് "അതറിഞ്ഞിട്ടു നിങ്ങൾക്കു കാര്യമൊന്നുമില്ലല്ലോ. അതിനാൽ അതു പറയാൻ പാടില്ല. നിങ്ങൾക്ക് ഉപദ്രവങ്ങൾ നീങ്ങിയാൽ മതിയല്ലോ, അതിന് ആ ശത്രു നിശ്ചയിച്ചിരിക്കുന്ന സംഖ്യ ഇവിടെ കൊടുത്താൽ മതി" എന്നു കല്പിച്ചു. പേഷ്ക്കാർ പിന്നെ തർക്കമൊന്നും പറഞ്ഞില്ല. വെളിച്ചപ്പാടു മടങ്ങിപ്പോരികയും ഇല്ലത്ത് ഉപദ്രവങ്ങളെല്ലാം ശമിക്കുകയും ചെയ്തു. ഇനി ഈ അടുത്ത കാലത്തുണ്ടായ മറ്റൊരു സംഗതി പറയാം.

തൃശ്ശിവപേരൂർനിന്ന് ആറു നാഴിക വടക്ക് "മുളകുന്നത്തുകാവ്" എന്ന സ്ഥലത്തു താമസക്കാരനും ഒരു വാദ്ധ്യാരുമായ ഒരു പരദേശബ്രാഹ്മണൻ തന്റെ മകളെ പാലക്കാട്ടുകാരനായ ഒരു ബ്രാഹ്മണനു വേളികഴിച്ചു കൊടുത്തു. വലിയ ധനവാനായിരുന്ന പാലക്കാട്ടുകാരൻ ബ്രാഹ്മണൻ വിവാഹം കഴിച്ചിട്ട് അധികം താമസിയാതെ ചരമഗതിയെ പ്രാപിച്ചു. അതിനാൽ മുളകുന്നത്തുകാവുകാരൻ പുത്രിയുടെ അടുക്കൽ ചെന്ന് ആ വിധവയെ വേണ്ടതുപോലെ രക്ഷിച്ചുകൊള്ളാമെന്നു പറഞ്ഞു വിശ്വസിപ്പിച്ച് അവൾക്കുണ്ടായിരുന്ന സർവ്വസ്വവും എഴുതി വാങ്ങി കൈവശപ്പെടുത്തി. കുറച്ചു കഴിഞ്ഞപ്പോൾ വാദ്ധ്യാർ വിധവയ്ക്കൊന്നും കൊടുക്കാതെയായ തിനാൽ അവർക്ക് ഉണ്ണാനും ഉടുക്കാനും എന്നുവേണ്ട സകലതിനും വലിയ ബുദ്ധിമുട്ടായിത്തീർന്നു. അവർക്കു പണവും ശേഷിയും സഹായി ക്കാനാളുമില്ലാതിരുന്നതിനാൽ വ്യവഹാരത്തിനു പോകാനും നിവൃത്തിയി ല്ലായിരുന്നു. ഇങ്ങനെയുള്ള ഘട്ടങ്ങളിൽ അവണങ്ങാട്ടു ചാത്തന്മാരെ പ്രാർത്ഥിച്ചാൽ നിവൃത്തിമാർഗ്ഗമുണ്ടാക്കിക്കൊടുക്കുമെന്ന് അവർ ചെറുപ്പ ത്തിൽത്തന്നെ കേട്ടു ധരിച്ചിരുന്നതിനാൽ ഒടുക്കം അങ്ങനെ ചെയ്തു.

തന്റെ കഷ്ടപ്പാടിനു പരിഹാരമുണ്ടാക്കിക്കൊടുത്താൽ ഒരു സംഖ്യ (ആയിരം രൂപയോ മറ്റോ) അവണങ്ങാട്ടു കൊടുത്തേക്കാമെന്നായിരുന്നു വിധവയുടെ പ്രാർത്ഥന. പ്രാർത്ഥിച്ച ദിവസംതന്നെ വാദ്ധ്യാരുടെ മഠത്തിൽ ഉപദ്രവങ്ങൾ തുടങ്ങി. ക്രമേണ ഉപദ്രവങ്ങൾ ദുസ്സഹങ്ങളായിത്തീരുകയാൽ വാദ്ധ്യാർ ഏറ്റവും കുഴങ്ങിവശായി. വേലിയുടെ പച്ചയായുള്ള പത്തലിനും മറ്റും തീപിടിച്ചു കത്തുന്നതുകണ്ട് അദ്ദേഹം ഏറ്റവും വിസ്മയിക്കുകയും ഭയപ്പെടുകയും ചെയ്തു. ഉപദ്രവങ്ങൾ സഹിക്കവയ്യാതെയായപ്പോൾ അദ്ദേഹം ഒരാളെക്കൊണ്ടു പ്രശ്നം വെയ്പിച്ചുനോക്കി. ഒരു വിധവയുടെ പ്രാർത്ഥന നിമിത്തം അവണങ്ങാട്ടെ ചാത്തന്മാരാണ് ഈ ഉപദ്രവങ്ങൾ ചെയ്യുന്നതെന്നു വിധിക്കുകയാൽ വാദ്ധ്യാർ അവണങ്ങാട്ടു ചെന്നു മുട്ടുപാടിരുന്നു. അപ്പോൾ വെളിച്ചപ്പാടു തുള്ളി വന്നു വിധവ നിശ്ചയി ച്ചിട്ടുള്ള സംഖ്യ അവിടെ കൊടുക്കുകയും വിശേഷിച്ച് ഒരു വെള്ളാട്ടു കർമ്മം കൂടി നടത്തുകയും വിധവയെ വേണ്ടതുപോലെ സംരക്ഷിച്ചു കൊണ്ടിരിക്കുകയും ചെയ്താൽ ഉപദ്രവങ്ങളെല്ലാം നീങ്ങിപ്പോകുമെന്നു കല്പിക്കുകയും വാദ്ധ്യാർ അപ്രകാരമെല്ലാം ചെയ്യുകയും ഉപദ്രവങ്ങൾ ശമിക്കുകയും ചെയ്തു.

പിന്നെ മറ്റൊരാൾക്കു ചില ആഭരണങ്ങൾ എങ്ങനെയോ കാണാതായി. ആ പണ്ടങ്ങൾ കണ്ടുകിട്ടിയാൽ ഇന്ന സംഖ്യ അവണങ്ങാട്ടു ചാത്തന്മാർക്കു കൊടുത്തേക്കാമെന്ന് അയാൾ പ്രാർത്ഥിച്ചു. അചിരേണ ആഭരണങ്ങളെല്ലാം കണ്ടുകിട്ടി. എങ്കിലും അയാൾ പ്രാർത്ഥന പ്രകാരം ചെയ്തില്ല. കുറച്ചു ദിവസം കഴിഞ്ഞപ്പോൾ അയാളുടെ ഗൃഹത്തിൽ ചാത്തന്മാരുടെ ഉപദ്രവം കുറേശ്ശെ തുടങ്ങി. അത് അയാൾ അത്ര വകവെച്ചില്ല. ക്രമേണ ഉപദ്രവങ്ങൾ കലശലായി. പാർക്കുന്ന പുരയ്ക്കും ഉടുത്തിരിക്കുന്ന വസ്ത്രങ്ങൾക്കും തീപിടിക്കുക, ഭക്ഷണസാധനങ്ങളിലും മറ്റും അട്ട, ഗൗളി, പുഴു മുതലായവ ചത്തുകിടക്കുന്നതായിട്ടും കിണറ്റിൽ ഉമി കലക്കിയിരിക്കുന്നതായിട്ടും കാണുക മുതലായ ഉപദ്രവങ്ങൾകൊണ്ട് ഉണ്ണാനും ഉറങ്ങാനും വെള്ളം കുടിക്കാൻപോലും നിവൃത്തിയില്ലാതെയായി ത്തീർന്നതിനാൽ അയാൾ ആദ്യം നിശ്ചയിച്ച സംഖ്യയുംകൊണ്ട് അവണ ങ്ങാട്ടു ചെന്നു. അപ്പോൾ വെളിച്ചപ്പാടു തുള്ളി "ആദ്യമായിരുന്നുവെങ്കിൽ ഈ സംഖ്യ മതിയാകുമായിരുന്നു. ഇനി ഇതുകൊണ്ടു മതിയാവുകയില്ല. ഉപദ്രവങ്ങൾ ശമിക്കണമെങ്കിൽ ആദ്യം നിശ്ചയിച്ച സംഖ്യ ഇവിടെ

കൊടുക്കുകയും പ്രായശ്ചിത്തമായി ഒരു വെള്ളാട്ടുകർമ്മം കൂടി നടത്തുകയും വേണം" എന്നു കല്പിച്ചു. വെള്ളാട്ടുകർമ്മം നടത്തുന്ന കാര്യം പ്രയാസമാണെന്നു പറഞ്ഞ് അയാൾ മടങ്ങിപ്പോന്നു. ഉപദ്രവങ്ങൾ വീണ്ടും വർദ്ധിച്ചു. പതിവായി ഗൃഹത്തിൽ ഉപയോഗിച്ചുകൊണ്ടിരുന്ന പാത്രങ്ങളും മറ്റും കാണാതായിത്തുടങ്ങി. അയാളുടെ താക്കോലുകൾ കൂട്ടത്തോടെ കാണാതായി. അപ്പോൾ ആഹാരസാധനങ്ങൾ വെച്ചുണ്ടാക്കാനും അറയും പെട്ടികളും മറ്റും തുറക്കാനും നിവൃത്തിയില്ലാതെയായിത്തീർന്നു. അയാൾ താക്കോലുകൾ വേറെ ഉണ്ടാക്കിച്ചു. അവയും കാണാതായി. ഇങ്ങനെ വിഷമിക്കുകയാൽ അയാൾ പിന്നെയും അവണങ്ങാട്ടു ചെന്ന് ആദ്യം നിശ്ചയിച്ച സംഖ്യ കൊടുക്കുകയും വെള്ളാട്ടുകർമ്മം നടത്തുകയും ചെയ്യാമെന്നു സമ്മതിച്ചു പറഞ്ഞു. അപ്പോൾ വെളിച്ചപ്പാടു തുള്ളി, "കഴിഞ്ഞ പ്രാവശ്യം വന്നപ്പോളായിരുന്നുവെങ്കിൽ ഇത്രയും മതിയായിരുന്നു. ഇനി ഇതുകൊണ്ട് മതിയാവുകയില്ല. ഉപദ്രവം മാറണമെങ്കിൽ ആദ്യം നിശ്ചയിച്ച സംഖ്യയിലിരട്ടി ഇവിടെ കൊടുക്കുകയും രണ്ടു വെള്ളാട്ടുകർമ്മം നടത്തുകയും വേണം" എന്നു കല്പിച്ചു. അപ്പോൾ ഈ ചെന്നയാൾ "സംഖ്യ ഇരട്ടി ഇവിടെ കൊടുക്കുകയും രണ്ടു വെള്ളാട്ടുകർമ്മം നടത്തുകയും ചെയ്താൽ ഉപദ്രവങ്ങൾ മാറുമെന്നുള്ളതിനു ലക്ഷ്യമെന്താണ്? ഇതു ഞാൻ വിശ്വസിക്കണമെങ്കിൽ എന്തെങ്കിലും ദൃഷ്ടാന്തം കാണിച്ചുതരണം" എന്നു പറഞ്ഞു. ഉടനെ വെളിച്ചപ്പാട്, "ആട്ടെ അതിനു വിരോധമില്ല. നിങ്ങൾ ഇപ്പോൾ പൊയ്ക്കൊള്ളണം. ഇന്നു മുതൽ പത്തുദിവസത്തേക്കു നിങ്ങളുടെ ഗൃഹത്തിൽ വലിയ ഉപദ്രവമൊന്നും ഉണ്ടാവുകയില്ല. അത്യാവശ്യപ്പെടുന്ന സാധനം മാത്രം കാണുകയും ചെയ്യും" എന്നു കല്പിച്ചു. ഈ കല്പന കേട്ട ഉടനെ അയാൾ മടങ്ങി സ്വഗൃഹത്തിലെത്തി. അന്നുമുതൽ അവിടെ ദുസ്സഹമായ വലിയ ഉപദ്രവമൊന്നും ഉണ്ടായില്ല. ഒരു പെട്ടി തുറക്കേണ്ടതായി വന്നാൽ അപ്പോൾ അതിന്റെ താക്കോൽ മാത്രം കാണും. വേറെ താക്കോലിന് ആവശ്യപ്പെട്ടാൽ അപ്പോൾ അതുകാണും, മുൻപേ കണ്ടതപ്പോൾ കാണാതെയാകും. ഇങ്ങനെ പത്തു ദിവസം കഴിഞ്ഞപ്പോൾ ഈ ചാത്തന്മാർ സാമാന്യക്കാരല്ലെന്നും, അവരെ ജയിക്കുന്ന കാര്യം അസാദ്ധ്യമാണെന്നും, ആ മനുഷ്യനു നല്ലപോലെ ബോദ്ധ്യമായി. ഒടുക്കം അയാൾ ഇരട്ടി സംഖ്യ അവിടെ കൊണ്ടുചെന്നു കൊടുക്കുകയും രണ്ടു

വെള്ളാട്ടുകർമ്മം നടത്തുകയും അതോടുകൂടി ഉപദ്രവങ്ങളെല്ലാം നീങ്ങുകയും ചെയ്തു.

ഒരു വീട്ടിൽ ഒരാൾ ചാത്തൻ ബാധിക്കുകയാൽ മരിച്ചു. ആ പ്രേതത്തിന്റെ ഉപദ്രവം ആ വീട്ടിൽ കലശലായിത്തീർന്നു. പ്രശ്നം വെയ്പിച്ചുനോക്കിയപ്പോൾ അവണങ്ങാട്ടു ചെന്നു പ്രേതത്തെ വിട്ടുതരുന്ന തിനു ചാത്തനോട് അപേക്ഷിച്ചാൽ വിട്ടുതരുമെന്നും പ്രേതത്തെ അവിടെനിന്ന് ഏറ്റുവാങ്ങിക്കൊണ്ടുവന്നു തിലഹോമാദിസൽക്കർമ്മങ്ങൾ കൊണ്ടു ഗതി വരുത്തിയാൽ ഉപദ്രവം ശമിക്കുമെന്നും പ്രശ്നക്കാരൻ വിധിച്ചു. അതിനാൽ ആ വീട്ടിലെ അപ്പോഴത്തെ കാരണവരും ബാധയേറ്റു മരിച്ച മനുഷ്യന്റെ അനന്തരവനുമായ ആൾ അവണങ്ങാട്ടു ചെന്നു പ്രേതത്തെ വിട്ടുകൊടുക്കണമെന്ന് അപേക്ഷിക്കുകയും അതിലേക്ക് ഒരു സംഖ്യ താമസിയാതെ അവിടെ കൊടുത്തുകൊള്ളാമെന്നു സമ്മതിക്കു കയും ചെയ്തു. ആ സമയം വെളിച്ചപ്പാടു തുള്ളി, "പ്രേതത്തെ വിട്ടുതരുന്നതിനു വിരോധമില്ല. എന്നാൽ അധികം താമസിക്കാൻ പാടില്ല. ഏഴുദിവസത്തിനകം സംഖ്യ ഇവിടെ കൊണ്ടുവന്നു കൊടുത്തു പ്രേതത്തെ ഏറ്റുവാങ്ങിക്കൊണ്ടുപൊയ്ക്കൊള്ളണം" എന്നു കല്പിച്ചു. അങ്ങനെ ചെയ്തുകൊള്ളാമെന്നു സമ്മതിച്ച് ആ ചെന്നയാൾ മടങ്ങിപ്പോകുകയും ചെയ്തു. എങ്കിലും അവധികഴിഞ്ഞിട്ടും അയാൾ അപ്രകാരം ചെയ്തില്ല. പിന്നെയും ഏതാനും ദിവസങ്ങൾകൂടി കഴിഞ്ഞതിന്റെശേഷം അയാൾ കിടന്നുറങ്ങിയിരുന്ന സ്ഥലത്ത് ആരോ ചെന്ന്, "പ്രേതത്തെ ഏറ്റുവാങ്ങി ക്കൊണ്ടു പൊയ്ക്കൊള്ളണം" എന്നു പറയുന്നത് കേട്ട് അയാൾ ഉണർന്നു കണ്ണു തുറന്നുനോക്കിയപ്പോൾ അവിടെയെങ്ങും ആരെയും കണ്ടില്ല. ഇങ്ങനെ മൂന്നു ദിവസമായി. എന്നിട്ടും അയാൾ പോയി പറഞ്ഞിരുന്ന സംഖ്യ കൊടുക്കുകയോ പ്രേതത്തെ ഏറ്റുവാങ്ങിക്കൊണ്ടുപോരികയോ ചെയ്തില്ല. നാലാം ദിവസം രാത്രിയിൽ അയാൾ കിടന്നുറങ്ങിയപ്പോൾ ആരോ ഒരാൾ അവിടെ ചെന്ന് അയാളുടെ കാലിന്മേൽ പിടിച്ചു വലിച്ച് മുറ്റത്തിട്ടു. അപ്പോൾ അയാൾ ഉണർന്നുവെങ്കിലും അയാൾക്കു മിണ്ടാൻ വയ്യായിരുന്നു. പിന്നെയും അയാളുടെ കാലിന്മേൽ പിടിച്ച് വലിച്ച് ഇഴച്ച് ഒരു വേലിയുടെ പത്തലുകൾക്കിടയിൽക്കൂടി പുറത്തുകൊണ്ടുപോയിട്ടു കിഴക്കോട്ടു നോക്കാൻ പറഞ്ഞു. അപ്പോൾ അവിടെ ഏറ്റവും വലിയ ഒരഗ്നിജ്വാല കാണുകയും അയാൾ ബോധരഹിതനായിത്തീരുകയും

ചെയ്തു. അപ്പോൾ അയാളെ പിടിച്ചു വലിച്ചുകൊണ്ടുപോയ ആൾ അവിടെ നിന്നു പൊയ്ക്കളഞ്ഞു. ഉടനെ മറ്റേയാൾക്കു ബോധം വീണു. നേരം വെളുത്തപ്പോൾ അയാൾ സമ്മതിച്ചിരുന്ന സംഖ്യയുകൊണ്ട് അവണങ്ങാട്ടെത്തുകയും സംഖ്യ അവിടെ കൊടുക്കുകയും പ്രേതത്തെ ചാത്തന്മാരുടെ അടുക്കൽനിന്ന് ഏറ്റുവാങ്ങുകയും തലേദിവസം രാത്രിയിലുണ്ടായ സംഗതികൾ അവിടെ പരസ്യമായി പ്രസ്താവിക്കുകയും ചെയ്തു. നിലത്തിട്ടു വലിച്ചതിനാൽ അയാളുടെ ദേഹത്തിൽ വളരെയധികം പരിക്കുകൾ പറ്റിയിരുന്നു. അവ അവിടെ കൂടിയിരുന്നവരെല്ലാം കണ്ടു വിസ്മയിക്കുകയും പ്രേതത്തെ ഏറ്റുവാങ്ങിയ ആൾ അപ്പോൾത്തന്നെ അവിടെനിന്നു മടങ്ങിപ്പോവുകയും ചെയ്തു.

പിന്നെയൊരിക്കൽ ഗുരുവായൂരിൽ ഒരു വീട്ടിൽ ഒരു സ്ത്രീയ്ക്ക് ഉന്മാദവും അതോടുകൂടി ഒരു ഗുഹ്യരോഗവും പിടിപെട്ടു. അനേകം വൈദ്യന്മാരെ വരുത്തി ചില ചികിത്സകൾ ചെയ്തിട്ടും യാതൊരു ഭേദവും കാണായ്കയാൽ പല പ്രശ്നക്കാരെ വരുത്തി പ്രശ്നം വെയ്പിച്ചു നോക്കിച്ചു. അപ്പോളവർ, "ഇതു കേവലം രോഗമല്ല, ബാധോപദ്രവം കൂടിയുണ്ട്. ബാധകളെ ഒഴിക്കുകയാണു വേണ്ടത്. പിന്നെ ചികിത്സയും ചെയ്യണം" എന്നു വിധിച്ചു. അതിനാൽ ചില മന്ത്രവാദികളെ വരുത്തി പലതും ചെയ്യിച്ചു. അതുകൊണ്ടും ഒരു ഫലവും ഉണ്ടായില്ല. പിന്നെ അതിപ്രസിദ്ധനായ ഒരു വലിയ മാന്ത്രികനെ വരുത്തി ചിലതൊക്കെക്കൂടി ചെയ്യിച്ചു. അയാൾ പുരയ്ക്കകത്തു പൂജ കഴിച്ചുകൊണ്ടിരിക്കുമ്പോൾ വീട്ടിന്റെ വടക്കു ഭാഗത്തു മൂന്നാലാളുകൾ കൂടിനിന്നു ചിരിക്കുന്നതു കേട്ടു. അതാരാണെന്നറിയുവാനായി ഉടനെ ചിലർ ഓടിച്ചെന്നു നോക്കീട്ട് അവിടെയെങ്ങും ആരെയും കണ്ടില്ല. പിന്നെ മാന്ത്രികൻ പൂജയെല്ലാം കഴിഞ്ഞു ബലിയുഴിയുന്നതിനായി അതിനു വേണ്ടതെല്ലാമെടുത്തുംകൊണ്ടു പുറത്തേക്കിറങ്ങിയപ്പോൾ വീടിന്റെ കിഴക്കുഭാഗത്തു പത്തു പന്ത്രണ്ടു പേർ കൂടിനിന്നു കൈകൊട്ടിച്ചിരിക്കുന്നതു കേട്ടു. അപ്പോഴും ചെന്നു നോക്കീട്ട് ആരെയും കണ്ടില്ല. ബലിയുഴിച്ചിൽ കഴിഞ്ഞ് എല്ലാവരും അകത്ത് ചെന്നപ്പോൾ അവിടെ വിളക്കുകൾ എല്ലാം കെട്ട് അന്ധകാരം നിറഞ്ഞിരുന്നു. വീണ്ടും വിളക്കുകൾ കത്തിക്കാൻ നോക്കിയപ്പോൾ വിളക്കൊന്നും അവിടെ കാൺമാനില്ലായിരുന്നു. അപ്പോൾ വീട്ടിന്റെ തെക്കുവശത്ത് ഒരു ശബ്ദം കേൾക്കുകയാൽ അവിടെച്ചെന്നു നോക്കി.

അപ്പോൾ വിളക്കുകളെല്ലാം അവിടെക്കിടക്കുന്നുണ്ടായിരുന്നു. ഇത്രയുമായ പ്പോഴേക്കും മന്ത്രവാദിയും ഭയവിഹ്വലനായിത്തീർന്നു. അയാൾ ആ രാത്രി ഒരു വിധത്തിൽ അവിടെ കഴിച്ചുകൂട്ടി. നേരം പ്രഭാതമായപ്പോൾ അയാൾ ദക്ഷിണ വാങ്ങാതെയും യാത്ര പറയാതെയും പ്രാണഭീതിയോടുകൂടി അവിടെനിന്നു പോയി. അയാളുടെ മന്ത്രവാദം കൊണ്ട് രോഗിണിക്ക് ഒരു ഭേദവുമുണ്ടായില്ല.

പിന്നെ ആ ദേശത്തുള്ള പല യോഗ്യന്മാർ ആ വീട്ടിൽ കൂടി, "ഇനി നമുക്ക് ഇങ്ങനെയൊന്നുമായാൽ പോരാ. ഇപ്പോൾ പലരെക്കൊണ്ടും മന്ത്രവാദങ്ങളും ചികിത്സകളും ചെയ്യിച്ചു; ഒട്ടുവളരെ പണവും ചെലവായി. ഒരു ഫലവുമുണ്ടായതുമില്ല. ഇനി നമുക്ക് ഒരു നല്ല പ്രശ്നക്കാരനെ ക്കൊണ്ടു രാശി വെയ്പിച്ചു നോക്കിച്ചിട്ടുവേണം എന്തെങ്കിലും ചെയ്യാൻ. നമുക്കു പ്രസിദ്ധന്മാരായി നാലഞ്ചു പ്രശ്നക്കാരുടെ പേരെഴുതി നറുക്കിട്ടെടുക്കാം. അതിൽ ആരുടെ പേരു വരുന്നുവോ ആ ആളെക്കൊണ്ടു പ്രശ്നം വെയ്പിക്കണം." ആലോചിച്ചു നിശ്ചയിച്ചു നറുക്കിട്ടുനോക്കി. അപ്പോൾ പാഴൂർ കണിയാരുടെ പേരാണുവന്നത്. അതിനാൽ ആ വീട്ടിലുള്ള ചില പുരുഷന്മാർ പാഴൂർ പടിപ്പുരയിൽ ചെന്നു രാശി വയ്പിച്ചു നോക്കി. അപ്പോഴാണു സംഗതി വെളിപ്പെട്ടത്. സമീപസ്ഥനായ ഒരു പുരുഷൻ രഹസ്യകാരണങ്ങളാൽ ആ സ്ത്രീയോടു മുഷിഞ്ഞ് അവരെ ഉപദ്രവിക്കാനായി അവണങ്ങാട്ടു ചാത്തന്മാർക്ക് ഒരു സംഖ്യ വഴിപാടു നിശ്ചയിച്ചു പ്രാർത്ഥിക്കുകയാൽ ആ ചാത്തന്മാരുടെ വിരോധം നിമിത്ത മാണ് ഈ രോഗങ്ങളുണ്ടായിരിക്കുന്നതെന്നും, ഇതിന് അവണങ്ങാട്ടു ചെന്നു കല്പന കേട്ടു കല്പനപ്രകാരം ചെയ്താൽ രോഗങ്ങൾ ശമിക്കുമെന്നും കണിയാർ വിധിച്ചു. പിന്നെ ആ വീട്ടുകാർ അവണങ്ങാട്ടു പോയി കല്പന കേൾക്കാനായി കാത്തുനിന്നു. അപ്പോൾ വെളിച്ചപ്പാടു തുള്ളി, "നിങ്ങളുടെ ശത്രു നിശ്ചയിച്ചിരുന്ന സംഖ്യ ഇന്നതാണ്. അതിവിടെ കൊടുത്താൽ സ്ത്രീയ്ക്കു രോഗങ്ങളെല്ലാം മാറി സുഖമാകും" എന്നു കല്പിച്ചു. അവർ കല്പനപ്രകാരമുള്ള സംഖ്യ അവിടെ കൊടുക്കുകയും സ്ത്രീ അചിരേണ സ്വസ്ഥയായിത്തീരുകയും ചെയ്തു.

ഇങ്ങനെ അവണങ്ങാട്ടു ചാത്തന്മാരെക്കുറിച്ച് ഇനിയും പല സംഗതി കൾ പറയാനുണ്ട്. ഇത്രയും പറഞ്ഞതുകൊണ്ടുതന്നെ ആ ചാത്തന്മാർ

ഒട്ടും നിസ്സാരന്മാരല്ലെന്നും വലിയ വിഷമക്കാരാണെന്നും സ്പഷ്ടമാകുന്നുണ്ടല്ലോ. അതിനാൽ ഇനി അധികം വിസ്തരിക്കണമെന്നു വിചാരിക്കുന്നില്ല.

# 85. കുട്ടഞ്ചേരി മൂസ്സ്

അഷ്ടവൈദ്യന്മാരുടെ ഇല്ലങ്ങൾ ഇപ്പോൾ എട്ടു മാത്രമേ ഉള്ളുവെങ്കിലും അവ ഒരു കാലത്തു ശാഖോപശാഖകളായി വർദ്ധിച്ചു പതിനെട്ടായിത്തീർന്നു. അക്കാലത്തു കുട്ടഞ്ചേരി മൂസ്സിനുതന്നെ മൂന്നില്ലങ്ങളുണ്ടായിരുന്നുവെന്നും ആ മൂന്നുസ്ഥലങ്ങളിലും പ്രത്യേകം പ്രത്യേകം ഓരോ ശാഖക്കാർ താമസിച്ചിരുന്നുവെന്നും കേട്ടിട്ടുണ്ട്. അവയിൽ ഒരില്ലം കൊച്ചിശ്ശീമയിൽ തലപ്പിള്ളിത്താലൂക്കിൽ കണ്ടാണശ്ശേരി വില്ലേജിൽ വടുതല ദേശത്തായിരുന്നു. അതു വളരെക്കാലം മുൻപുതന്നെ നാമാവശേഷമായിപ്പോയി. പിന്നെയൊന്നു തലപ്പിള്ളിത്താലൂക്കിൽത്തന്നെ കുമരനല്ലൂർ (വടക്കാഞ്ചേരി) ദേശത്താണ്. ആ ഇല്ലവും മൂസ്സിന്റെ സ്വന്ത മായി ഒരു ക്ഷേത്രവും ഏതാനും വസ്തുക്കളും അവിടെ ഇപ്പോഴുമുണ്ട്. എങ്കിലും ആ ഇല്ലത്തും കുറച്ചു കാലമായിട്ട് ആരും ചെന്ന് സ്ഥിരമായി താമസിക്കാറില്ല. ഇപ്പോൾ ഈ ഇല്ലക്കാരുടെ സ്ഥിരവാസം ബ്രിട്ടീഷു മലബാറിൽ പൊന്നാനി താലൂക്കിൽ ചാഴിയാട്ടിരി അംശത്തിൽ അകലാണം (അകലമണ്ണ്) ദേശത്താണ്. ഏതു ദേശത്തായാലും ഇല്ലപ്പേരു 'കുട്ടഞ്ചേരി' എന്നു തന്നെയാണു പറയുക പതിവ്. എങ്കിലും ഈ ഇല്ലത്തിന് ആ ദേശത്തുള്ളവരിൽ ചിലർ 'അകലമണ്ണുമന' എന്നും പറയാറുണ്ട്.

മുൻകാലങ്ങളിൽ കേരളീയ രാജാക്കന്മാർ ഓരോരുത്തരും അഷ്ടവൈദ്യന്മാരിൽ ആരെയെങ്കിലും ഒരാളെ സ്വന്തം വൈദ്യനാക്കി വെച്ചു ചില അനുഭവങ്ങൾ പതിവായി കൊടുത്തുവന്നിരുന്നു. അക്കൂട്ടത്തിൽ കൊച്ചിരാജാവ് തന്റെ പ്രധാനവൈദ്യനാക്കിവെച്ചത് കുട്ടഞ്ചരി മൂസ്സിനെ ആണ്. അതിനാൽ, പണ്ടത്തെ ആ പതിവനുസരിച്ചു കൊച്ചിരാജകുടുംബ ത്തിൽ നിന്നു കുട്ടഞ്ചരി മൂസ്സിനു കൊല്ലംതോറും വർഷാശനമായി അഞ്ഞൂറും 'താനം' വകയായി നൂറ്റൊന്നും 'കലം' വകയായി അൻപ ത്തൊന്നും പുത്തൻവീതം ഇപ്പോഴും കൊടുത്തുവരുന്നുണ്ട്. (പുത്തൻ എന്നത് ഏതാനും കൊല്ലങ്ങൾക്കു മുൻപുവരെ കൊച്ചിരാജ്യത്തുനടപ്പുണ്ടാ യിരുന്നതും പത്തു പൈ വിലയുള്ളതുമായ ഒരു വെള്ളിനാണയമാണ്). ഈ സംഖ്യകളെല്ലാം അതാതു കാലത്തു നാടുവാഴുന്ന വലിയതമ്പുരാന്റെ തിരുനാൾ ദിവസമാണ് കൊടുക്കുക പതിവ്.

ചിലർക്കു പുത്തരിച്ചോറുണ്ടാൽ വയറ്റിൽ സുഖക്കേടുണ്ടാകാറുണ്ടല്ലോ. ഇരിങ്ങാലക്കുട കുടൽമാണിക്യദേവനും അങ്ങനെയുള്ള ഒരാളാണത്രേ. അവിടേക്കും പുത്തരിനിവേദ്യം കഴിഞ്ഞാൽ സുഖക്കേടുണ്ടാകുമെന്നാണ് വെച്ചിരിക്കുന്നത്. കൂടൽമാണിക്യദേവന് ആണ്ടുതോറും പുത്തരി നിവേദ്യം തുലാമാസത്തിൽ തിരുവോണദിവസം മകരം രാശി സമയത്താണ് പതിവ്. അതു കഴിഞ്ഞാൽ പിറ്റേ ദിവസം ഒരു മുക്കുടിനിവേദ്യവും പതിവുണ്ട്. മുക്കുടി വയറ്റിൽ സുഖക്കേടിനു വിധിച്ചിട്ടുള്ളതാണല്ലോ. കൂടൽമാണിക്യദേവനു മുക്കുടിക്കുള്ള മരുന്നുകൾ അവിടെക്കൊണ്ടുചെന്ന് ബ്രാഹ്മണരെക്കൊണ്ട് അരപ്പിച്ചു പാകപ്പെടുത്തിച്ചു കൊടുക്കുന്നതിനുള്ള ചുമതല കുട്ടഞ്ചരി മൂസ്സിനാണ്. മൂസ്സ് മരുന്നുകളുംകൊണ്ട്പുത്തരിയുടെ തലേദിവസം ഇരിങ്ങാലക്കുടെ എത്തണം. മരുന്നുകൾ ഇല്ലത്തുനിന്നു തന്നെകൊണ്ടുപോവുകയാണ് പതിവ്. അവ എന്തെല്ലാമാണെന്ന് കുട്ടഞ്ചരി മൂസ്സന്മാർക്കല്ലാതെ മറ്റാർക്കും അറിഞ്ഞുകൂടാ. അവർ ആ യോഗം അന്യന്മാർക്കു പറഞ്ഞുകൊടുക്കാറില്ല. ഈ മരുന്നുകൾ കൊണ്ടുചെന്നു കൊടുക്കുന്ന വകയ്ക്കു മൂസ്സിനു ദേവസ്വത്തിൽ നിന്നു കൊല്ലത്തിൽ നൂറു പറ നെല്ലും കർമ്മികളുടെ സഭവക സ്വത്തിൽ നിന്ന് ഒരു രൂപയും വീതം അനുഭവം കൊടുത്തുവരുന്നുണ്ട്. ഈ മുക്കുടി സേവിച്ചാൽ സകലരോഗങ്ങളും, വിശേഷിച്ച് എല്ലാ ഉദരരോഗങ്ങളും ശമിക്കുമെന്നാണ് വിശ്വാസം. അതിനാൽ മുക്കുടി നിവേദ്യദിവസം കൂടൽമാണിക്യക്ഷേത്രത്തിൽ ദർശനത്തിനായി അസംഖ്യമാളുകൾ ചെല്ലുകയും ചെല്ലുന്നവർക്കൊക്കെ മുക്കുടി കൊടുക്കുകയും ചെയ്യുന്നുണ്ട്. എന്നു മാത്രമല്ല, ഈ ദിവ്യൗഷധം ദേവസ്വത്തിൽ നിന്ന് കൊച്ചിരാജകുടുംബത്തിലേക്കും എത്തിച്ചുകൊടുക്കുക പതിവാണ്.

ഈ മുക്കുടി മരുന്നുകൾ കൊടുക്കാനുള്ള അവകാശം കുട്ടഞ്ചേരി മൂസ്സിനു സിദ്ധിച്ചതിനെക്കുറിച്ചു കേട്ടിട്ടുള്ള ഒരൈതിഹ്യം താഴെ ച്ചേർക്കുന്നു.

പണ്ടൊരിക്കൽ ഒരു കുട്ടഞ്ചേരി മൂസ്സ് തെക്ക് എവിടെയോ പോകുന്നതിനായി തൃശ്ശിവപേരൂർ വഴി പുറപ്പെട്ട് ഒരു ദിവസം ഏകദേശം പത്തു നാഴിക രാച്ചെന്ന സമയം ഇരിങ്ങാലക്കുടെ വടക്കുവശത്തുള്ള പാടത്തെത്തി. അപ്പോൾ ശരത്ക്കാലമായിരുന്നതിനാൽ ചന്ദ്രിക നല്ലപോലെ പ്രകാശിച്ചിരുന്നതുകൊണ്ട് അവിടെ ഒരാൾ ഇരിക്കുന്നതായിക്കണ്ടു. മൂസ്സു

കടന്നുപോയപ്പോൾ അവിടെ ഇരുന്നിരുന്നയാൾ അദ്ദേഹത്തെ അടുക്കൽ വിളിച്ച് അദ്ദേഹം ആരാണെന്നും എവിടെപ്പോവുകയാണെന്നും മറ്റും ചോദിച്ചറിഞ്ഞതിന്റെശേഷം, "ഇന്നു പുത്തരിച്ചോറുണ്ടതുകൊണ്ട് എനിക്കു വയറ്റിൽ നല്ല സുഖമില്ല. കൂടെക്കൂടെ വയറിളകിപ്പോകുന്നു. ഇതാ ഇപ്പോൾ ത്തന്നെ മലവിസർജനത്തിനായിട്ടാണ് ഞാൻ ഇവിടെ വന്നത്. അതിനാൽ മൂസ്സ് ഒരു മുക്കുടിക്കു വേണ്ടുന്ന മരുന്നുകൾ നാളെ രാവിലെ ബ്രാഹ്മണരെ ക്കൊണ്ട് അരപ്പിച്ചു കൂടൽമാണിക്യസ്വാമിയുടെ നടയിൽ വെയ്പിച്ചു കൊടുക്കണം. ശേഷം വേണ്ടുന്നതെല്ലാം അവിടെയുള്ളവർ ചെയ്തു കൊള്ളും. എന്നെ അവിടെക്കണ്ടില്ലെങ്കിലും ഞാനവിടെ ഉണ്ടെന്നുതന്നെ വിശ്വസിച്ചുകൊള്ളണം" എന്നു പറയുകയും ഉടനെ അദൃശ്യനായി ഭവിക്കു കയും ചെയ്തു. അപ്പോൾ മൂസ്സ് ഭയവിസ്മയപരവശനായിട്ട്, "ഈ ആൾ കേവലം മനുഷ്യനല്ല. മനുഷ്യാകൃതികൈക്കൊണ്ടിരിക്കുന്ന ഒരു ദേവനോ മറ്റോ ആയിരിക്കണം. ഒരു സമയം കൂടൽമാണിക്യസ്വാമിതന്നെയാണെന്നും വരാം. ഏതായാലും ഈ ദിവ്യൻ പറഞ്ഞതുപോലെ ചെയ്യാതെ പോകുന്നതു ശരിയല്ല" എന്നു വിചാരിച്ച് ഉടനെ കൂടൽമാണിക്യക്ഷേത്ര സന്നിധിയിലെത്തി, അന്ന് അവിടെത്താമസിച്ചു. ആ രാത്രിയിൽതന്നെ കൂടൽമാണിക്യക്ഷേത്രത്തിലെ ഉദ്യോഗസ്ഥന്മാർക്കും മേൽശാന്തി മുതലാ യവർക്കും ഒരു സ്വപ്നമുണ്ടായി. അവർ ഉറങ്ങിക്കിടന്നിരുന്നപ്പോൾ ആരോ ഒരാൾ അടുക്കൽച്ചെന്ന്, "നാളെ രാവിലെ കുട്ടഞ്ചേരി മൂസ്സ് ഇവിടെ വന്ന് ഒരു മുക്കുടിക്കുള്ള മരുന്നകൾ അരപ്പിച്ചു നടയിൽ വെയ്ക്കും. അതെടുത്തു കലക്കിത്തിളപ്പിച്ചു മുക്കുടിയാക്കി നിവേദിക്കുകയും മരുന്നുകൾ കൊണ്ടുവരുന്നതിന്റെ പ്രതിഫലമായി മൂസ്സിനു ദേവസ്വത്തിൽ നിന്നു നൂറ്റൊന്നു പറ നെല്ലു കൊടുക്കുകയും ഇതും പതിവുകണക്കിൽ ചേർത്തു കൊല്ലംതോറും പുത്തരിയുടെ പിറ്റേദിവസം മുക്കുടി നിവേദ്യം പതിവായി നടത്തുകയും ചെയ്യണം" എന്നു പറഞ്ഞതായി തോന്നി. അവർക്കെല്ലാ വർക്കും ഈ സ്വപ്നമുണ്ടായത് ഒരേ സമയത്തും ഒരേ വിധത്തിലു മായിരുന്നു. പിറ്റേദിവസം രാവിലെ അവരെല്ലാവരും ഈ സംഗതി പരസ്പരം പറയുകയും ദേവസ്വക്കാർ ഒരു പ്രശ്നക്കാരനെ വരുത്തി കൂടൽമാണിക്യ സ്വാമിയുടെ നടയിൽ വച്ചു പ്രശ്നം വെയ്പിച്ച് നോക്കിക്കുകയും അവരുടെ അടുക്കൽച്ചെന്നു മേൽപ്പപറഞ്ഞപ്രകാരം പറഞ്ഞതു കൂടൽമാണിക്യസ്വാമി തന്നെയാണെന്നു പ്രശ്നക്കാരൻ വിധിക്കുകയും അപ്പോഴേയ്ക്കും കുട്ടഞ്ചേരി മൂസ്സ് മരുന്നുകൾ അരപ്പിച്ചു

നടയിൽ കൊണ്ടുവന്നു വെയ്ക്കുകയും തലേദിവസം രാത്രിയിൽ ഒരാൾ പാടത്തുവെച്ചു തന്നോടു പറഞ്ഞവിവരം ദേവസ്വക്കാരേയും മറ്റും ഗ്രഹിപ്പിക്കുകയും ശാന്തിക്കാർ ആ മരുന്നെടുത്തു മുക്കുടിയാക്കി ദേവനു നിവേദിക്കുകയും ദേവസ്വക്കാർ മൂസ്സിന് നൂറ്റൊന്നു പറ നെല്ലു കൊടുക്കുകയും അതു പതിവായിത്തീരുകയും ചെയ്തു. ഇപ്രകാരം ആ മുക്കുടിനിവേദ്യം ഇപ്പോഴും അവിടെ നടന്നു വരുന്നുണ്ട്.

കുട്ടഞ്ചേരി മൂസ്സന്മാർ വൈദ്യശാസ്ത്രം അഭ്യസിച്ചുകഴിഞ്ഞാൽ 'നെല്ലുവായി' ക്ഷേത്രത്തിൽച്ചെന്ന് ഒരു സംവത്സരം ഭജിച്ചതിനുശേഷമേ ചികിത്സകൾ ചെയ്തു തുടങ്ങാറുള്ളൂ. ഇതിനെക്കുറിച്ചു കേട്ടിട്ടുള്ള കാരണവും താഴെ ചേർക്കുന്നു.

ഒരു കാലത്ത് കുട്ടഞ്ചേരി മൂസ്സിന്റെ ഇല്ലത്തു ജ്യേഷ്ഠാനുജന്മാരായി രണ്ടു പേരുണ്ടായിരുന്നു. ബുദ്ധിയും ശാസ്ത്രജ്ഞാനവും ആ രണ്ടു പേർക്കും ഒരുപോലെ തന്നെയായിരുന്നു. എങ്കിലും ജ്യേഷ്ഠൻ മൂസ്സിനു ഭാഗ്യവും കൈപ്പുണ്യവും വളരെ കുറവായിരിന്നു. അതിനാൽ ചികിത്സാ വിഷയത്തിൽ അദ്ദേഹത്തിനും പ്രസിദ്ധിയും പ്രചാരവും അനുജൻ മൂസ്സിനെപോലെ ഉണ്ടായിരുന്നില്ല. രോഗവിവരങ്ങൾ അറിയിക്കുന്നതിനായും രോഗികളെ കാണിക്കുന്നതിന് മൂസ്സിനെ കൂട്ടിക്കൊണ്ടുപ്പോകുന്നതിനായും ഇല്ലത്തു വരുന്നവരാരും ജ്യേഷ്ഠൻ മൂസ്സിനെ അന്വേഷിക്കുകയും കാണുകയും ചെയ്തിരുന്നില്ല. എല്ലാവരും അനുജൻ മൂസ്സിനെ തന്നെയാണ് കാണുകയും കൂട്ടിക്കൊണ്ടുപോവുകയും ചെയ്തിരുന്നത്.

അങ്ങനെയിരുന്ന കാലത്ത് അക്കാലത്തെ സാമൂതിരിപ്പാട്ടിലേക്ക് എന്തോരോഗം ബാധിക്കുകയാ, അനുജൻ മൂസ്സിനെ കൂട്ടിക്കൊണ്ടുചെല്ലാനായി ആളെ അയച്ചു. അയയ്ക്കപ്പെട്ടയാൾ മൂസ്സിന്റെ ഇല്ലത്തു ചെന്നപ്പോൾ അനുജൻ മൂസ്സ് അവിടെയില്ലായിരുന്നു. അതിനാൽ ആ ആൾ ജ്യേഷ്ഠൻ മൂസ്സിനെക്കണ്ടു വിവരം പറഞ്ഞു. അപ്പോൾ ജ്യേഷ്ഠൻ മൂസ്സ്, "അനുജൻ ഇപ്പോൾ ഇവിടെയില്ല. ദൂരെ ഒരു സ്ഥലത്തുപോയിരിക്കുകയാണ്. മടങ്ങി വരുന്നതിന് ഏതാനും ദിവസത്തെ താമസമുണ്ടായേക്കും. അതിനാൽ ഞാൻ നിങ്ങളോടുകൂടി വന്നേക്കാം." എന്നു പറഞ്ഞു. ഉടനെ ആ വന്നയാൾ "അതു വേണമെന്നില്ല. അനുജൻ മൂസ്സിനെ കൊണ്ടു ചെല്ലണമെന്നാണ് കൽപ്പന." എന്നു പറഞ്ഞ് മടങ്ങിപ്പോയി. ജ്യേഷ്ഠൻ

മൂസ്സിന് അപാരമായ മനസ്താപമുണ്ടായി. "കഷ്ടം! ഈശ്വരാ! എന്റെ സ്ഥിതി ഇങ്ങനെയായല്ലോ. ഞാനും അനുജനും പഠിച്ചിട്ടുള്ളത് ഒരുപോലെ യാണ്. എങ്കിലും എന്നെ ആർക്കും ആവശ്യമില്ല. എല്ലാവർക്കും അനുജൻ മതി. ഈ സ്ഥിതിയിൽ ഞാൻ ജീവിച്ചിരിക്കുന്നതെന്തിനാണ്? ഞാനിങ്ങനെ യായിപ്പോയത് എനിക്ക് അനുജനുള്ളതുപോലെ ഈശ്വരസഹായമില്ലാ ഞ്ഞിട്ടായിരിക്കും. അതിനാൽ ഇവിടെ ഈശ്വരനെ സേവിക്കുക തന്നെ യാണ് വേണ്ടത്" എന്ന് ആലോചിച്ചുകൊണ്ട് അദ്ദേഹം ഇല്ലത്തിനു സമീപമുള്ള നെല്ലുവായിൽ ക്ഷേത്രത്തിൽ ചെന്നു വലിയ നിഷ്ഠയോടു കൂടി ഭജനം തുടങ്ങി. തലപ്പിള്ളിത്താലൂക്കിൽ വടക്കാഞ്ചേരിയിലുള്ള ഇല്ലത്തുനിന്ന് ഏകദേശം ആറു നാഴിക പടിഞ്ഞാറാണ് നെല്ലുവായിൽ ക്ഷേത്രം സ്ഥിതിചെയ്യുന്നത്. അതിനാൽ വിചാരിച്ച ദിവസംതന്നെ അദ്ദേഹ ത്തിനു ഭജനം തുടങ്ങാൻ സാധിച്ചു. ഒരു സംവത്സരം ഭക്തിപൂർവ്വം ധന്വന്തരിയെസ്സേവിച്ചതിന്റെശേഷം ജ്യേഷ്ഠൻ മൂസ്സ് മടങ്ങി ഇല്ലത്തെത്തി. അക്കാലം മുതൽ അദ്ദേഹത്തെ കാണാൻ രോഗികൾ ധാരാളമായി വന്നുതുടങ്ങുകയും അദ്ദേഹം ചെയ്ത ചികിത്സകളെല്ലാം ശരിയായി ഫലിച്ചുതുടങ്ങുകയും ചെയ്തു. ക്രമേണ അദ്ദേഹത്തിന്റെ കീർത്തി ലോക ത്തിന്റെ സർവ്വത്രവ്യാപിച്ചു. ജ്യേഷ്ഠൻമൂസ്സ് ചികിത്സിച്ചാൽ അസാദ്ധ്യരോഗ ങ്ങളും ഭേദമാകുമെന്നൊരുവിശ്വാസം ജങ്ങൾക്ക് പരക്കെ ഉണ്ടായിത്തീരു കയും ചെയ്തു. ഒരു കൊല്ലത്തിനുമുമ്പ് സാമൂതിരിപ്പാട്ടിലേക്ക് ആരംഭി ച്ചിരുന്ന ദീനം അനുജൻ മൂസ്സിന്റെ ചികിത്സകൊണ്ടു സ്വൽപം ശമിച്ചു വെന്നല്ലാതെ അപ്പോഴും നല്ലപോലെ ഭേദമായിരുന്നില്ല. അതിനാൽ സാമൂതിരിപ്പാട്ടീന്ന് ആളയച്ചു ജ്യേഷ്ഠൻ മൂസ്സിനെ കൊണ്ടുപോയി. ജ്യേഷ്ഠൻ മൂസ്സിന്റെ ചികിത്സകൊണ്ട് സാമൂതിരിപ്പാട് അചിരേണ പൂർണ സുഖത്തെ പ്രാപിക്കുകയും അവിടെനിന്നു മൂസ്സിനു വിലപിടിച്ച പല സമ്മാനങ്ങൾ ലഭിക്കുകയും ചെയ്തു. അക്കാലം മുതൽക്കാണ് കുട്ടഞ്ചേരി മൂസ്സന്മാർ വൈദ്യശാസ്ത്രം അഭ്യസിച്ചു കഴിഞ്ഞാൽ നെല്ലുവായിൽ ക്ഷേത്രത്തിൽ സംവത്സര ഭജനം കൂടി കഴിഞ്ഞിട്ടേ ചികിത്സിച്ചു തുടങ്ങാവൂ എന്നുള്ള ഏർപ്പാടു വെച്ചത്.

കുട്ടഞ്ചേരി മൂസ്സന്മാർ അവരുടെ പൂർവ്വന്മാരുടെ അടുക്കലല്ലാതെ അന്യന്മാരുടെ അടുക്കൽ വൈദ്യശാസ്ത്രം പഠിക്കുക പതിവില്ല. നേരെ മറിച്ച് അവിടെച്ചെന്നു പലരും പഠിക്കാറുമുണ്ട്. അഷ്ടവൈദ്യന്മാരിൽ തന്നെ

പ്രസിദ്ധന്മാരായിരുന്ന എളേടത്തു തൈക്കാട്ടു മൂസ്സ്, തൃശ്ശിവപേരൂർ മൂസിന്റെ ശിഷ്യന്മാരായിരുന്നുവല്ലോ.

കഴിഞ്ഞുപോയ കുട്ടഞ്ചേരി വാസുദേവൻ(അപ്ഫൻ) മൂസ്സവർകൾ വൈദ്യശാസ്ത്രം പഠിപ്പിക്കുന്നതിന് ഏറ്റവും സമർത്ഥനായിരുന്നു. അഷ്ടാംഗഹൃദയത്തിന്റെ അർത്ഥം പറയുന്നതിന് അവിടുത്തെപ്പോലെ ആരുമില്ലായിരുന്നുവെന്നുള്ളതു പ്രസിദ്ധമാണല്ലോ. പണ്ട് അഷ്ടവൈദ്യന്മാരിലാരും അഷ്ടാഗഹൃദയത്തിന്റെ സൂത്രസ്ഥാനം നായന്മാർ മുതലായവരെ പഠിപ്പിക്കാറില്ലായിരുന്നു. ആ സ്ഥാനം നായന്മാർ മുതലായവരെ പഠിപ്പിച്ചു തുടങ്ങിയത് അപ്ഫൻ മൂസ്സവർകളാണ്. ആ സ്ഥാനം പഠിക്കുന്നവർ അതു പഠിച്ചു കഴിയുന്നതുവരെ അവിടുത്തെ ക്ഷേത്രത്തിൽ ഭജിക്കണമെന്നുകൂടി അവിടേക്ക് നിർബ്ബന്ധമുണ്ടായിരുന്നു.

ഈ അപ്ഫൻ മൂസ്സവർകളുടെ ജേഷ്ഠന്റെ പുത്രനായ ഇപ്പോഴത്തെ അച്ഛൻ മൂസ്സവർകൾ ചികിത്സാവിഷയത്തിൽ സ്വൽപം ഔദാസീന്യമുള്ള ആളാണെങ്കിലും ശാസ്ത്രം നല്ലപോലെ പഠിച്ചിട്ടുള്ള ഒരു നല്ല വൈദ്യനാണ്. ഈ മൂസ്സവർകളെപ്പോലെ ജാമാതൃഭാഗ്യം ഇതിനു മുമ്പ് ആ ഇല്ലത്തു മറ്റാർക്കുമുണ്ടായിട്ടുണ്ടെന്നു തോന്നുന്നില്ല. അഷ്ടവൈദ്യന്മാരുടെ മിക്ക കുടുംബങ്ങളിലേക്കും സ്വപുത്രിമാരെ വിവാഹം കഴിച്ചു കൊടുത്ത് അവരുടെയെല്ലാം ബന്ധുത്വം സമ്പാദിക്കാൻ സംഗതിയായത് ഒരു വലിയ ഭാഗ്യമാണല്ലോ.

## 86. പള്ളിവാണപ്പെരുമാളും കിളിരൂർ ദേശവും

പണ്ടു കേരളചക്രവർത്തികളായി വാണിരുന്ന പെരുമാക്കന്മാരിൽ ഒരാളെ 'പള്ളിവാണപ്പെരുമാൾ' എന്നാണു പറഞ്ഞുവന്നിരുന്നത്. ഇദ്ദേഹം ജന്മനാ ഒരു ഹിന്ദുവായിരുന്നുവെങ്കിലും മനസ്സൈഥര്യം കുറഞ്ഞ ആളായിരുന്നതിനാൽ ചിലരുടെ ഉപദേശം നിമിത്തം പിന്നീട് ബുദ്ധമത ക്കാരനായിത്തീർന്നു. ഈ പെരുമാൾ കേരളത്തിൽ പല സ്ഥലങ്ങളിൽ സഞ്ചരിക്കുകയും താമസിക്കുകയും ചെയ്തിരുന്നു. അക്കൂട്ടത്തിൽ തിരുവിതാംകൂറിലും അദ്ദേഹം ചില സ്ഥലങ്ങളിൽ നിവസിച്ചിരുന്നതായി ഐതിഹ്യമുണ്ട്. എന്നു മാത്രമല്ല, അതിലേക്കു ചില ലക്ഷ്യങ്ങൾ ഇന്നും കാൺമാനുമുണ്ട്. ഇദ്ദേഹം തിരുവിതാംകൂറിൽ താമസിച്ചിരുന്ന സ്ഥലങ്ങ ളിൽ പ്രധാനമായിട്ടുള്ളത് കോട്ടയം താലൂക്കിൽ ചേർന്ന 'കിളിരൂർ' എന്ന ദേശമാണ്. അവിടെ അദ്ദേഹം വിഹാരാകൃതിയിൽ ഒരു ദേവാലയം പണികഴിപ്പിക്കുകയും അതിൽ ബുദ്ധദേവനെ പ്രതിഷ്ഠിപ്പിക്കുകയും ചെയ്തതു. ആ ദേവീവിഗ്രഹം ബുദ്ധമുനി ബ്രഹ്മധ്യാനം ചെയ്തുകൊണ്ടു യോഗമുദ്രയോടുകൂടി അശ്വത്ഥമൂലകത്തിങ്കൽ സ്ഥിതി ചെയ്യുന്ന വിധത്തിലുള്ളതാണ്. മടിവരെ നീണ്ട താടിമീശയോടുകൂടിയ ആ ബിംബം കണ്ടാൽ അത് ഒരു മുനിയുടേതാണെന്ന് ആർക്കും മനസ്സിലാകും. ത്രിപുര ന്മാരെ പാഷണ്ഡന്മാരാക്കിത്തീർക്കാനായിട്ട് ബുദ്ധമുനിയായിത്തീർന്നത് സാക്ഷാൽ മഹാവിഷ്ണു തന്നെയാണല്ലോ. അതു വിചാരിച്ചിട്ടല്ലെങ്കിലും അദ്ദേഹം ആ ദേവനെ ഭക്തിപൂർവ്വം സേവിക്കുകയും ബുദ്ധമതപ്രചാര ത്തിനായി വളരെ പരിശ്രമിക്കുകയും ചെയ്തുകൊണ്ടാണ് അവിടെ താമസിച്ചിരുന്നത്. അതിനാൽ മലയാള ബ്രാഹ്മണർക്ക് അദ്ദേഹത്തോട് ഒട്ടും രസമില്ലായിരുന്നു. മലയാളബ്രാഹ്മണരിൽ ചിലരെയെങ്കിലും കിളിരൂർ ദേശത്തു സ്ഥിരവാസക്കാരാക്കണമെന്നു വിചാരിച്ച് ആ പെരുമാൾ വളരെ ശ്രമിച്ചു. അവർക്ക് താമസിക്കുന്നതിനു ഗൃഹങ്ങളും നിത്യവൃത്തിക്ക് വേണ്ടുന്ന വസ്തുവകകളും ദാനമായി കൊടുക്കാമെന്നുകൂടി പറഞ്ഞു നോക്കി. എങ്കിലും ബ്രാഹ്മണരാരും അതിനു വഴിപ്പെട്ടില്ല. ബുദ്ധദേവാലയ ത്തിലെ ശാന്തി തന്നെ വളരെ നിർബന്ധിച്ചിട്ടാണ് മലയാള ബ്രാഹ്മണർ നടത്തിയിരുന്നത്. ശാന്തി കഴിഞ്ഞാൽ അവർ പോയി കുളിച്ചിട്ടേ ഭക്ഷണം കഴിച്ചിരുന്നുള്ളു. കിളിരൂർ ദേശത്തുവച്ച് വെള്ളം കുടിക്കുകപോലും ചെയ്യുകയില്ലെന്നായിരുന്നു മലയാളബ്രാഹമണരുടെ നിശ്ചയം. എങ്കിലും

ആ പെരുമാൾ ചതുരുപായങ്ങളും പ്രയോഗിച്ച് ആ ദേശവാസികളായ നായന്മാരിലും മറ്റും പലരേയും ബുദ്ധമതാവലംബികളാക്കിത്തീർത്തു. നാടുവാഴിയായിരുന്ന പെരുമാൾക്ക് ശിക്ഷാരക്ഷകൾക്കുള്ള അധികാരമുണ്ടായിരുന്നുവല്ലോ. അതിനാൽ അദ്ദേഹത്തെ ഭയപ്പെട്ടുകൂടിയായിരുന്നു ജനങ്ങൾ അദ്ദേഹത്തിന്റെ മതത്തിൽ ചേർന്നത്.

ഇങ്ങനെ കുറച്ചുകാലം കഴിഞ്ഞപ്പോൾ മക്കത്തുനിന്ന് ചില മുഹമ്മദീയർ കച്ചവടത്തിനും മറ്റുമായി കേരളത്തിൽ വന്നു ചേർന്നു. അക്കൂട്ടത്തിൽ അവരുടെ ചില കുലാചാര്യന്മാരും (തങ്ങൾ മുതലായവരും) മറ്റും കൂടെ ഉണ്ടായിരുന്നു. അവരിൽ ചിലർ കിളിരൂർ ചെന്നു ചില കാഴ്ചകളും മറ്റും വെച്ചു പെരുമാളെ കാണുകയും ആ ദേശത്തുതന്നെ താമസമുറപ്പിച്ചുകൊണ്ടു പെരുമാളുടെ അനുവാദപ്രകാരം അവിടെയൊരു പള്ളി പണിയിക്കുകയും ചെയ്തു. പിന്നെ ആ മുഹമ്മദീയാചാര്യന്മാർ ദിവസംതോറും പതിവായി ചെന്നു പെരുമാളെക്കാണുകയും അവരുടെ മതത്തിനുള്ള മാഹാത്മ്യത്തെക്കുറിച്ച് പ്രസംഗിക്കുകയും ചെയ്തുകൊണ്ടിരുന്നു. അങ്ങനെ കുറച്ചു ദിവസങ്ങൾ കഴിഞ്ഞപ്പോൾ ആ പെരുമാൾക്ക് ബുദ്ധമതത്തെക്കാൾ നല്ലതു മുഹമ്മദുമതമാണെന്ന് തോന്നുത്തുടങ്ങി. കിംബഹുനാ? പിന്നെ അധികം താമസിയാതെതന്നെ അദ്ദേഹം ബുദ്ധമതമുപേക്ഷിച്ച് മുഹമ്മദുമതത്തിൽ ചേർന്നു. എന്നു മാത്രമല്ല, അദ്ദേഹം ആ മതത്തിലുള്ള ഗ്രന്ഥങ്ങളെല്ലാം പഠിച്ച് കാലക്രമേണ അവരുടെ കൂട്ടത്തിൽ ഒരു പ്രമാണിയും ആചാര്യനും ഉപദേഷ്ടാവുമായിത്തീരുകയും ചെയ്തു. തദനന്തരം അദ്ദേഹത്തിന്റെ സ്ഥിരതാമസം കുറച്ചു കാലത്തേക്ക് പള്ളിയിൽ തന്നെയായിരുന്നു. തന്നിമിത്തം അദ്ദേഹത്തെ ജനങ്ങൾ 'പള്ളിയിൽ വാണ പെരുമാൾ' എന്നും 'പള്ളിബാണ പെരുമാൾ' എന്നും പറഞ്ഞുതുടങ്ങി. അതു ലോപിച്ച് ചിലർ 'വാണപ്പെരുമാൾ' എന്നും 'ബാണപ്പെരുമാൾ' എന്നും പറഞ്ഞു തുടങ്ങി. അദ്ദേഹം മുഹമ്മദീയനായിത്തീർന്നതിന്റെ ശേഷം ഒരിക്കൽ മക്കത്തുപോയിരുന്നു. അതിനാൽ അദ്ദേഹത്തെ ചിലർ 'മക്കത്തുപോയ പെരുമാൾ' എന്നും പറയാറുണ്ടായിരുന്നു.

ഈ പെരുമാൾ ബുദ്ധമതക്കാരനായിരുന്ന കാലത്തു തന്നെ കിളിരൂർ ദേശക്കാരായ രണ്ടു നായന്മാർ അദ്ദേഹത്തിന്റെ സേവകന്മാരായിത്തീർന്നു. അവർക്കു പെരുമാൾ അനേകംവസ്തുക്കൾ പേരിൽ പതിച്ചുകൊടുത്തതു

കൂടാതെ ഒരാൾക്കു 'കയ്മൾ' എന്നും മറ്റേയാൾക്ക് 'മേനോൻ' എന്നും സ്ഥാനപ്പേരുകളും കൽപ്പിച്ചുകൊടുത്തു. പെരുമാൾ പള്ളിയിൽ താമസമായ തിന്റെ ശേഷം മേനവനു പള്ളിയിലെ കണക്കെഴുത്തുദ്യോഗവും കൊടുത്തു. അതിനാൽ ആ മനുഷ്യനെ എല്ലാവരും 'പള്ളിയിൽ മേനോൻ' എന്നുപറഞ്ഞു തുടങ്ങുകയും ആ പേരു കാലക്രമേണ സ്ഥിരപ്പെടുകയും ചെയ്തു. പെരുമാളുടെ സേവകന്മാരായിരുന്ന നായന്മാരുടെ വംശപരമ്പര യിലുൾപ്പെട്ട രണ്ടു വീട്ടുകാർ കിളിരൂർ ദേശത്തുണ്ട്. അവരെ ഇപ്പോൾ 'വെട്ടിക്കുളങ്ങര കൈയ്മൾ' എന്നും 'പള്ളിയിൽ മേനോൻ' എന്നും പറഞ്ഞുവരുന്നു. അവരുടെ വസ്തുക്കൾ കാലക്രമേണ അന്യാധീനപ്പെട്ടു പോയെങ്കിലും അവർക്ക് ഇപ്പോഴും നിത്യവൃത്തിക്കു വലിയ കഷ്ടപ്പാടൊ ന്നുമില്ല. ആ ദേശത്തേക്ക് ഇപ്പോഴും പ്രധാനന്മാരായിരിക്കുന്നതും അവർതന്നെയാണ്.

മുഹമ്മദീയമതം സ്വീകരിച്ചുവെങ്കിലും പെരുമാൾക്ക് താൻ വളരെ ക്കാലം സേവിച്ചുകൊണ്ടിരുന്ന ബുദ്ധദേവനെക്കുറിച്ചുള്ള ഭക്തി മനസ്സിൽ നിന്നും നിശ്ശേഷം വിട്ടുപോയില്ല. അതിനാൽ അദ്ദേഹം പള്ളിയിൽ താമസിച്ചിരുന്ന കാലത്തും മിക്ക ദിവസങ്ങളിലും തന്നാൽ സ്ഥാപിതമായ ബുദ്ധദേവാലയത്തിച്ചെന്നു വന്ദിക്കാറുണ്ടായിരുന്നു. അതു മുഹമ്മദീയർക്ക് സമ്മതമാകുന്നില്ലെന്നറിയുകയാൽ അദ്ദേഹം അവിടെ പ്രതിഷ്ഠിച്ചിരുന്നത് മുഹമ്മദ്നബിയുടെ വിഗ്രഹമാണെന്നു പറഞ്ഞ് അവരെ വിശ്വസിപ്പിച്ചു. അതിനാൽ ആ ദേശത്തു താമസിച്ചിരുന്ന മുഹമ്മദീയരും അവിടെച്ചെന്നു മുട്ടുകുത്തി നമസ്കരിക്കുകയും പ്രാർത്ഥിക്കുകയും മറ്റും ചെയ്തുതുടങ്ങി. ആ പെരുമാളുടെ കാലം കഴിഞ്ഞിട്ടും ആ ദേശക്കാരായ മുഹമ്മദീയർ അപ്രകാരം ചെയ്തുകൊണ്ടിരുന്നു. അവർ അവിടെച്ചെന്നു മുട്ടുകുത്തു കയും നമസ്കരിക്കുകയും ചെയ്യാതെയായിട്ട് ഇപ്പോൾ ഒരിരുപത്തഞ്ചു കൊല്ലത്തിലധികം കാലമായിട്ടില്ല.

ഈ പള്ളിയിൽ വാണ പെരുമാളുടെ അവസാനം ഏതുപ്രകാരമാ യിരുന്നുവെന്ന് ഇപ്പോഴും തീർച്ചപ്പെടാതെയാണിരിക്കുന്നത്. എല്ലാവരും മുഹമ്മദീയമതത്തിൽ ചേരണമെന്നുള്ള അദ്ദേഹത്തിന്റെ നിർബന്ധം ദുസ്സഹമായിത്തീരുകയാൽ ഇതര മതക്കാരായ ചിലർ കൂടി അദ്ദേഹത്തെ തല്ലിക്കൊന്നു കുഴിച്ചുമൂടുകയോ വെള്ളത്തിൽ കെട്ടിത്താഴ്ത്തുകയോ ചെയ്തതതാണെന്ന് ചിലർ പറയുന്നു. മറ്റു ചിലരുടെ അഭിപ്രായം

ഹിന്ദുക്കളുടെ ഉപദ്രവം കലശലായിതീരുകയാൽ കേരളവാസം അവമാന കരമെന്ന് തോന്നി അദ്ദേഹം ചില മുഹമ്മദീയരുടെ സഹായത്തോടുകൂടി മക്കത്തേക്ക് പൊയ്ക്കളഞ്ഞതാണെന്ന്. അദ്ദേഹം ഉടലോടെ സ്വർഗ്ഗാരോഹണം ചെയ്തതാണെന്ന് വേറെ ചിലർ പറയുന്നു. ഈ അഭിപ്രായങ്ങളിൽ വാസ്തവമായിട്ടുള്ളത് ഏതെന്ന് തീർച്ചപ്പെടുത്താൻ മാർഗ്ഗമൊന്നും കാണുന്നില്ല. തലേദിവസം രാത്രിയാകുന്നതുവരെ പള്ളിയിലുണ്ടായിരുന്ന അദ്ദേഹം നേരം വെളുത്തപ്പോഴേക്കും എങ്ങനെയോ അദൃശ്യനായിത്തീരുകയായിരുന്നു എന്നുള്ള സംഗതി എല്ലാവരും സമ്മതിക്കുന്നതാണ്.

ഈ പെരുമാൾ അദൃശ്യനായിത്തീർന്നതിന്റെ ശേഷവും കിളിരൂർ ദേശക്കാർ വളരെ കാലത്തേക്ക് അവരുടെ ദേശപരദേവതയായി ആചരിക്കുകയും ആദരിക്കുകയും വന്ദിക്കുകയും ചെയ്തുവന്നത് ബുദ്ധദേവനെത്തന്നെയാണ്. അവർ അങ്ങനെ ചെയ്തുകൊണ്ടിരുന്നത് ആ ദേശത്ത് വേറെ ക്ഷേത്രമൊന്നും ഇല്ലായിരുന്നതുകൊണ്ടും ഒരു സമയം പെരുമാൾ മടങ്ങിവന്നെങ്കിലോ എന്നുള്ള വിചാരം നിമിത്തവുമായിരിക്കാം.

ഈ പെരുമാൾ ബുദ്ധമതം സ്വീകരിച്ചതിന്റെ ശേഷം കുറച്ചുകാലം ചങ്ങനാശ്ശേരി താലൂക്കിൽ 'നീലമ്പേരൂർ' എന്ന ദേശത്തുംപോയി താമസിക്കുകയും അവിടെയും ഒരു ബുദ്ധമതദേവാലയം സ്ഥാപിക്കുകയും ചെയ്തു. അന്ന് അദ്ദേഹത്തോടുകൂടി പള്ളിയിൽ മേനവന്മാരിലൊരാളും (സേവകനായിരുന്ന ആൾ തന്നെ) അവിടെ പോയി താമസിച്ചിരുന്നു. അതിനാൽ മേനവന് ആ ദേശത്തും പല പുരയിടങ്ങളും ഏതാനും പുഞ്ചനിലവും സമ്പാദിക്കാൻ സാധിച്ചു. ആ വക വസ്തുക്കൾ അദ്ദേഹത്തിന്റെ അനന്തരജാതന്മാർ പലപ്പോഴായി കുറേശ്ശെക്കുറേശ്ശേ വിറ്റൂ വില വാങ്ങി. മുഴുവനും വിറ്റു തീർന്നിട്ടു പത്തു കൊല്ലത്തിലധികം കാലമായിട്ടില്ല.

പെരുമാക്കന്മാരുടെ കാലശേഷം കേരളത്തെ പല ഭാഗങ്ങളായി വിഭജിച്ചു രാജാക്കന്മാരാണല്ലോ ഭരിച്ചിരുന്നത്. അപ്പോൾ കിളിരൂർ ദേശം തെക്കുംകൂർ രാജ്യത്തുൾപ്പെട്ടതായിരുന്നു. ഇല്ലിക്കൽ കൊടുമുടിക്കു പടിഞ്ഞാറും കുമരകം കായലിനു കിഴക്കും കൈപ്പട്ടൂരിനു വടക്കും കാണക്കാലിക്കു തെക്കുമുള്ള പ്രദേശങ്ങളെല്ലാം തെക്കുംകൂറിലുൾപ്പെട്ടവയായിരുന്നല്ലോ.

തെക്കുംകൂർ രാജാവ് തന്റെ രാജ്യത്തുള്ള ഓരോ ദേശങ്ങളിലും ഓരോരുത്തരെ ആശാന്മാരായി നിശ്ചയിക്കുകയും അവർക്ക് കുറുപ്പെന്നും പണിക്കരെന്നും മറ്റും ചില സ്ഥാനങ്ങൾ കൽപ്പിച്ചുകൊടുക്കുകയും ചെയ്യുന്നതാണെന്നും അവർ ഓരോ കളരിയുണ്ടാക്കി പുരുഷന്മാരെയെല്ലാം ആയോധനവിദ്യ അഭ്യസിപ്പിച്ചുകൊള്ളണമെന്നു ചട്ടം കെട്ടുകയും ചെയ്തിരുന്നു. അങ്ങനെ യുദ്ധമഭ്യസിപ്പിക്കുന്നവരെ ആണ്ടുതോറും പൂജയെടുപ്പിനുള്ള വിദ്യാരംഭം കഴിഞ്ഞിട്ടു രാജാവ് നിശ്ചയിച്ചു പ്രസിദ്ധപ്പെടുത്തുന്നതായ ഒരു ദിവസം പരീക്ഷിച്ചുനോക്കുകയും പരീക്ഷയിൽ ജയിക്കുന്നവർക്ക് യഥായോഗ്യം സമ്മാനങ്ങളും പട്ടാളത്തിൽ ഉദ്യോഗങ്ങളും കൽപ്പിച്ചുകൊടുക്കുകയും ചെയ്യുന്നതാണെന്നും രാജാവ് നിശ്ചയിക്കുകയും അങ്ങനെ നടത്തിക്കൊണ്ടിരിക്കുകയും ചെയ്തിരുന്നു. പാക്കിൽ ശാസ്താവിന്റെ ക്ഷേത്രമതിൽക്കു കിഴക്കുവശത്തായിട്ട് ഇതിലേക്ക് പ്രത്യേകം തയ്യാർ ചെയ്യിച്ചിരുന്ന സ്ഥലത്തുവച്ചായിരുന്നു ആണ്ടു തോറും യുദ്ധപരീക്ഷ നടത്തിയിരുന്നത്. ആ സ്ഥലത്തിനു 'പടനിലം' എന്നു പേരും കൽപ്പിച്ചിരുന്നു. ഇപ്പോൾ അവിടെ യുദ്ധപരീക്ഷയും മറ്റുമില്ലെങ്കിലും ആ സ്ഥലത്തിന് ഇങ്ങനെ തന്നെയാണ് ഇപ്പോഴും ജനങ്ങൾ പേരു പറഞ്ഞുവരുന്നത്. പരീക്ഷാദിവസം രാവിലെ ആശാന്മാരെല്ലാം ശിഷ്യന്മാരോടുകൂടി പാക്കിലെത്തി കുളികഴിച്ചു ശാസ്താവിനെ വന്ദിക്കുകയും ഭക്ഷണം കഴിക്കുകയും ചെയ്തിട്ടു പടനിലത്തു ചെന്നുചേർന്നുകൊള്ളണമെന്നാണ് കൽപന. അഭ്യസ്തവിദ്യന്മാരായ ഓരോദേശക്കാരെയും തെക്കും വടക്കുമായി പ്രത്യേകം പ്രത്യേകം തിരിച്ചുനിർത്തിയാണ് പരീക്ഷ നടത്തുന്നത്. ആ സമയം രാജാവും അവിടെ എഴുന്നള്ളിയിരിക്കും. പരീക്ഷയെന്നാൽ ഓരോ ദേശക്കാരും എതിരാളികളായി നിൽക്കുന്ന മറ്റോരോ ദേശക്കാരോടും നേരിട്ടു യുദ്ധം ചെയ്യുകയാണ്. ഈ യുദ്ധത്തിന് അക്കാലത്ത് 'പാക്കിൽപ്പട' എന്നാണു പേരു പറഞ്ഞു വന്നിരുന്നത്. ഇങ്ങനെ നടത്തിയ പരീക്ഷയിൽ ഒരു കൊല്ലം കിളിരൂർ ദേശക്കാർ ജയിച്ചു. ഉടനെ രാജാവ് വിജയികളായവർക്കു ചില സമ്മാനങ്ങൾകൽപ്പിച്ചു കൊടുക്കുകയും അവരെ പട്ടാളത്തിൽ ചില ഉയർന്ന ഉദ്യോഗങ്ങൾ കൽപ്പിച്ചു നിയമിക്കുകയും ചെയ്തു. ഉടനെ തോറ്റ ദേശക്കാർ മാറിനിന്നുകൊണ്ട്, "കിളിരൂർക്കാർ ജയിക്കുകയും അവർക്ക് സമ്മാനങ്ങളും ഉദ്യോഗങ്ങളും കിട്ടുകയും ചെയ്തുവെങ്കിലും അവർ ബൗദ്ധന്മാരാണല്ലോ" എന്നു പറഞ്ഞു. അവർ ഇതു പറഞ്ഞത് രാജാവ് കേൾക്കാതെ

പതുക്കെയായിരുന്നു എങ്കിലും കിളിരൂർക്കാരിൽ ചിലർ ഇതുകേട്ട് തങ്ങൾ ബുദ്ധദേവനെ വന്ദിക്കുന്നതുകൊണ്ടാണല്ലോ ഇവർ തങ്ങളെ നിന്ദിച്ചത് എന്നു വിചാരിച്ചു കിളിരൂർ ദേശക്കാർക്കു സഹിക്കവയ്യാത്ത ലജ്ജയും വ്യസനവുമുണ്ടായി. അവർ സ്വദേശത്തു മടങ്ങിയെത്തിയതിന്റെ ശേഷം എല്ലാവരും കൂടിയാലോചിച്ച് അവമാനപരിഹാരാർത്ഥം സ്വദേശത്തു വേറെ ഒരു ക്ഷേത്രം പണിയിച്ചു ശാസ്താവിനെ പ്രതിഷ്ഠിക്കണമെന്നു നിശ്ചയിച്ചു. എങ്കിലും അതിനായി പണിയിച്ച് വലിയ ക്ഷേത്രത്തിൽ ഭഗവതിയെ (കാർത്ത്യായനിയെ)യും ഒരു ശ്രീകോവിൽ മാത്രം പണിയിച്ച് ശാസ്താവിനെയും പ്രതിഷ്ഠിക്കുകയാണ് ഉണ്ടായത്. (ഈ ക്ഷേത്രങ്ങളുടെ പണിയെയും പ്രതിഷ്ഠകളെയും സംബന്ധിച്ച് ഐതിഹ്യമാലയുടെ മൂന്നാംഭാഗത്തിൽ സവിസ്തരം പ്രസ്താവിച്ചിട്ടുള്ളതിനാൽ ഇവിടെ അധികം വിവരിക്കുന്നില്ല).

ആ ദേശക്കാർ ആ ഭഗവതിയേയും ശാസ്താവിനെയും വന്ദിക്കുകയും സേവിക്കുകയും ചെയ്തുതുടങ്ങിയപ്പോൾ അവർക്കു മുൻപുണ്ടായിരുന്ന ആക്ഷേപം ജനങ്ങളുടെയിടയിൽ വിസ്മൃതാഭിപ്രായ മായിത്തീർന്നു. അക്കാലം മുതൽ ഭഗവതിക്ഷേത്രത്തിലെ ശാന്തിക്കാരൻ തന്നെയാണ് ശാസ്താവിന്റെയും ബുദ്ധദേവന്റെയും പൂജ നടത്തി പ്പോരുന്നത്. ഇപ്പോൾ ആ ഭഗവതിക്ഷേത്രത്തിൽ മലയാളബ്രാഹ്മണർ സാധാരണമായി ഭക്ഷണം കഴിക്കാറുണ്ട്. ബുദ്ധദേവനു പൂജ കഴിച്ചാൽ കുളിച്ചിട്ടേ ഊണു കഴിക്കാവൂ എന്നുള്ള നിർബ്ബന്ധവും ഇപ്പോൾ ഏകദേശം അസ്തപ്രായമായിരിക്കുന്നു. പരിഷ്കാരം വർദ്ധിച്ചുകൊണ്ടാ ണല്ലോ ഇരിക്കുന്നത്. അതിനാൽ ആ ദേശത്തു ഗൃഹമുണ്ടാക്കി കുടുംബസമേതം താമസിക്കുന്നതിനും കാലക്രമേണ മലയാളബ്രാഹ്മണ ർക്കു മനസ്സു വന്നേക്കാം. ഇപ്പോൾ അതിന് അവരിലാർക്കും സമ്മതിമില്ലാതെയാണിരിക്കുന്നത്. സ്വാമിയാർ ഇപ്പോഴും ആ ദേശത്തു കയറുകപോലും ചെയ്യാറില്ല. നീലമ്പേരൂർ ദേശത്തിന്റെ സ്ഥിതി ഇപ്പോഴും ഇപ്രകാരം തന്നെയാണിരിക്കുന്നത്.

## 87. കടാങ്കോട്ടു മാക്കംഭഗവതി

മാക്കം ഭഗവതിയുടെ ചരിത്രം ഉത്തരകേരളത്തിൽ സുപ്രസിദ്ധവും സർവ്വവിദിതവുമാണെങ്കിലും ദക്ഷിണകേരളത്തിൽ ഇതു കേട്ടിട്ടുപോലുമി ല്ലാത്തവർ പലരുമുണ്ടെന്നാണ് അറിയുന്നത്. അതിനാൽ അങ്ങനെയുള്ള വരുടെ അറിവിലേയ്ക്കായി ആ കഥ ചുരുക്കത്തിൽ പ്രസ്താവിച്ചു കൊള്ളുന്നു.

ഉത്തരകേരളത്തിൽ സുപ്രസിദ്ധമായ 'കടത്തനാട്ട്' എന്ന ദേശത്ത് 'കടാങ്കോട്' എന്നു പ്രസിദ്ധമായ ഒരു നായർഗൃഹം പണ്ടുണ്ടായിയിരുന്നു. ആ ഗൃഹക്കാർ ധനപുഷ്ടികൊണ്ടും ആഭിജാത്യം കൊണ്ടും സ്ഥാനമാനാദികൾ കൊണ്ടും സർവ്വമാന്യന്മാരായിരുന്നു. ആ തറവാട്ടിൽ ഒരു കാലത്ത് ഒരു സ്ത്രീ മാത്രമായിത്തീർന്നു ആ ഗുണവതിക്ക് ഈശ്വരപ്രസാദത്താൽ പന്ത്രണ്ടു പുത്രന്മാരും ഒരു പുത്രിയുമുണ്ടായി. ആ പുത്രിയുടെ നാമധേയം 'മാക്കം' എന്നായിരുന്നു.

മാക്കത്തിനു ഏകദേശം മൂന്നു വയസ്സു പ്രായമായപ്പോഴേക്കും അവളുടെ മാതാപിതാക്കന്മാർ കാലദോഷത്താൽ കാലധർമ്മത്തെ പ്രാപിച്ചു. എങ്കിലും അവളുടെ സഹോദരന്മാർക്കു പന്ത്രണ്ടു പേർക്കും അവളെക്കുറിച്ചു വളരെ സ്നേഹവും വാത്സല്യവുമുണ്ടായിരുന്നതിനാൽ അവളെ അവർ യഥായോഗ്യം വളർത്തിക്കൊണ്ടുവന്നു. അവളെ യഥാ കാലം വിദ്യാഭ്യാസം ചെയ്യിക്കുകയാൽ അവൾ വളരെ വിദുഷിയും സൽഗുണസമ്പന്നയുമായിത്തീർന്നു. മാക്കത്തിന്റെ താലികെട്ടു കല്യാണം സഹോദരന്മാർ വളരെ കേമമായി ആഘോഷപൂർവ്വം നടത്തിച്ചു.

മാക്കം കാലക്രമേണ കൗമാരകാലത്തെ വിട്ടു നവയൗവനദശയെ പ്രാപിച്ചു. സർവ്വാംഗസുന്ദരിയായിരുന്ന അവൾക്കു യൗവനം കൂടി വന്നപ്പോഴേക്കും ആകൃതി കൊണ്ടും പ്രകൃതികൊണ്ടും മാക്കത്തിനു തുല്യമായിട്ട് ഒരു കന്യക ത്രൈലോക്യത്തിലെങ്ങും തന്നെ ഇല്ലെന്ന് സർവ്വജനങ്ങളും ഒരുപോലെ പറഞ്ഞുതുടങ്ങി. മാക്കത്തിന്റെ സൗന്ദര്യം, സൗശീല്യം, വൈദുഷ്യം, വൈദഗ്ദ്ധ്യം, ഈശ്വരഭക്തി, നിഷ്കാപട്യം മുതലായ സദ്ഗുണങ്ങളെക്കുറിച്ച് പുകഴ്ത്താത്തവരായി ലോകത്തിൽ ആരുംതന്നെ ഇല്ലെന്നായിത്തീർന്നു.

ഇതിനിടയ്ക്ക് മാക്കത്തിന്റെ സഹോദരന്മാർ പന്ത്രണ്ടുപേരും സുന്ദരിമാരായ ഓരോ സ്ത്രീകളെ ഭാര്യമാരായി സ്വീകരിക്കുകയും തറവാട്ടിൽ തന്നെ കൊണ്ടുവന്നു താമസിപ്പിച്ചു തുടങ്ങുകയും മാക്കത്തിനു സർവ്വപ്രകാരേണയും അനുരൂപനായ ഒരു ഭർത്താവ് ഉണ്ടായിത്തീരുകയും ചെയ്തു. ആ മനുഷ്യൻ 'ഇളം കൂറ്റിൽത്തറവാട്ടിൽ നമ്പർ നമ്പ്യാർ' എന്നു പ്രസിദ്ധനായ പുരുഷശ്രേഷ്ഠനായിരുന്നു. ഇദ്ദേഹത്തെപ്പോലെ സകല യോഗ്യതകളും തികഞ്ഞ ഒരു പുരുഷൻ അക്കാലത്ത് വടക്കേ മലയാള ത്തിലുണ്ടായിരുന്നില്ല. ഈ പുരുഷരത്നം അവളിൽ വന്നുചേർന്നത് അവളുടെ ഭാഗ്യം കൊണ്ടും അവൾ ബാല്യം മുതൽ ഭക്തിപൂർവ്വം സേവിച്ച്കൊണ്ടിരുന്ന 'ലോകമലയാർ കാവിൽ' ഭഗവതിയുടെ കാരുണ്യം കൊണ്ടുമായിരുന്നു. ആ കാവു കടത്തനാട്ട് രാജസ്വരൂപം വകയാണെ ങ്കിലും മാക്കം ആ ഭഗവതിയെ സേവിച്ചു വശംവദയാക്കിത്തീർത്തിരുന്നു. ദേവി ഭക്തവത്സലയും ഭക്താഭീഷ്ടപ്രദയുമാണല്ലോ.

മാക്കം നല്ല പിടിപ്പും പഠിപ്പും ശേഷിയും ശേമുഷിയും കാര്യവിവരവുമുള്ള കൂട്ടത്തിലായിരുന്നതിനാൽ അവളുടെ സഹോദരന്മാർ തറവാട്ടിലെ സകല വരവു ചെലവുകളുടെയും കണക്കുകൾ അവളെയും ബോധ്യപ്പെടുത്തി വന്നിരുന്നു. എന്നു മാത്രമല്ല മാക്കത്തിന്റെ സമ്മതം കൂടാതെ അവർ ഒരുകാശു പോലും ചെലവു ചെയ്യാറുമില്ലായിരുന്നു. അതിനാൽ ആ പുരുഷന്മാരുടെ ഭാര്യമാർക്ക് മാക്കത്തോടു വളരെ അസൂയ യും വൈരവുമുണ്ടായിത്തീർന്നു. കടാങ്കോട്ടുതറവാട് വളരെ മുതലുള്ളതാ യിരുന്നതിനാൽ അവിടെ നിന്നു ക്രമത്തിലധികമായ സമ്പാദ്യമുണ്ടാക്കാ മെന്നായിരുന്നു ആ സ്ത്രീകളുടെ വിചാരം. മാക്കം നിമിത്തം അവരുടെ ആ അത്യാഗ്രഹം പൂർണ്ണമായി സാധിച്ചിരുന്നില്ല. എന്നാൽ അവർക്കു യാതൊരു ബുദ്ധിമുട്ടും ഉണ്ടാകാതെയിരിക്കത്തവണ്ണം വേണ്ടതൊക്കെ ധാരാളമായി കൊടുക്കുന്നതിനു മാക്കം അനുവദിക്കുകയും അവരുടെ ഭർത്താക്കന്മാർ അവർക്കു കൊടുക്കുകയും ചെയ്തിരുന്നു. അതിനാൽ ഭർത്താക്കന്മാരുടെ കാലം കഴിഞ്ഞാലും അവർക്കും അവരുടെ സന്താന ങ്ങൾക്കും ഒട്ടും ബുദ്ധിമുട്ടുകൂടാതെ നിത്യവൃത്തികഴിച്ചുകൂട്ടുവാൻ തക്കവണ്ണമുള്ള മുതൽ അവർ സമ്പാദിക്കുകയും ചെയ്തിരുന്നു. എങ്കിലും ആ സ്ത്രീകൾക്ക് അതൊന്നുകൊണ്ടും തൃപ്തിയായില്ല. "തനിക്ക് താൻ പോന്ന മഹത്തുക്കൾക്കും ധനത്തിലുള്ളാഗ്രഹമൽപ്പമല്ല" എന്നുണ്ടല്ലോ.

എന്നാൽ തങ്ങൾക്ക് ആഗ്രഹത്തിനു തക്കവണ്ണമുള്ള സമ്പാദ്യമുണ്ടാകാഞ്ഞിട്ടല്ല, അളവില്ലാതെയുള്ള ധനത്തിന്മേൽ മാക്കത്തിനു അവകാശവും അധികാരവും സിദ്ധിച്ചതുകൊണ്ടാണ് ആ സ്ത്രീകൾക്കു സങ്കടമുണ്ടായത്. അതിനാൽ അവർ തങ്ങളുടെ ഭർത്താക്കന്മാർക്കു മാക്കത്തോട് ഏതു വിധവും വിരോധമുണ്ടാക്കിത്തീർക്കണമെന്നു നിശ്ചയിച്ചുകൊണ്ട് ആ പുരുഷന്മാരുടെ അടുക്കൽ അടുത്തുകൂടി സദാ 'തലേണമന്ത്രം' ഉരുക്കഴിച്ചു കൊണ്ടിരുന്നു. മരുമക്കത്തായ കുടുംബങ്ങളിലെ നാത്തൂൻപോരും നാത്തൂന്മാരുടെ തലേണമന്ത്രവും 'അമ്മായിപ്പഞ്ചതന്ത്രം' പോലെ തന്നെ പ്രസിദ്ധങ്ങളാണല്ലൊ. എന്നാൽ മാക്കത്തിന്റെ പന്ത്രണ്ടാമത്തെ സഹോദരനായ രാമൻനമ്പ്യാരുടെ ഭാര്യയായ 'പുരാണി' എന്ന സ്ത്രീ സുശീലയും, മറ്റവരെപ്പോലെ അത്യാഗ്രഹവും ദുഷ്ടതയും അസൂയയുമില്ലാതെ മാക്കത്തെക്കുറിച്ച് സ്നേഹവും വാത്സല്യവുമുള്ളവളുമായിരുന്നതിനാൽ അവൾ തലേണമന്ത്രം ജപിക്കാനും മറ്റും കൂടിയില്ല. ഒരു സമയം അവൾ മന്ത്രം ജപിക്കാനും മന്ത്രം പ്രയോഗിക്കാനും മറ്റും തുനിഞ്ഞിരുന്നുവെങ്കിലും അതൊന്നും രാമൻ നമ്പ്യാരുടെ അടുക്കൽ ഫലിക്കുകയുമില്ലായിരുന്നു. എന്തുകൊണ്ടെന്നാൽ രാമൻ നമ്പ്യാർക്ക് മാക്കത്തെക്കുറിച്ച് മൂത്ത സഹോദരന്മാർ പതിനൊന്ന് പേരെക്കാളധികം സ്നേഹവും വാത്സല്യവും വിശ്വാസവുമുണ്ടായിരുന്നു. മാക്കത്തെക്കുറിച്ച് ആരെല്ലാം എന്തെല്ലാം ഏഷണി പറഞ്ഞാലും ആ മനുഷ്യൻ ഒരിക്കലും വിശ്വസിക്കുകയില്ലായിരുന്നു. എന്നാൽ പുരാണി ഏഷണി പറയാനും മറ്റും പോകാത്തത് അതുകൊണ്ടൊന്നുമല്ലായിരുന്നു. ആ സ്ത്രീയ്ക്ക് മാക്കത്തെക്കുറിച്ച് സീമാതീതമായ സ്നേഹമുണ്ടായിരുന്നതുകൊണ്ടു തന്നെയാണ്. പിന്നെ അവൾ പ്രകൃത്യാ സുശീലയുമായിരുന്നല്ലോ. ജ്യേഷ്ഠത്തിമാർ പതിനൊന്നുപേരും സദാ മാക്കത്തെ ദുഷിക്കുകയും പരിഹസിക്കുകയും ചെയ്തുകൊണ്ടാണിരുന്നത്. എന്നാൽ പുരാണി അതു കേൾക്കുമ്പോഴൊക്കെ ജ്യേഷ്ഠത്തിമാരോട് എതിർത്തു പറഞ്ഞുകൊണ്ടുമിരുന്നു. അതിനാൽ അവർക്കു പതിനൊന്നുപേർക്കും ക്രമേണ പുരാണിയെക്കുറിച്ചും ഒട്ടും രസമില്ലാതെയായിത്തീർന്നു. ഇതെല്ലാം അറിഞ്ഞുകൊണ്ടിരുന്നിട്ടും മാക്കം ആ നാത്തൂന്മാർക്കു വിരോധമായിട്ടു യാതൊന്നും പറയുകയും പ്രവർത്തിക്കുകയും ചെയ്തിരുന്നില്ല. 'ഉപകാരപ്രധാനസ്സ്യാദപകാരപരേപ്യരൗ' എന്നാണല്ലോ പ്രമാണം.

സൽഗുണവതിയായ മാക്കത്തിനു ഭർത്താവുണ്ടായിട്ട് അധികം താമസിയാതെതന്നെ അവൾ ഗർഭം ധരിക്കുകയും യഥാകാലം പ്രസവിച്ച് ഒരു ആൺകുട്ടിയുണ്ടാവുകയും ചെയ്തു. അപ്പോൾ നാത്തൂന്മാർക്ക് പതിനൊന്നുപേർക്കും അവളോടുള്ള അസൂയയും വൈരവും പൂർവ്വാധികം വർദ്ധിച്ചു. എങ്കിലും സഹോദരന്മാർക്കും ഭർത്താവിന്നും പുരാണിക്കും മാക്കത്തെക്കുറിച്ചുള്ള സ്നേഹവും സന്തോഷവുമാണ് അപ്പോൾ വർദ്ധിച്ചത്. അതിനാൽ നാത്തൂന്മാർ അവരുടെ തലേണമന്ത്രം അക്ഷരലക്ഷം വീതം ജപിച്ചിട്ടും യാതൊരു ഫലസിദ്ധിയുമുണ്ടായില്ല. പ്രകൃത്യാ നിർദ്ദോഷവാന്മാരായ ആ പുരുഷന്മാർ തങ്ങളുടെ ഭാഗിനേയനു യഥാകാലം 'ചാത്തു' എന്നു പേരിടുകയും അന്നപ്രാശനമടിയന്തിരം സാഘോഷം കെങ്കേമമായി നടത്തുകയും ആ കുട്ടിയെ യഥായോഗ്യം വളർത്തിപ്പോരികയും ചെയ്തു.

അനന്തരം മാക്കം പ്രസവിച്ച് ഒരു പെൺകുട്ടി കൂടിയുണ്ടായാൽ കൊള്ളാമെന്നുള്ള ആഗ്രഹം ക്രമത്തിലധികം വർദ്ധിക്കുകയാൽ അവളുടെ സഹോദരന്മാർ അതിനായി സംഖ്യയില്ലാതെ ധനവ്യയം ചെയ്ത് അനവധി സൽക്കർമ്മങ്ങൾ നടത്തി. അതൊക്കെക്കൊണ്ടു നാത്തൂന്മാർക്ക് അസൂയ പ്രതിദിനം വർദ്ധിച്ചുകൊണ്ടിരുന്നു. എങ്കിലും അവർക്ക് ഒന്നും ചെയ്യാനും ചെയ്യിക്കാനും സാധിക്കായ്കയാൽ എല്ലാം സഹിക്കുക തന്നെ ചെയ്തു.

ആരെല്ലാം എന്തെല്ലാം വിചാരിച്ചാലും എത്രമാത്രം അസൂയ പ്പെട്ടാലും 'സുലഭമഹോ! ഗുണികൾക്കു വാഞ്ഛിതാർത്ഥം' എന്നുള്ളതിനു വ്യത്യാസം വരുന്നതല്ലല്ലോ. മാക്കം രണ്ടാമതും ഗർഭം ധരിക്കുകയും യഥാകാലം ഒരു പെൺകുട്ടിയെ പ്രസവിക്കുകയും ചെയ്തു. അപ്പോൾ നാത്തൂന്മാരുടെ അസൂയ പരമകാഷ്ഠയെ പ്രാപിച്ചു. മാക്കത്തിന്റെ സഹോദരന്മാരുടെ സന്തോഷവും അങ്ങനെതന്നെ. അവർ തങ്ങളുടെ ഭാഗിനേയിക്കു യഥാകാലം 'ചീരു' എന്നു പേരിടുകയും ചോറൂണിനു കെങ്കേമമായി വട്ടം കൂട്ടുകയും ചെയ്തു. അവർ ഭാഗിനേയന്റെ ചോറൂണടിയന്തിരത്തിനേക്കാൾ ഇതു കേമമാക്കണമെന്നു വിചാരിച്ച് അതിനു തക്കവണ്ണമാണു ഇതിനു വട്ടം കൂട്ടിയത്. അവർ ഉണ്ടാക്കിച്ച സ്വർണ്ണാഭരണങ്ങളും ആൺകുട്ടിക്കുണ്ടാക്കിച്ചതിൽ വളരെ അധികമായിരുന്നു.

ചോറൂണടിയന്തിരത്തിനു ക്ഷണിക്കപ്പെട്ടവരായിട്ടും അങ്ങനെയല്ലാതെയും അസംഖ്യമാളുകൾ ആ വീട്ടിൽ വന്നു കൂടുകയും മുഹൂർത്തസമയത്തു ചോറു കൊടുക്കുകയെന്നുള്ള ക്രിയ യഥായോഗ്യം നടത്തുകയും ചെയ്തു. പിന്നെ സദ്യയ്ക്ക് ഇലവയ്ക്കാനുള്ള ആരംഭമായി.

ഇതിനിടയ്ക്ക് നാത്തൂന്മാർ പതിനൊന്നുപേരും അസൂയ സഹിക്കവയ്യാതെയായിട്ട് ഒരു വിജനസ്ഥലത്ത് കൂടിയിരുന്ന് ഒരാലോചന നടത്തി.

ഒന്നാമത്തവൾ: ഇതെല്ലാം കണ്ടും കേട്ടും അറിഞ്ഞും വ്യസനിച്ചുകൊണ്ട് ഇവിടിയിരിക്കുന്നതിനേക്കാൾ നല്ലത് നമുക്ക് വല്ല സ്ഥലത്തും പോയി മരിക്കുക തന്നെയാണ്.

രണ്ടാമത്തവൾ: നമ്മളെന്തിനാണു മരിക്കുന്നത്? നമുക്ക് ഈ സങ്കടമൊക്കെ ഉണ്ടാക്കിത്തീർക്കുന്നത് മാക്കമൊരുത്തിയാണ്. അതിനാൽ ഏതുവിധവും അവളെ കൊല്ലാൻ നോക്കുകയാണ് വേണ്ടത്. അവളുടെ കഥ കഴിഞ്ഞാൽപ്പിന്നെ സകല കാര്യങ്ങളും നമ്മൾ വിചാരിക്കുന്നതുപോലെ ഇവിടെ നടക്കും. പിന്നെ നമുക്ക് ഒരിക്കലും ഒന്നുകൊണ്ടും വ്യസനിക്കേണ്ടതായി വരികയില്ല.

മൂന്നാമത്തവൾ: അതൊക്കെ ശരിതന്നെ. പക്ഷേ അവളെക്കൊല്ലാൻ കൗശലമൊന്നുമില്ലല്ലോ.

നാലാമത്തവൾ: കൗശലമില്ലായ്കയൊന്നുമില്ല. എനിക്കൊരു നല്ല കൗശലം തോന്നുന്നുണ്ട്. അതു ചെയ്താൽ മതി.

അഞ്ചാമത്തവൾ: എന്നാൽ അതെന്താണെന്നു കൂടി പറയൂ. കേൾക്കട്ടെ.

നാലാമത്തവൾ: അതു പറയാം. നമ്മുടെ അടുക്കളക്കാരൻ ചാപ്പനെ വിളിച്ചു മാക്കത്തിനു ചോറു വിളമ്പിക്കൊടുക്കുമ്പോൾ അതിൽ വിഷം ചേർത്തു കൊടുക്കണമെന്നു സ്വകാര്യമായി പറഞ്ഞു ചട്ടംകെട്ടണം. എന്തെങ്കിലും വിഷദ്രവ്യം അവന്റെ കയ്യിൽ കൊടുത്തേക്കുകയും വേണം. എന്നാൽ കാര്യം പറ്റും.

ആറാമത്തവൾ: ഇതു കാര്യം കൊള്ളാം. നല്ല കൗശലമാണ്. പക്ഷേ അവനു വല്ലതും കൊടുക്കാതെ അവനങ്ങനെ ചെയ്യുമെന്നു തോന്നുന്നില്ല.

എട്ടാമത്തവൾ: അതു ശരിയാണ്. അവനു വല്ലതും കൊടുക്കണം.

ഒൻപതാമത്തവൾ: കൊടുക്കണം. കൊടുത്താലെന്താണ്? നമുക്ക് ഉപദ്രവം തീരുമല്ലോ.

പത്താമത്തവൾ: എന്റെ വീതത്തിനു നൂററുറുപ്പിക കൊടുക്കാൻ ഞാൻ തയ്യാറാണ്. അങ്ങനെ നമ്മളെല്ലാവരും കൊടുക്കണം. അപ്പോൾ ആയിരത്തി ഒരുനൂറ് ഉറുപ്പികയാകും. അത്രയും കൊടുത്താൽ അവൻ നിശ്ചയമായിട്ടും അങ്ങനെ ചെയ്യും. ഇനി വിഷം വേണമല്ലോ, അതിനെന്താ കൗശലം?

പതിനൊന്നാമത്തവൾ: അതിനെക്കുറിച്ചു നിങ്ങളാരും വിചാരപ്പെടേണ്ട. എന്റെ കൈവശം ഒരു ദ്രാവകമിരിക്കുന്നുന്നുണ്ട്. ആയിരം പേരെക്കൊല്ലാൻ അതിൽ ഒരു തുള്ളി തന്നെ തികച്ചുവേണ്ട.

"എന്നാൽ അങ്ങനെതന്നെ" എന്നു അവരെല്ലാവരുംകൂടി പറഞ്ഞുറച്ചു. പിന്നെ അവർ ചാപ്പനെ വിളിച്ച് സ്വകാര്യമായിട്ട് ഇതു പറഞ്ഞു. അതുകേട്ടു ചാപ്പൻ ചെവിപൊത്തിക്കൊണ്ട് "അയ്യോ! ശിവശിവ! മഹാപാപം. ഇതു ഞാൻ ഒരിക്കലും ചെയ്യുകയില്ല. ആയിരത്തൊരുനൂറല്ല, പതിനായിരമായാലും ഈ കാര്യം എന്നാൽ സാദ്ധ്യമല്ല" എന്നു പറഞ്ഞു. അപ്പോൾ ആ സ്ത്രീകൾ "എന്നാൽ അതുവേണ്ട. ഈ വിഷദ്രവ്യം ചേർത്തു ഞങ്ങൾക്ക് ചോറുവിളമ്പിത്തന്നാലും മതി. അതിനു നിനക്കെന്താ വിഷമം? ഇതു ഞങ്ങൾ തന്നെ പറഞ്ഞിട്ടാണല്ലോ. എന്നാൽ അതിനെക്കുറിച്ച് ചോദ്യമുണ്ടാകുമ്പോൾ വിഷം മാക്കം തന്നു ഞങ്ങൾക്കു തരുവിച്ചതാണെന്നു പറഞ്ഞേക്കണം. നീ അതുമാത്രം ചെയ്താൽ മതി. നിനക്കു തരാമെന്നു പറഞ്ഞിട്ടുള്ള സംഖ്യ ഞങ്ങൾ തരികയും ചെയ്യാം" എന്നു പറഞ്ഞു. അതിനും ചാപ്പനു നല്ല സമ്മതമില്ലായിരുന്നു. എങ്കിലും ആ സ്ത്രീകളുടെ നിർബ്ബന്ധം നിമിത്തം ഒടുക്കം അങ്ങനെ ചെയ്യാമെന്നു സമ്മതിച്ച് അവൻ പോയി.

അപ്പോഴേയ്ക്കും അവിടെ സദ്യയുടെ തിടുക്കമായിക്കഴിഞ്ഞു. ഈ പതിനൊന്നു സ്ത്രീകൾ പ്രത്യേകമൊരു സ്ഥലത്താണ് ഉണ്ണാനിരുന്നത്. വിളമ്പുകാർ ഓരോ പദാർത്ഥങ്ങൾ മുറയ്ക്കു വിളമ്പിവന്ന കൂട്ടത്തിൽ ഇവർക്കും വിളമ്പി. ഉടനെ ചാപ്പൻ ഇവർക്കു ചോറും കൊണ്ടുവന്നു വിളമ്പി. അപ്പോൾ അവരിൽ ഒരു സ്ത്രീ (ഒന്നും അറിഞ്ഞിട്ടില്ലാത്ത ഭാവത്തിൽ) ചോറു തൊട്ടുനോക്കീട്ട് "അയ്യോ ഈ ചോറെന്താണ് ഇങ്ങനെയിരിക്കുന്നത്? ഇതിൽ വിഷം ചേർന്നിട്ടുണ്ടെന്നു തോന്നുന്നുവല്ലോ" എന്നു പറഞ്ഞു. അപ്പോൾ ശേഷമുള്ളവരും ചോറു തൊട്ടുനോക്കീട്ട് "ശരിയാണ് ഈ ചോറു വിഷം ചേർന്നതുതന്നെ, സന്ദേഹമില്ല" എന്നു പറഞ്ഞു. പിന്നെ അവർ "ചാപ്പനിതാ ആളെക്കൊല്ലാൻ ചോറ് വിഷം ചേർത്തു വിളമ്പിയിരിക്കുന്നു" എന്നു പറഞ്ഞു ബഹളം കൂട്ടി. അതുകേട്ട് അവരുടെ ഭർത്താക്കന്മാർ അവിടെയെത്തി ചില പരിശോധനകൾ കഴിച്ചപ്പോൾ ആ ചോറു വിഷം ചേർന്നതുതന്നെയെന്നു ബോധപ്പെടുകയാൽ അവർ ചാപ്പനെ വിളിച്ചു ചോദ്യം തുടങ്ങി. ചാപ്പൻ ഒന്നും മിണ്ടാതെ നില്ക്കുകയാൽ അവർ അവനെപ്പിടിച്ചു പ്രഹരിച്ചുതുടങ്ങി. തല്ലുകൊണ്ടു വേദന സഹിക്കവയ്യാതെയായപ്പോൾ ചാപ്പൻ, "ഈ വിഷം ജ്യേഷ്ഠത്തിയമ്മമാർക്കു ചോറ്റിൽ ചേർത്തു കൊടുക്കണമെന്നു പറഞ്ഞു ചെറിയമ്മ (വടക്കേ മലയാളത്തിലുള്ള മാന്യകുടുംബങ്ങളിലെ സ്ത്രീകളെ ഭൃത്യന്മാർ 'ചെറിയമ്മ' എന്നോ 'കുഞ്ഞിയമ്മ' എന്നോ ആണ് പറയുക പതിവ്) തന്നതാണ്. അതുകൊണ്ടു ഞാൻ ഇങ്ങനെ കൊടുത്തതാണ്" എന്ന് ഉച്ചത്തിൽ നിലവിളിച്ചുകൊണ്ടു വിളിച്ചുപറഞ്ഞു. ജനങ്ങൾ ഇതുകേട്ട് അത്ഭുതപ്പെടുകയും വ്യസനിക്കുകയും ചെയ്തു. "മാക്കം ഇങ്ങനെ ചെയ്യുമോ?" എന്നു ചിലരും "ഓഹോ അവൾ ഇതും ഇതിലപ്പുറവും ചെയ്യും" എന്ന് മറ്റു ചിലരും "അംഗനാജനത്തോളം ദുർബുദ്ധി മറ്റാർക്കുള്ളൂ" എന്നു വേറെ ചിലരും ഓരോരുത്തർ ഓരോവിധം പറഞ്ഞുതുടങ്ങി. ഇതൊക്കെ കേട്ടപ്പോൾ മാക്കത്തിനു വ്യസനം ദുസ്സഹമായിത്തീർന്നു. "സത്യസ്വരൂപനായ ഈശ്വരനു പരമാർത്ഥമറിയാമല്ലോ. സർവ്വസാക്ഷിയായ സകലേശ്വരൻ തന്നെ ഇതിനു സമാധാനമുണ്ടാക്കിക്കൊള്ളും" എന്ന് അവൾ ആദ്യം വിചാരിച്ചു. പിന്നെ 'ഇവിടെ ഞാനൊന്നും മിണ്ടാതെയിരുന്നാൽ ജനങ്ങൾക്ക് തെറ്റിദ്ധാരണയുണ്ടാകും. അതുകൊണ്ട് എന്റെ പരമാർത്ഥം ഞാൻ തന്നെ പറയുകയാണ് ഇവിടെ വേണ്ടത്' എന്നു രണ്ടാമതു

തീർച്ചപ്പെടുത്തിക്കൊണ്ടു മാക്കം തന്റെ രണ്ടു കുട്ടികളോടുകൂടി ഇറങ്ങിച്ചെന്ന് ആ ജനക്കൂട്ടത്തിൽ നിന്നുകൊണ്ട് "ഈ സംഗതിയിൽ ഞാൻ യാതൊന്നും അറിഞ്ഞിട്ടില്ലെന്നുള്ള പരമാർത്ഥം സത്യസ്വരൂപിണിയായ ലോകമലയാർകാവിലമ്മയ്ക്കറിയാം. ഇതിൽ സ്വൽപമെങ്കിലും വല്ലതും ഞാനറിഞ്ഞിട്ടുണ്ടെങ്കിൽ ഇപ്പോൾ എന്റെയും ഈ ഓമനക്കുട്ടികളുടെയും തല പൊട്ടിത്തെറിക്കട്ടെ. അല്ലെങ്കിൽ ഇതു ചെയ്തവർക്ക് അതിന്റെ ഫലം ആ സർവ്വേശ്വരി കാണിച്ച് കൊടുക്കട്ടെ" എന്ന് ഉച്ചത്തിൽ വിളിച്ചു പറഞ്ഞു. ഈ സമയം ചാപ്പൻ ഒരു ഭ്രാന്തനെപ്പോലെ തുള്ളിച്ചാടി ആ സ്ഥലത്തു ചെന്ന് "ഇതു സത്യം, ഇതു സത്യം, ഞാൻ കള്ളം ചെയ്തു. ഞാൻ കള്ളം ചെയ്തു. ഞാൻ വ്യാജം പറഞ്ഞു. ഞാൻ വ്യാജം പറഞ്ഞു. അയ്യോ! എനിക്കു പേടിയാവുന്നേ. ഇതാ, ദംഷ്ട്രങ്ങളും കടിച്ചു കണ്ണുകളുമുരുട്ടി ഒരു ഭയങ്കരസ്വരൂപം എന്റെ നേരെ വരുന്നു. ഞാനിപ്പോൾ ചാവും, ഇപ്പോൾ ചാവും" എന്ന് ഉച്ചത്തിൽ വിളിച്ചു പറഞ്ഞുകൊണ്ട് അവിടെ വീണു. ഉടനെ അവൻ രക്തം വമിച്ചു മരിക്കുകയും ചെയ്തു. ഇതെല്ലാം കണ്ടും കേട്ടും ഭയാത്ഭുതപാരവശ്യത്തോടുകൂടി ജനങ്ങളെല്ലാവരും പിരിഞ്ഞു പോയി. അപ്പോൾ ആ ചേട്ടകളായ ചേട്ടത്തിയമ്മമാർ ഏറ്റവും ഭയവിഹ്വല കളായിത്തീർന്നു. എങ്കിലും ചാപ്പൻ തങ്ങൾ ചെയ്തതൊന്നും വിളിച്ചു പറഞ്ഞില്ലല്ലോ. അതു ഭാഗ്യം എന്നു വിചാരിച്ച് അവർ സമാധാനപ്പെട്ടു. പിന്നെയും വിഷണ്ണയായിത്തന്നെ ഇരുന്ന മാക്കത്തെ രാമൻനമ്പ്യാരും പുരാണിയും കൂടി സാന്ത്വനോക്തികൾകൊണ്ടു സമാധാനപ്പെടുത്തുകയും ചെയ്തു.

അനന്തരം ഏതാനും ദിവസങ്ങൾ കഴിഞ്ഞതിന്റെശേഷം, ഒരു ദിവസം, മുമ്പ് ആട്ടാൻ കൊടുത്തിരുന്ന എള്ളാട്ടിയ എണ്ണയും കൊണ്ട് ഒരു വാണിയൻ കടാങ്കോട്ടു ചെന്നിരുന്നു. ആ സമയം ആ തറവാട്ടിലെ പുരുഷന്മാർ പന്ത്രണ്ടു പേരും നായാട്ടിനും അവരുടെ ഭാര്യമാരിൽ പുരാണി എന്റോ ഗൃഹജോലിക്കും, ശേഷം പതിനൊന്നു പേരും കുളി ക്കാനും മാക്കത്തിന്റെ ഭർത്താവു കൃഷിസ്ഥലത്തേയ്ക്കും പോയിരിക്കുക യായിരുന്നു. മാക്കം ഋതുവായിരിക്കുകയുമായിരുന്നു. അതിനാൽ മാക്കം വാണിയനോട് "എണ്ണ അളന്നെടുക്കുന്നതിനും നിനക്ക് ആട്ടുകൂലി തന്നതിനും ഇപ്പോൾ സൗകര്യമില്ല. ഞാൻ തീണ്ടാരിയായിരിക്കുകയാണ്. അതുകൊണ്ടു നാളെ വന്നാൽ എണ്ണ അളന്നെടുക്കുകയും നിനക്കു

കൂലിതരികയും ചെയ്യാം. എണ്ണ ആ പാത്രത്തിൽത്തന്നെ ഇവിടെയിരിക്കട്ടെ. നീ പുറത്ത് ആ വരാന്തയിൽ നിന്നുകൊണ്ട് എണ്ണപ്പാത്രം അകത്തേക്ക് വെച്ചിട്ട് ഇപ്പോൾ പോവുക" എന്നു പറഞ്ഞു. അവൻ അപ്രകാരം വരാന്തയിൽ നിന്നുകൊണ്ട് എണ്ണപ്പാത്രം അകത്തേക്കുവെച്ചിട്ട് മുറ്റത്തേക്കിറങ്ങി. കുളിക്കാൻ പോയിരുന്ന നാത്തൂന്മാർ കുളികഴിഞ്ഞ് മടങ്ങിവന്ന് വരാന്തയിലേക്കു കയറുകയും വാണിയൻ മുറ്റത്തേയ്ക്കിറങ്ങുകയും ചെയ്തത് ഒരേ സമയത്തായിരുന്നു.വാണിയൻ ഇറങ്ങിപ്പോകുന്നതു കണ്ടിട്ട് ആ സ്ത്രീകൾ മാക്കത്തെ വളരെ ശകാരിച്ചു: "എടീ കുലടേ! നിന്റെ കള്ളത്തരമൊക്കെ ഞങ്ങളറിഞ്ഞു. നിനക്കു ഒരു ഭർത്താവുണ്ടല്ലോ. പിന്നെ ഈ വാണിയനും കൂടി വേണമോ? തീണ്ടലും തീണ്ടാരിയും വർജ്ജിക്കാത്ത നിനക്ക് രാവും പകലും ഒന്നു പോലെയായത് അത്ഭുതമല്ല. നീ ഈ മാന്യതറവാട്ടേക്കും കളങ്കമുണ്ടാക്കാനായി ജനിച്ചവളാണ്. നിന്റെ സഹോദരന്മാർ വരട്ടെ. നിന്റെ ഈ ദുഷ്കൃത്യങ്ങളെ നിർത്താൻ അവർ വിചാരിച്ചാൽ കഴിയുമോ എന്നു ഞങ്ങൾക്കറിയണം. തറവാടുകളിലുള്ള സ്ത്രീകൾ ഇങ്ങനെ തുടങ്ങിയാൽ കുടുംബം മുടിഞ്ഞുപോകുമല്ലോ. ഈ പുംശ്ചലി സഹോദരന്മാർക്കും നല്ല വരുമാനമാണുണ്ടാക്കിവെയ്ക്കുന്നത്, ഇവൾ ഇങ്ങനെ തുടങ്ങിയാൽ അവർ പുറത്തിറങ്ങി നടക്കുന്നതെങ്ങനെയാണ്? അവർക്ക് അന്യന്മാരുടെ മുഖത്തു നോക്കാൻ നാണമാകുമല്ലോ?" എന്നും മറ്റും പറഞ്ഞാണ് അവർ മാക്കത്തെ ശ്ശകാരിച്ചത്. ഇതുകേട്ട് പുരാണി അവിടെയെത്തി ചെവികൾ പൊത്തിക്കൊണ്ട്, "അയ്യോ, ശിവശിവ! ഇതു മഹാ പാപമാണ് നിഷ്ക്കളങ്കയായ ഈ പതിവ്രതാരത്നത്തെക്കുറിച്ച് ഇങ്ങനെ പറഞ്ഞാൽ നിങ്ങളുടെ നാവു പുഴുക്കും. സർവ്വസാക്ഷിയായിട്ട് ഒരീശ്വരനുണ്ടെന്നു നിങ്ങൾ വിചാരിക്കാത്തതു കഷ്ടമാണ്" എന്നു പറഞ്ഞു. അതുകേട്ട് ആ ചേട്ടത്തിയമ്മമാർ പുരാണിയേയും ഒട്ടു വളരെ ശകാരിച്ചു. അപ്പോൾ മാക്കം പുരാണിയോടായിട്ടു പറഞ്ഞു: "ജ്യേഷ്ഠത്തിയമ്മ മിണ്ടാതെയിരിക്കണം. അവർ എന്തെങ്കിലും പറഞ്ഞുകൊള്ളട്ടെ. എനിക്ക് അതുകൊണ്ട് ഒരു ദോഷവുമുണ്ടാവുകയില്ല. ലോകമലയാർ കാവിൽ ഭഗവതി തന്നെ ഇതിനൊക്കെ ഉത്തരം പറഞ്ഞുകൊള്ളും." ഇതുകേട്ട് പുരാണി അടുക്കളയിലേക്കും മറ്റവർ അവരുടെ ഇരിപ്പിടങ്ങളിലേക്കും പോയി.

പിന്നെ ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ മാക്കത്തിന്റെ സഹോദരന്മാർ നായാട്ടുകഴിഞ്ഞ് മടങ്ങിവന്നു. അന്നു രാത്രിയിൽത്തന്നെ

അവരിൽ പതിനൊന്നുപേരെയും അവരുടെ ഭാര്യമാർ തലയിണമന്ത്രം ജപിച്ചു മയക്കി. മാക്കം പുംശ്ചലിയും ദുഷ്കൃത്യം ചെയ്യുന്നവളുമാണെന്നു ദൃഢമായി വിശ്വസിപ്പിച്ചു. മാക്കം സദ്വൃത്തയും പതിവ്രതയുമാണെന്നുള്ള വിശ്വാസവും അവളെക്കുറിച്ച് വളരെ വാത്സല്യവും സ്നേഹവുമുണ്ടായിരുന്ന ആ സഹോദരന്മാരുടെ മനസ്സു മയങ്ങി. ഇപ്രകാരമുള്ള തെറ്റിദ്ധാരണയുണ്ടാകണമെങ്കിൽ ആ നാത്തൂന്മാരുടെ തലയിണമന്ത്രത്തിന്റെ ശക്തി എത്രമാത്രമുണ്ടായിരിക്കണം? ഭാര്യമാരുടെ മന്ത്രജപം കഴിഞ്ഞപ്പോഴേക്കും ആ പുരുഷന്മാർ പതിനൊന്നുപേരും തങ്ങളുടെ സഹോദരി കേവലം കുലടയും ദുർവൃത്തയുമാണെന്നു വിശ്വസിക്കുകയും ഇവൾ ജീവിച്ചിരിക്കുന്നതു തങ്ങൾക്കും തങ്ങളുടെ തറവാട്ടേക്കും ദുഷ്കീർത്തികരമാണെന്നും ഏതുവിധവും അവളുടെ കഥ കഴിക്കണമെന്നും തീർച്ചയാക്കുകയും അതിനൊരു കൗശലം അവർ പതിനൊന്നു പേരും കൂടി ആലോചിച്ചു നിശ്ചയിക്കുകയും ചെയ്തു.

പിറ്റേദിവസം കാലത്തേ ആ പതിനൊന്നു സഹോദരന്മാരും കൂടി മാക്കത്തെ വിളിച്ച്, "ഇന്നു ലോകമലയാർകാവിൽ 'നിറമാല' എന്ന ആഘോഷമുണ്ടല്ലോ. അതു തമ്പുരാൻ നടത്തുന്നതാകകൊണ്ടു വളരെ കേമമായിരിക്കും. നിനക്ക് അതുകാണാൻ പോകേണ്ടയോ? വീട്ടിൽ നിന്നു പുറത്തിറങ്ങാതെ ഇവിടെത്തന്നെയിരുന്നിട്ടാണ് നിന്റെ മനസ്സിന് ഉന്മേഷവും ദേഹത്തിനു സുഖവുമില്ലാതെയിരിക്കുന്നത്. അതിനാൽ നീ കുറേശ്ശെ പുറത്തിറങ്ങി സഞ്ചരിക്കുകയും വേണം. ഈ കുട്ടികളേയും കൊണ്ടു കാവിൽപ്പോയി ദേവിയെ വന്ദിക്കുന്നതു നമുക്കും നമ്മുടെ സന്താനങ്ങൾക്കും തറവാട്ടേക്കും ശ്രേയസ്കരമായിട്ടുള്ളതാണല്ലോ. ദേവിയെ വന്ദിക്കുന്നതിനു ഇത്രയും മുഖ്യമായിട്ടു വേറെ ഒരു ദിവസമില്ല. ഈ ആഘോഷം കാണാൻ പോയാൽക്കൊള്ളാമെന്നു നീ പലപ്പോഴും പറഞ്ഞിട്ടുള്ളതുമാണല്ലോ. ഈ ആഘോഷം കൊല്ലന്തോറുമുള്ളതാണെങ്കിലും ഇക്കൊല്ലം പതിവിൽ കൂടുതലായി ചില വിശേഷങ്ങൾ കൂടിയുണ്ടെന്നു കേട്ടു. ആട്ടെ, വേഗം തയ്യാറാവുക, ഒട്ടും താമസിക്കേണ്ട. വഴി നാലഞ്ചു നാഴികയുണ്ടല്ലോ. ഈ കുട്ടികളേയും കൊണ്ടു നടന്നെത്തണമല്ലോ. തൊഴാനായിട്ട് പോകുമ്പോൾ വാഹനങ്ങളുപയോഗിക്കുന്നതു യുക്തമല്ല. ഞങ്ങളും നടന്നാണ് പോകുന്നത്. എല്ലാവർക്കും ഒരുമിച്ചു തന്നെ പോകണം. നിന്റെ ഭർത്താവ് കൂടെയില്ലാത്ത സ്ഥിതിക്കു

ഞങ്ങൾ കൂടെയില്ലാതെ നീ തനിച്ചു പോവുകയില്ലല്ലോ. അങ്ങനെ പോകുന്നതു ശരിയുമല്ലല്ലോ" എന്നു പറഞ്ഞു.

ഇതു കേട്ടിട്ട് മാക്കം, "ഇതിനുമുമ്പു പലപ്പോഴും നിറമാലാഘോഷം കാണാൻ പോകാനായിട്ടു ഞാൻ ആവശ്യപ്പെട്ടിട്ടുണ്ട്. അന്നൊരിക്കലും അനുവദിക്കാത്ത ഇവർ ഇപ്പോൾ ഇതിനു നിർബന്ധിക്കുകയും സ്നേഹ ഭാവത്തിൽ ഉപദേശിക്കുകയും ചെയ്യുന്നതു വിചാരിച്ചാൽത്തന്നെ ഇതിലെന്തോ ചതിയുണ്ടെന്നു തീർച്ചയാക്കാം. ഇതിൽ സംശയിക്കാനൊന്നു മില്ല. ഇവർ എന്നെ കൊല്ലാനായിട്ടുതന്നെയാണ് കൊണ്ടു പോകാനുത്സാ ഹിക്കുന്നത്. അങ്ങനെയാവട്ടെ. ഈ ദുഷ്ടജനങ്ങളുടെ കൂട്ടത്തിൽ ജീവിച്ചിരിക്കുന്നതിനേക്കാൾ നല്ലതു മരിക്കുകതന്നെയാണ്. ഈ അവസാനകാലത്ത് എന്റെ പ്രാണനാഥനെ ഒന്നു കണ്ടിട്ട് പോകാൻ നിവൃത്തിയില്ലാതെ വന്നതും ഭാഗ്യദോഷം തന്നെ. ഞാൻ പോയതായിട്ടു കേൾക്കുമ്പോൾ അദ്ദേഹം എന്നെ അനുഗമിക്കുമെന്നുള്ളതു തീർച്ചയാണ്. അദ്ദേഹത്തെ അപ്പോൾ കണ്ടുകൊള്ളാം. ഇപ്പോൾ അതിനായിട്ട് താമസിക്കുന്നില്ല. ഈ ദുഷ്ടന്മാരുടെ ആഗ്രഹം വേഗത്തിൽ സാധിക്കട്ടെ' എന്നു വിചാരിച്ചിച്ചുറച്ചിട്ട് ക്ഷണത്തിൽപ്പോയി കുളിച്ചുവന്നു പതിവു പോലെ ഭഗവതിയെ ധ്യാനിച്ചു മനസ്സുകൊണ്ടു പൂജിച്ചു സ്തുതിച്ചിട്ടു ധവളഭസ്മവും നിർമ്മലവസ്ത്രവും ധരിച്ചു. പിന്നെ മാക്കം അവിടെ തന്റെ വകയായിട്ടുണ്ടായിരുന്ന പൊന്നും പണവും പെട്ടികളും പ്രമാണങ്ങളും പണ്ടങ്ങളും വസ്ത്രങ്ങളുമെല്ലാം തീയിലിട്ടു ചുട്ടു ഭസ്മമാക്കി. ഒരു വസ്ത്രവും ഒരു മുലക്കച്ചയും അവൾ ധരിച്ചിരുന്നു. അവ രണ്ടുമല്ലാതെ വേറെ യാതൊന്നും അവൾ എടുത്തില്ല. മാക്കം തന്റെ കുട്ടികളോടുകൂടി പുറപ്പെട്ടപ്പോൾ നാത്തൂന്മാർ പന്ത്രണ്ടുപേരും ഒരുപോലെ അശ്രുക്കൾ പൊഴിച്ചു. പുരാണി സന്താപം കൊണ്ടും മറ്റവർ സന്തോഷം കൊണ്ടുമായിരുന്നു എന്നുമാത്രമേ ഭേദമുണ്ടായിരുന്നുള്ളു. മാക്കം തിരിഞ്ഞ് നോക്കി. ആ നാത്തൂന്മാരുടെ ഭാവപ്പകർച്ച കണ്ടു നെടുവീർപ്പിട്ടു കൊണ്ടു തന്റെ കുട്ടികളോടുകൂടി നടന്നു. പതിനൊന്നു സഹോദരന്മാരും അവളോടുകൂടിത്തന്നെ പോയി.

അങ്ങനെ രണ്ടുമൂന്നു നാഴിക ദൂരം പോയപ്പോൾ മാക്കം വല്ലാതെ ക്ഷീണിച്ചു. അവൾക്ക് കുട്ടികളെയും കൊണ്ടു സഹോദരന്മാരോടൊപ്പം നടന്നെത്തുവാൻ വയ്യാതെയായി. അപ്പോൾ സഹോദരന്മാർ മാക്കത്തോട്

സ്നേഹഭാവത്തോടുകൂടി 'നീ വല്ലാതെ ക്ഷീണിച്ചുവെന്നു തോന്നുന്നുവല്ലോ. ഇനി ഇവിടെയിരുന്നു സ്വൽപം വിശ്രമിച്ചിട്ടു പോയാൽ മതി' എന്നു പറഞ്ഞു. അവിടം മനുഷ്യവാസമില്ലാത്ത ഒരു വനപ്രദേശ മായിരുന്നു. ആ ഭയങ്കരവനം കണ്ടപ്പോൾ മാക്കം 'ഇവിടെ വെച്ചായിരിക്കുമോ ഇവർ എന്റെ കഥ കഴിക്കാൻ നിശ്ചയിച്ചിരിക്കുന്നത്?' എന്നാലങ്ങനെയാവട്ടെ' എന്നു വിചാരിച്ചു ഭക്തിപൂർവ്വം ഭഗവതിയെ ധ്യാനിച്ചുകൊണ്ടു ധൈര്യസമേതം ഒരു മരത്തണലിൽച്ചെന്നു തന്റെ കുട്ടികളെ അടുക്കലിരുത്തിക്കൊണ്ട് അവിടെയിരുന്നു. അവളുടെ സഹോദരന്മാർ അവിടെയൊക്കെ ചുറ്റിനടന്നു സ്ഥലപരിശോധനചെയ്ത പ്പോൾ സമീപത്തുതന്നെ ഏറ്റവും കുണ്ടുള്ളതായിട്ട് ഒരു കിണർ കണ്ടെത്തി. അപ്പോൾ അവരിലൊരാൾ ആ കിണറ്റിൽ നോക്കീട്ട് 'അഹോ! ഇത് അത്യത്ഭുതം തന്നെ. ഈ കിണറ്റിലിതാ നക്ഷത്രങ്ങൾ കാണുന്നു' എന്നു പറഞ്ഞു. പിന്നെ മറ്റൊരാൾ നോക്കീട്ട് 'ശരി തന്നെ ഈ പകൽസമയത്തു നക്ഷത്രം ഇവിടെയല്ലാതെ ഭൂതലത്തിൽ മറ്റെങ്ങും കാണുമെന്നു തോന്നുന്നില്ല' എന്നു പറഞ്ഞു. ഇങ്ങനെ അവർ പതിനൊന്നുപേരും ആ കിണറ്റിൽ നക്ഷത്രങ്ങളുള്ളതായി പറയുകയും അതു ചെന്നു കാണാനായി മാക്കത്തോട് നിർബ്ബന്ധിക്കുകയും ചെയ്തു. മാക്കത്തിനു ഇതു കാണാനാഗ്രഹമില്ലെന്നു പറഞ്ഞിട്ട് അവർ വീണ്ടും നിർബ്ബന്ധിച്ചു. ഒടുക്കം ആ സാധ്വി 'വരുന്നതൊക്കെ വരട്ടെ' എന്നു ധൈര്യസമേതം നിശ്ചയിച്ചിട്ടു ഭഗവതിയെ മനസ്സിൽ സുദൃഢം ധ്യാനിച്ചുകൊണ്ടു മന്ദം മന്ദം ചെന്നു കിണറ്റിൽ കുനിഞ്ഞുനോക്കി. ആ സമയം ആ പതിനൊന്നു ദുഷ്ടന്മാരിൽ ഒരാൾ മുമ്പേ തന്നെ അരയിൽ ഒളിച്ചുകരുതിസൂക്ഷിച്ചുവെച്ചിരുന്ന ആയുധമെടുത്തു. ശിവ ശിവ! ശേഷം ചിന്ത്യം. ആ കുട്ടികളുടെ കഥയും അങ്ങനെ തന്നെ.......

തങ്ങളുടെ സഹോദരിയും അവളുടെ കുട്ടികളും നിമിത്തം മേലാൽ തങ്ങൾക്കും തങ്ങളുടെ തറവാട്ടേക്കും യാതൊരു കുറച്ചിലുമുണ്ടാവുക യില്ലെന്ന കൃതാർത്ഥതയോടുകൂടി ആ മനുഷ്യാധമന്മാർ അവരുടെ ഗൃഹത്തിലേക്കു മടങ്ങിപ്പോന്നു. അവർ ഗൃഹത്തിലെത്തിയപ്പോൾ അവിടെ ക്കണ്ട കാഴ്ച അത്ഭുതകരവും ഭയങ്കരവുമായിരുന്നു. മാക്കം അവിടെ 'നാലെട്ടു തൃക്കൈകളിലുജ്ജ്വലിക്കും ശൂലാദിനാനായുധഭാസമാന'യായി തീക്കട്ടപോലെ ജ്വലിക്കുന്ന കണ്ണുകളും ചന്ദ്രലേഖകൾ പോലെ വളഞ്ഞ

ദംഷ്ട്രകളുംകൊണ്ടു ഭയങ്കരമായ മുഖത്തോടുകൂടി രക്താംബരവും മുണ്ഡമാലകളുമണിഞ്ഞു നൃത്തം ചെയ്യുന്നതായിട്ടും അവളുടെ രണ്ട് കുട്ടികളും കളിച്ചുകൊണ്ടും പുരാണി ഭർത്തൃസമേതയായി വന്ദിച്ചുകൊണ്ട് സമീപത്ത് നിൽക്കുന്നതായിട്ടും ആ പുരുഷന്മാരുടെ ഭാര്യമാർ പതിനൊന്നുപേരും രക്തം ഛർദ്ദിച്ചു മരിച്ചു കിടക്കുന്നതുമായിട്ടാണ് അവർ കണ്ടത്. അപ്പോൾ അവർക്ക് തങ്ങളാൽ വധിക്കപ്പെട്ട മാക്കം ദേവീസാരൂപ്യ ത്തെയും ദേവീസാമീപ്യത്തെയും പ്രാപിക്കുകയാണു ചെയ്തതെന്നും അവർ മരിച്ചു എന്നു തങ്ങൾക്കു തോന്നിയതു ദേവിയുടെ മായ കൊണ്ടു മാത്രമാണെന്നും മനസ്സിലായി. അവർ മാക്കത്തിന്റെ പാദത്തിങ്കൽ വീണു ക്ഷമായാചനം ചെയ്യാമെന്നു വിചാരിച്ചുവോ എന്തോ? ഏതെങ്കിലും അതിനൊന്നിനും ഇടയാകാതെ ആ പതിനൊന്നു പുരുഷന്മാരും രക്തം വമിച്ചുകൊണ്ടു പെട്ടെന്ന് അവിടെ വീണു മരിച്ചു. മാക്കത്തിന്റെ ഭർത്താവ് ഈ വർത്തമാനം കേട്ട ക്ഷണത്തിൽ ആത്മഹത്യ ചെയ്തു തന്റെ ഭാര്യയെ അനുഗമിച്ചു. പിന്നെ അവിടെ രാമൻ നമ്പ്യാരും പുരാണിയും മാത്രം ശേഷിച്ചു. അവർ ഭഗവതിയെ ഭക്തിപൂർവ്വം സേവിച്ചുകൊണ്ടും സന്താന സമ്പൽസമൃദ്ധിയോടുകൂടിയും സസുഖം വളരെക്കാലം ജീവിച്ചിരുന്നു. ആ ദമ്പതിമാരുടെ സന്താനപരമ്പരയിലുൾപ്പെട്ട ചില വീട്ടുകാർ ഇപ്പോഴും കടത്തനാട്ടുണ്ടത്രേ.

അതെങ്ങനെയുമാവട്ടെ. 'കടാങ്കോട്ടു മാക്കം' മേൽപറഞ്ഞപ്രകാരം 'മാക്കം ഭഗവതി'യായിത്തീർന്നു എന്നുള്ള സംഗതി ആ ദിക്കുകാർ ഇപ്പോഴും പൂർണ്ണമായി വിശ്വസിക്കുകയും ആ ദേവിയെ ഭക്തിപൂർവ്വം സേവിക്കുകയും ചെയ്തുപോരുന്നുണ്ട്. മാക്കം ഭഗവതിയുടെ കഥ പണ്ടാരോ ഒരുമാതിരി പാട്ടായിട്ടുണ്ടാക്കിയത് ആ ദിക്കുകളിൽ ഇപ്പോഴും നടപ്പുണ്ട്. ഇതിനു 'മാക്കം തോറ്റം' എന്നാണു പേരു പറഞ്ഞുവരുന്നത്. ഈ പാട്ടിനു കവിതാഗുണമോ ശബ്ദഭംഗിയോ വൃത്തനിയമമോ ഒന്നുമി ല്ലെങ്കിലും ആ ദേവിക്ക് ഇത് സന്തോഷകരമാണ്. ദേവീപ്രസാദത്തി നായിട്ടും സന്തത്യർത്ഥമായിട്ടും ഇത് ആ ദിക്കുകാർ ചില ജാതിക്കാരെ ക്കൊണ്ട് ഇപ്പോഴും പാടിക്കാറുണ്ട്. ഇതു കൂടാതെ 'മാക്കം തിറ' എന്നൊരു കളിയും ആ ദിക്കിൽ നടപ്പുണ്ട്. അതും സന്തത്യർത്ഥമായിട്ടും ദേവീ പ്രസാദത്തിനായിട്ടും പലരും കളിപ്പിക്കുന്നുണ്ട്. ഇതും മാക്കം ഭഗവതിക്ക് വളരെ സന്തോഷകരമായിട്ടുള്ളതാണ്. സന്തതിയില്ലാതെയിരുന്നിട്ട് 'മാക്കം

തിറ' കളിപ്പിക്കുകയും 'മാക്കം തോറ്റം' പാടിക്കയും ചെയ്തിട്ട് സന്തതി യുണ്ടായ തറവാടുകൾ കടത്തനാട്ടു വളരെയുണ്ട്. ഇപ്പോഴും പലരും അഭീഷ്ടസിദ്ധിക്കായി ഈ വഴിപാടുകൾ നടത്തിക്കുന്നുണ്ട്.

മാക്കത്തിന്റെ തലവെട്ടിയിട്ടതായി പറഞ്ഞിരിക്കുന്ന കിണർ ഇപ്പോഴു മവിടെ കാൺമാനുണ്ട്. ആ കിണറിന് ഇപ്പോഴും 'മാക്കം കിണർ' എന്നാണു പേരു പറഞ്ഞുവരുന്നത്. ഒരീഴവൻ ആ കിണറ്റിൽ നോക്കീട്ടു ചാമുണ്ഡി അവന്റെ നാവു പിടിച്ചു വലിച്ചറുത്തു ചോര കുടിച്ചതായി ഒരൈതിഹ്യമുണ്ട്. അതിനാൽ പേടിച്ചിട്ട് ഇപ്പോഴും ആരും ആ കിണറ്റിൽ നോക്കാറില്ല. മാക്കം ഭഗവതിയുടെ കഥ വാസ്തവത്തിലുണ്ടായതാണെന്ന തിലേയ്ക്ക് ഇതിലധികം ലക്ഷ്യങ്ങൾ വേണമെന്നില്ലല്ലോ.

## 88. ഒരു യൂറോപ്യന്റെ സ്വാമിഭക്തി

കൊല്ലം 986–ാമാണ്ട് ബാലരാമവർമ്മ മഹാരാജാവ് നാടുനീങ്ങിയപ്പോൾ തിരുവിതാംകൂർ മഹാരാജവംശത്തിൽ ആൺവഴിത്തമ്പുരാക്കന്മാരാരുമില്ലാതെയിരുന്നതിനാൽ ബ്രിട്ടീഷു ഗവർമ്മേണ്ടിന്റെ അനുവാദപ്രകാരം അന്നു പെൺവഴിത്തമ്പുരാക്കന്മാരിൽ മൂപ്പായിരുന്ന ലക്ഷ്മീമഹാരാജ്ഞിയായിരുന്നുവല്ലോ അക്കാലം മുതൽ രാജ്യഭരണം ചെയ്തിരുന്നത്.

അങ്ങനെയിരുന്ന കാലത്തു ബ്രിട്ടീഷു ഗവർമ്മേണ്ട് ഒരു നിശ്ചയം ചെയ്തു. രാജകുടുംബങ്ങളിൽ പുരുഷസന്താനമില്ലാത്ത ഏതദ്ദേശ്യരാജ്യങ്ങളിലെല്ലാം ബ്രിട്ടീഷ് ഗവർമ്മേണ്ടിന്റെ ഓരോ പ്രതിനിധികളെ നിയമിച്ചു രാജ്യഭരണം നടത്തിക്കുകയും പുരുഷന്മാരുണ്ടായി പ്രായപൂർത്തിയാകുമ്പോൾ ഭരണാധികാരം അവർക്കു വിട്ടുകൊടുക്കുകയും ചെയ്യണമെന്നായിരുന്നു ആ നിശ്ചയം. ഈ വിവരം ബ്രിട്ടീഷു ഗവർമ്മേണ്ട് ഏതദ്ദേശ്യരാജ്യങ്ങളിലെല്ലാം ദിവാൻജിമാരുടെ പേർക്ക് എഴുതിയയച്ച് അറിയിക്കുകയും രാജകുടുംബത്തിൽ പുരുഷസന്താനമുണ്ടോ ഇല്ലയോ എന്നുള്ള വിവരം അറിയിക്കണമെന്ന് ആവശ്യപ്പെടുകയും ചെയ്തു. അക്കാലത്തു തിരുവിതാംകൂറിൽ ദിവാൻജിയായിരുന്നത് ബ്രിട്ടീഷ് റസിഡണ്ടും കൂടിയായിരുന്ന മിസ്റ്റർ മൺറോസായ്പ് ആയിരുന്നു. അദ്ദേഹം ബ്രിട്ടിഷ്ഗവൺമ്മേണ്ട് എഴുതിച്ചോദിച്ചതിന് തൽക്കാലം മറുപടിയൊന്നുമയച്ചില്ല. അന്നു ലക്ഷ്മീമഹാരാജ്ഞി തിരുവയർ വാണിരിക്കുക (ഗർഭം ധരിച്ചിരിക്കുക) യായിരുന്നു. തിരുവയറൊഴിഞ്ഞ് (പ്രസവിച്ച്) ഉണ്ടാകുന്നതു പുരുഷസന്താനമോ സ്ത്രീസന്താനമോ എന്നറിഞ്ഞിട്ടു മറുപടി അയയ്ക്കാമെന്നു വിചാരിച്ചാണ് അദ്ദേഹം സ്വൽപമൊന്നമാന്തിച്ചത്. ആ അമാന്തം ബ്രിട്ടിഷ് ഗവർമ്മേണ്ടിന് ഒട്ടും രസിച്ചില്ല. അതിനാൽ ആ ഗവർമ്മേന്റിൽ നിന്നു തിരുവിതാംകൂർ ദിവാന്റെ പേർക്കു വീണ്ടും എഴുതിയയച്ചു. ആ എഴുത്തിൽ ഏറ്റവും ഊർജ്ജിതത്തോടും കണിശമായും എഴുത്തു കിട്ടുന്ന ദിവസം തന്നെ മറുപടി അയയ്ക്കണമെന്നും പറഞ്ഞിരുന്നു. ആ എഴുത്തു കിട്ടിയപ്പോൾ സായ്പിനു പരിഭ്രമമായി. അദ്ദേഹം ഒരു ബ്രിട്ടിഷ് പ്രജയും ബ്രിട്ടിഷ് ഗവർമ്മെണ്ടിന്റെ ശമ്പളക്കാരനുമായിരുന്നുവല്ലോ. മഹാരാജ്ഞിക്ക് അപ്പോൾ ഗർഭം പത്തുമാസമായിരുന്നു. രണ്ടോ നാലോ ദിവസം കൂടി താമസിച്ചാൽ അവതരിക്കുന്ന പ്രജ പുരുഷനോ സ്ത്രീയോ എന്നറിഞ്ഞിട്ടു

മറുപടി അയയ്ക്കാമായിരുന്നു എന്നു സായ്പിനു തോന്നി. എങ്കിലും അതിനു നിവൃത്തിയില്ലാതെ വരികയാൽ അദ്ദേഹം ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിന്റെ കിഴക്കേ ഗോപുരത്തിനു പുറത്തു ചെന്നു പടിഞ്ഞാട്ടു തിരിഞ്ഞു നിന്നു തൊഴുതുകൊണ്ട്, "അല്ലയോ പത്മനാഭാ! നീയിവിടെ കിടക്കുന്നുണ്ടെന്നാണല്ലോ എല്ലാവരും പറയുന്നത്. മഹാരാജവംശത്തെ രക്ഷിക്കാനുള്ള ചുമതല നിനക്കാണല്ലോ. ഈ രാജ്യം നിന്റെ വകയുമാണല്ലോ. ഇതിന്റെ ഭരണം അന്യന്മാരുടെ കൈവശമായാൽ പിന്നെയതു വീണ്ടെടുക്കാൻ അത്രയെളുപ്പം സാധിക്കില്ല. അതിനാൽ ഇതാ ഞാൻ ഈ മഹാരാജവംശത്തിൽ പുരുഷസന്താനമുണ്ടെന്നു തന്നെ മറുപടി അയയ്ക്കാൻ പോകുന്നു. എന്റെ മറുപടി വ്യാജമാണെന്നു വന്നാൽ ബ്രിട്ടിഷ് ഗവർമ്മെണ്ട് എന്നെ വെറുതെ വിട്ടേക്കുകയില്ല. അവർ എന്നെ കഠിനമായി ശിക്ഷിക്കും. ആ അപമാനം സഹിച്ചുകൊണ്ടു പിന്നെ ജീവിച്ചിരിക്കണമെന്നു ഞാൻ വിചാരിക്കുന്നില്ല. അതിനാൽ ഞാനെഴുതി യയയ്ക്കുന്നതു തെറ്റിപ്പോകുന്ന പക്ഷം നിന്റെ ബിംബവും ക്ഷേത്രവും എല്ലാം നശിപ്പിച്ചു നീ കിടക്കുന്ന സ്ഥലത്ത് ഒരു കുളം കുത്തി കുളിച്ചി ട്ടല്ലാതെ ഞാനിവിടെ നിന്നു പോവുകയില്ല. അതുകൊണ്ട് അങ്ങനെ യൊന്നും വരാതെയിരിക്കാൻ തക്കവണ്ണം കരുതിക്കൊള്ളണം. പത്മനാഭ! മൺറോ ഒന്നു പറഞ്ഞാൽ അത് അപ്രകാരം തന്നെ ചെയ്യുമെന്ന് നല്ല പോലെ അറിയാമല്ലോ" എന്നു പറഞ്ഞിട്ട് അവിടെ നിന്നു പോവുകയും തിരുവിതാംകൂർ രാജവംശത്തിൽ പുരുഷസന്താനമുണ്ടെന്നുതന്നെ ഉടനെ എഴുതിയയയ്ക്കുകയും ചെയ്തു.

പിറ്റേദിവസം മഹാരാജ്ഞിയിൽ നിന്ന് ഒരു രാജകുമാരൻ തിരുവവ താരം ചെയ്തരുളി. ആ രാജകുമാരനാണ് ഗർഭശ്രീമാനെന്നും സംഗീത സാഹിത്യസാഗര പാരംഗതനെന്നും പരാക്രമനിധിയെന്നും രാജ്യതന്ത്ര കുശലനെന്നും ധീരോദാത്തനെന്നും മറ്റും വിശ്വവിശ്രുതനായിത്തീർന്ന സാക്ഷാൽ സ്വാതിതിരുനാൾ രാമവർമ്മ മഹാരാജാവു തിരുമനസ്സുകൊണ്ടെ ന്നുള്ളതു പ്രത്യേകം പറയണമെന്നില്ലല്ലോ.

ഈ സംഗതി കഴിഞ്ഞപ്പോൾ "ശ്രീപത്മനാഭസ്വാമിയെക്കുറിച്ചുള്ള വിശ്വാസവും ഭക്തിയും മൺറോ സായ്പവർകൾക്കുള്ളതുപോലെ മുൻപു ണ്ടായിരുന്ന ഹിന്ദുദിവാൻജിമാർക്കു പോലുമുണ്ടായിരുന്നില്ലെ"ന്നു ജന ങ്ങൾ പരക്കെ പറഞ്ഞു തുടങ്ങുകയും അതു മഹാരാജ്ഞി വിശ്വസി

ക്കുകയും ചെയ്തു. അതിനാലാണ് ദേവസ്വങ്ങളിലെല്ലാം പതിവു കണക്കു കളുണ്ടാക്കുന്നതിനു മൺറോസായ്പവർകളെ പ്രത്യേകം കൽപിച്ചു ചുമതലപ്പെടുത്തിയത്. അഞ്ചെട്ടുകൊല്ലം മുമ്പു ദേവസ്വം പതിവുകൾ പരിഷ്കരിച്ചതുവരെ തിരുവിതാംകൂറിലെ സർക്കാർ ദേവസ്വങ്ങളിലെല്ലാം സകല കാര്യങ്ങളും മൺറോസായ്പവർകൾ നിശ്ചയിച്ച പതിവനുസരി ച്ചാണ് നടന്നുവന്നിരുന്നത്. പരിഷ്കരിക്കപ്പെടാത്ത ചില ദേവസ്വങ്ങളിൽ ഇപ്പോഴും അങ്ങനെ തന്നെ നടന്നു വരുന്നുണ്ട്.

## 89. സംഘക്കളി

ശാസ്ത്രക്കളിയെന്നും യാത്രക്കളിയെന്നു പറഞ്ഞുവരുന്ന സംഘക്കളി അന്നപ്രാശനം, ഉപനയനം, സമാവർത്തനം, വിവാഹം, പന്ത്രണ്ടാം മാസം മുതലായ അടിയന്തിരങ്ങൾ സംബന്ധിച്ചും മറ്റും കേരളത്തിൽ സർവത്ര നിവൃത്തിയുള്ള ഹിന്ദുക്കളെല്ലാം കളിപ്പിച്ചുവരുന്നുണ്ട്. രാജമന്ദിരങ്ങളിലും പ്രഭുഗൃഹങ്ങളിലും മേൽപറഞ്ഞ അടിയന്തിരങ്ങൾക്കെല്ലാം സംഘക്കളി ഉണ്ടായിരിക്കുന്നത് നിശ്ചയമാണ്. ഇതു മറ്റുള്ള കളികൾ പോലെ വിനോദത്തിനായിട്ടു കളിപ്പിക്കുന്നതല്ല. ഇത് ഈശ്വരപ്രസാദകമെന്നോ ഒരു പുണ്യകർമ്മമെന്നോ മറ്റോ കൂടി വിചാരിച്ചാണ് ജനങ്ങൾ കളിപ്പിച്ചുവരുന്നത്. അതിനു "സ്വസ്തി പ്രാർത്ഥിക്കുക" എന്നാണ് പറഞ്ഞുവരുന്നത്. ഇതു മറ്റുള്ള വഴിപാടുകൾ പോലെ അവനവൻതന്നെ പ്രാർത്ഥിക്കുകയല്ല. സ്വസ്തി പ്രാർത്ഥിക്കുന്നതിനു സംഘക്കാരിൽ വാദ്ധ്യാവൃത്തിയെന്നും പരിഷയെന്നും പറയപ്പെടുന്നവരുൾപ്പെടെ പ്രധാനന്മാരായ അഞ്ചാറുപേരെയെങ്കിലും വരുത്തി, സംഘക്കളിയുടെ പ്രധാനാംഗമായ "നാലുപാദം" എന്ന ക്രിയ നടത്തിക്കുകയും അവർക്ക് യഥായോഗ്യം ഭക്ഷണവും ദക്ഷിണയും കൊടുക്കുകയും അവർ പറഞ്ഞുതരുന്ന വാചകം പറഞ്ഞു പ്രാർത്ഥിക്കുകയുമാണ് ചെയ്യേണ്ടത്. അവർ പറഞ്ഞുതരുന്ന വാചകത്തിന്റെ അർത്ഥം, "വിചാരിക്കുന്ന കാര്യം സാധിച്ചാൽ കേമമായ സംഘക്കളി നടത്തുകയും സംഘക്കാരെ വേണ്ടുവോളം മധുരക്കറി കുടിപ്പിക്കുകയും ചെയ്തേക്കാം" എന്നാണ്. ഇങ്ങനെ സ്വസ്തിപ്രാർത്ഥിക്കുകയും കാര്യം സാധിക്കുകയും പിന്നീട് കേമമായി കളിനടത്തുകയും ചെയ്യുന്നത് ഒട്ടും അസാധാരണമായിട്ടുള്ളതല്ല. സ്വസ്തിപ്രാര്ത്ഥിച്ചാൽ അഭീഷ്ടസിദ്ധിയുണ്ടാകുമെന്നു സ്വാനുഭവം കണ്ടറിഞ്ഞിട്ടുള്ളവർ പലരുമുണ്ട്. എന്നാൽ ഇപ്രകാരം വിശിഷ്ടമായിരിക്കുന്ന ഈ കളിയുടെ ഉത്ഭവത്തെക്കുറിച്ച് അറിഞ്ഞിട്ടില്ലാത്തവരും കേരളത്തിൽ പലരുമുണ്ടെന്നാണ് തോന്നുന്നത്. അങ്ങിനെയുള്ളവരുടെ അറിവിനായി അതിനെക്കുറിച്ചു ചുരുക്കത്തിൽ താഴെ പറഞ്ഞുകൊള്ളുന്നു.

പണ്ടു പരദേശത്തുനിന്നു ചില പെരുമാക്കന്മാർ വന്നു പന്ത്രണ്ടു കൊല്ലം വീതം കേരളചക്രവർത്തികളായി വാണിരുന്നുവല്ലോ. അവരിൽ ഒരു പെരുമാൾ മുഹമ്മദീയമതം സ്വീകരിക്കുകയും മക്കത്തുപോവുകയും

ചെയ്തുവെന്നുള്ളതു പ്രസിദ്ധവുമാണ്. ആ പെരുമാൾ ചില മുഹമ്മദീയ പ്രധാനന്മാരുടെ പ്രേരണയാൽ അറുപത്തിനാലു ഗ്രാമങ്ങളിൽനിന്നും മലയാളബ്രാഹ്മണപ്രധാനന്മാരെ തന്റെ മുൻപാകെ വരുത്തി ഹിന്ദുമതം ഏറ്റവും നികൃഷ്ടമായിട്ടുള്ളതാണെന്നും ഉത്തമമായിട്ടുള്ളത് മുഹമ്മദീയമത മാണെന്നും അതിനാൽ മലയാളബ്രാഹ്മണരെല്ലാവരും ഹിന്ദുമതമുപേ ക്ഷിച്ചു മുഹമ്മദുമതം സ്വീകരിക്കണമെന്നും നിർബന്ധപൂർവ്വം പറഞ്ഞു. ഉത്തമമായിട്ടുള്ളതു മുഹമ്മദുമതമല്ലെന്നും ഹിന്ദുമതമാണെന്നും ബ്രാഹ്മ ണർ വാദിച്ചു. ആ സദസ്സിൽ മതാദ്ധ്യക്ഷന്മാരായ ചില മുഹമ്മദീയരും ചെന്നുകൂടി. ഒടുക്കം വാദം മുഹമ്മദീയരും ബ്രാഹ്മണരും തമ്മിലായി. "ഈശ്വരകല്പിതവും സത്യവുമായിട്ടുള്ള മതവും വേദവും ഞങ്ങളുടെ താണെന്നു" മുഹമ്മദീയരും "അതല്ല, ഞങ്ങളുടെയാണെ"ന്നു ബ്രാഹ്മണരും തമ്മിൽ വളരെനേരം വാദിച്ചു. ഒടുക്കം പെരുമാൾ "നിങ്ങൾ തമ്മിൽ ഇങ്ങനെ വാദിച്ചുകൊണ്ടിരുന്നാൽ ഇതിനൊരവസാനവും തീർച്ചയുമുണ്ടാ വുകയില്ല. ഞാനൊരു പരീക്ഷ നിശ്ചയിക്കാം. ആ പരീക്ഷയിൽ ബ്രാഹ്മണർ ജയിക്കുകയാണെങ്കിൽ ബ്രാഹ്മണരുടെ മതവും വേദവും തന്നെ സത്യമായിട്ടുള്ളതെന്നു തീർച്ചയാക്കാം. അഥവാ തോല്ക്കുകയാണെങ്കിൽ ബ്രാഹ്മണർ മുഹമ്മദുമതം സ്വീകരിക്കുകയും വേണം. അങ്ങനെ സമ്മതമാണോ?" എന്നു ബ്രാഹ്മണരോടു ചോദിച്ചു. ഉടനെ ബ്രാഹ്മണർ, "ഇതു ഞങ്ങൾക്കു സമ്മതം തന്നെയാണ്. പക്ഷെ പരീക്ഷ ഒന്നൊന്നര മാസം കഴിഞ്ഞിട്ടേ നടത്താവൂ" എന്നു പറഞ്ഞു. അതു പെരുമാളും സമ്മതിക്കുകയാൽ "ഒന്നരമാസം കഴിയുമ്പോൾ വന്നു കൊള്ളാമെ"ന്നു പറഞ്ഞു ബ്രാഹ്മണർ അവിടെ നിന്നു പിരിഞ്ഞു പോവുകയും ചെയ്തു.

ആ ബ്രാഹ്മണർ ഗത്യന്തരമില്ലായ്കകൊണ്ടു പെരുമാളുടെ അടുക്കൽ അപ്പോൾ അപ്രകാരം സമ്മതിച്ചു എന്നേയുള്ളു. പിന്നീട് അവർക്ക് അതിനെക്കുറിച്ചു വലിയ വിചാരവും വിഷാദവുമുണ്ടായി. "പെരുമാളുടെ പരീക്ഷ എന്തായിരിക്കുമോ? അതിൽ തോൽവി പറ്റിയേക്കുമോ?" എന്നുള്ള വിചാരംകൊണ്ട് അവർ ഏറ്റവും വിഷണ്ണരായിത്തീർന്നു. എങ്കിലും സത്യസ്വരൂപനും സർവ്വസാക്ഷിയുമായിരിക്കുന്ന സകലേശ്വരൻ തങ്ങളെ ഉപേക്ഷിക്കുകയില്ലെന്നുള്ള ധൈര്യവും അവർക്കുണ്ടാകാതെയിരുന്നില്ല.

ഇങ്ങനെ ആ സാധുബ്രാഹ്മണർ ഇതികർത്തവ്യതാമൂഢന്മാരും വിചാരമഗ്നന്മാരും വിഷാദവിഹ്വലന്മാരുമായിപ്പോയ സമയം മദ്ധ്യേമാർഗ്ഗം

ഒരു യോഗീശ്വരനെ ദൈവഗത്യാ കണ്ടെത്തുവാൻ സംഗതിയായി. ആ യോഗീശ്വരൻ അവരോട്, "നിങ്ങൾ ഒട്ടും വിഷാദിക്കേണ്ട, ഞാൻ ഒരു ദിവ്യമന്ത്രം ഉപദേശിച്ചുതരാം. നിങ്ങൾ തൃക്കാരിയൂർ ചെന്ന് അമ്പലത്തിൽ ഒരു വിളക്കുകൊളുത്തിവെച്ച്, അതിനു പ്രദക്ഷിണം വെച്ചുകൊണ്ട്, ഈ മന്ത്രം ജപിച്ചു തൃക്കാരിയൂർ ദേവനെ നാല്പത്തൊന്നു ദിവസം സേവിക്കണം. നിങ്ങൾ ഇപ്രകരം ദീപപ്രദക്ഷിണവും ഈശ്വരസേവയും ഒരു മണ്ഡലം മുഴുവനും മുടങ്ങാതെ ചെയ്തിട്ടു പെരുമാളുടെ അടുക്കൽച്ചെന്നാൽ നിങ്ങൾക്കു ജയം തന്നെ കിട്ടും. പെരുമാളുടെ പരീക്ഷയെക്കുറിച്ചും നിങ്ങൾ ഒട്ടും ഭയപ്പെടേണ്ട. നിങ്ങൾ ചെല്ലുന്നസമയം മുഹമ്മദീയരും, അവിടെയെത്തും. അപ്പോൾ പെരുമാളുടെ മുമ്പിൽ ഒരു കുടം അടച്ചുവച്ചിരിക്കും. പെരുമാൾ നിങ്ങളോടു രണ്ടുകൂട്ടക്കാരോടും കുടത്തിനകത്ത് എന്താണെന്നു പറയണമെന്നും ശരിയായിപ്പറയുന്നവർ ജയിച്ചതായും തെറ്റായിപ്പറയുന്നവർ തോറ്റതായും തീർച്ചപ്പെടുത്തുന്നതാണെന്നും പറയും. അപ്പോൾ മുഹമ്മദീയർ കുടത്തിനകത്തു കൃഷ്ണസർപ്പമാണെന്നു പറയും. ഉടനെ നിങ്ങൾ അതു താമരപ്പൂവാണെന്നു പറയണം. അപ്പോൾ പെരുമാൾ എന്നാൽ കുടത്തിനകത്തു കൈയിട്ട് താമരപ്പൂവെടുത്തുകാണിക്കണമെന്നു പറയും. നിങ്ങൾ എടുത്തു കാണിക്കണം. അപ്പോൾ മുഹമ്മദീയർ മടങ്ങുകയും നിങ്ങളെ പെരുമാൾ ബഹുമാനിച്ച് പറഞ്ഞയയ്ക്കുകയും ചെയ്യും. നിങ്ങൾക്ക് മുഹമ്മദീയമതം സ്വീകരിക്കേണ്ടതായി വരികയുമില്ല. എന്നാൽ വാസ്തവത്തിൽ കൂടത്തിനകത്തു കൃഷ്ണസർപ്പംതന്നെയായിരിക്കും. അതു നിങ്ങൾക്കു തോൽവിയും ആപത്തുമുണ്ടാക്കാനായി പെരുമാളും മുഹമ്മദീയരുംകൂടെ സ്വകാര്യമായി ആലോചിച്ച് തയ്യാറാക്കി വെയ്ക്കുന്നതായിരിക്കും. എങ്കിലും ഈശ്വരകാരുണ്യംകൊണ്ട് ആ കൃഷ്ണസർപ്പം താമരപ്പൂവായിത്തീർന്നുകൊള്ളും" എന്നു പറഞ്ഞ് ഒരു ദിവ്യമന്ത്രം ഉപദേശിച്ചുകൊടുക്കുകയും പെട്ടെന്ന് ആ യോഗീശ്വരൻ അദൃശ്യനായിത്തീരുകയും ചെയ്തു. അപ്പോൾ ആ ബ്രാഹ്മണർക്കു തങ്ങൾക്കു വേണ്ടതു പറഞ്ഞുതരികയും മന്ത്രമുപദേശിക്കുകയും ചെയ്തതു കേവലം മനുഷ്യനല്ലെന്നും ആരോ ഒരു ദിവ്യനാണെന്നും തോന്നുകയാൽ അവർ ആ യോഗീശ്വരന്റെ വാക്കിനെ വിശ്വസിച്ച് അദ്ദേഹം പറഞ്ഞുകൊടുത്തതുപോലെയെല്ലാം ചെയ്യുകയും സംഗതിയെല്ലാം ശരിയാവുകയും ചെയ്തു. അവർ ആ മന്ത്രം ജപിച്ചുകൊണ്ടു നാൽപതു ദിവസം ദീപപ്രദക്ഷിണവും ഈശ്വരസേവയും നടത്തിയതിന്റെ

ശേഷം പെരുമാളുടെ അടുക്കൽച്ചെന്നപ്പോൾ അവിടെ ഒരു കുടം അടച്ചുകെട്ടിവെച്ചിരുന്നു. ബ്രാഹ്മണർ അവിടെ എത്തിയപ്പോഴേക്കും മുഹമ്മദീയരും ചെന്നുചേർന്നു. യോഗീശ്വരൻ പറഞ്ഞിരുന്നതുപോലെ തന്നെ കുടത്തിനകത്തെന്താണെന്നു ചോദിക്കുകയും കൃഷ്ണസർപ്പമാണെന്നു മുഹമ്മദീയരും താമരപ്പൂവാണെന്നു ബ്രാഹ്മണരും പറയുകയും പെരുമാൾ ആവശ്യപ്പെട്ടതനുസരിച്ചു ബ്രാഹ്മണർ താമരപ്പൂവെടുത്തു കാണിക്കുകയും ചെയ്തു. കൂടത്തിൽ കൈയിടുന്ന ബ്രാഹ്മണൻ സർപ്പദഷ്ട നായി മറിഞ്ഞു വീണു മരിക്കുന്നതു കാണാൻ സന്തോഷത്തോടുകൂടി കാത്തിരുന്ന പെരുമാളും മുഹമ്മദീയരും താമരപ്പൂ കണ്ടപ്പോൾ അത്യന്തം വിസ്മയിക്കുകയും മുഹമ്മദീയർ ലജ്ജാവനതമുഖന്മാരായി ഒന്നും പറയാതെ ഉടൻതന്നെ അവിടെ നിന്നു പോവുകയും പെരുമാൾ ബ്രാഹ്മണരെ ബഹുമാനിച്ചു പറഞ്ഞയയ്ക്കുകയും ചെയ്തു.

ജയം സിദ്ധിച്ച ബ്രാഹ്മണർ സന്തോഷത്തോടുകൂടി അവിടെനിന്നു മടങ്ങിപ്പോന്നപ്പോൾ വഴിയിൽവെച്ചു മുൻപവർക്കു മന്ത്രോപദേശം ചെയ്ത് യോഗീശ്വരനെ കണ്ടു. ഉടനെ ബ്രാഹ്മണർ ഭക്ത്യാദരങ്ങളോടുകൂടി യോഗീശ്വരന്റെ പാദത്തിങ്കൽ വീണു നമസ്കരിച്ചു. അപ്പോൾ യോഗീശ്വരൻ അവരോടു "ഞാൻ നിങ്ങൾക്ക് ഉപദേശിച്ചുതന്നിട്ടുള്ള മന്ത്രം സർവ്വാഭീഷ്ടസിദ്ധിപ്രദമായിട്ടുള്ളതാണ്. ആ മന്ത്രംകൊണ്ടാണല്ലോ നിങ്ങൾ ഈശ്വരപ്രസാദം സമ്പാദിക്കുകയും ജയം നേടുകയും ചെയ്തത്. ഈ മന്ത്രത്തെ നിങ്ങൾ മേലാൽ ജനോപകാരാർത്ഥമായിട്ടുകൂടി ഉപയോഗി ക്കണം ജനങ്ങൾ സന്തത്യർത്ഥമായും മറ്റും നിങ്ങളോടാവശ്യപ്പെട്ടാൽ അവരുടെ അഭീഷ്ടസിദ്ധിക്കായി നിങ്ങൾ വിളക്കുവെച്ച് ഈ മന്ത്രം ചൊല്ലി ദീപപ്രദക്ഷിണം ചെയ്ത് ഈശ്വരനെ പ്രാർത്ഥിച്ചാൽ ജനങ്ങളുടെ ആഗ്രഹം സർവ്വേശ്വരൻ സാധിപ്പിച്ചു കൊടുക്കും. കേരളത്തിൽ എന്നും ഇങ്ങനെ നടക്കേണ്ടതിലേക്കായി നിങ്ങൾ ഈ മന്ത്രം പാരമ്പര്യമുറയ്ക്കു നിങ്ങളുടെ സന്തതികൾക്കും ഉപദേശിച്ചുകൊടുക്കണം"" എന്നു പറഞ്ഞിട്ടു യോഗീശ്വരൻ മറയുകയും ചെയ്തു. മേൽപറഞ്ഞ സംഗതികളെല്ലാം അചിരേണ ലോകത്തിൽ സർവ്വത്ര പ്രസിദ്ധമായിത്തീരുകയാൽ ജനങ്ങൾ സന്ത്യത്യർത്ഥമായും മറ്റും ദീപപ്രദക്ഷിണവും ഈശ്വരപ്രാർത്ഥനയും നടത്തുന്നതിന് ഈ ബ്രാഹ്മണരോട് അപേക്ഷിക്കുകയും ഇവർ

നടത്തിക്കൊടുക്കുകയും അതുകൊണ്ട് ജനങ്ങൾക്ക് അഭീഷ്ടസിദ്ധിയുണ്ടാകുകയും ചെയ്തുതുടങ്ങി. ഇതാണു സംഘക്കളിയുടെ ആഗമം.

സംഘക്കളിക്ക് ആദ്യമായി നടത്തുന്നതും പ്രധാനമായിട്ടുള്ളതും ദീപപ്രദക്ഷിണമാണല്ലോ. അത് അത്യുച്ചത്തിൽ വളരെ അകലെയകലെയായി ഓരോ അക്ഷരം വീതം ഒരു പ്രത്യേക സ്വരത്തിൽ ചൊല്ലിക്കൊണ്ടാണല്ലോ ചെയ്യുന്നത്. ആ ചൊല്ലുന്നതു പണ്ടു യോഗീസ്വരൻ ഉപദേശിച്ചു കൊടുത്ത വേദമന്ത്രമാണെന്നും ആ യോഗീശ്വരൻ സാക്ഷാൽ നാരദമഹർഷിയായിരുന്നുവെന്നും ഈ മന്ത്രം നാലു പാദങ്ങളുള്ളതായതിനാലാണ് ഈ ദീപപ്രദക്ഷിണത്തിനു "നാലുപാദ" മെന്നു നാമം സിദ്ധിച്ചതെന്നുമാണ് പറഞ്ഞുവരുന്നത്.

ഈ ക്രിയ നടത്തുന്നതിനു കേരളത്തിലെ നാനാഭാഗങ്ങളിലായി താമസിക്കുന്ന ജനങ്ങളെല്ലാവരും ആവശ്യപ്പെട്ടുതുടങ്ങിയപ്പോൾ ഇതു നടത്തുന്നവരായ ബ്രാഹ്മണർക്ക് എല്ലാ സ്ഥലങ്ങളിലും ചെന്നെത്തുന്ന കാര്യം ദുഷ്കക്കരമായിത്തീരുകയാൽ അവർ ഇന്നിന്ന ദേശങ്ങളിൽ ഇന്നയിന്ന ഇല്ലക്കാർകൂടി ഈ ക്രിയ നടത്തേണ്ടതാണെന്നു വ്യവസ്ഥ ചെയ്യുകയും അങ്ങനെ അവർ പതിനെട്ടു സംഘങ്ങളായി പിരിയുകയും ആ ഓരോ സംഘത്തിനും ഭാട്ടം, വെൺമണി, പുതുവാ ഇത്യാദികളായ ഓരോ പേരുകൾ നിശ്ചയിക്കുകയും ചെയ്തു. അതിനാലിപ്പോൾ ഇന്നയിന്ന കുടുംബക്കാർക്ക് ഇന്നയിന്ന സംഘക്കാരെന്ന് ഒരു വ്യവസ്ഥ വരികയും സംഘം മാറുന്നതു ദോഷമാണെന്നു ജനങ്ങളുടെയിടയിൽ ഒരു വിശ്വാസം ജനിക്കുകയും ചെയ്തിട്ടുണ്ട്. എന്നാൽ ചില കുടുംബങ്ങളിൽ രണ്ടും മൂന്നും നാലും അതിലധികവും സംഘങ്ങൾ കൂടിയേ കളി നടത്താൻ പാടുള്ളു എന്നു മുൻപേതന്നെ നിശ്ചയം ചെയ്തിട്ടുണ്ട്. രാജമന്ദിരങ്ങളിൽ കളിക്കാൻ പതിനെട്ടു സംഘങ്ങളും കൂടണമെന്നാണ് നിശ്ചയം.

പെരുമാക്കന്മാരുടെ വാഴ്ചയ്ക്കു മുൻപു കേരളബ്രാഹ്മണരിൽ ചിലർ രാജ്യരക്ഷാർത്ഥം ആയോധനവിദ്യ അഭ്യസിക്കുകയും ആയുധം ധരിക്കുകയും അവർക്കു വേദാർഹതയില്ലെന്നു ശേഷമുള്ള ബ്രാഹമണർ വിധിക്കുകയും ചെയ്തിരുന്നുവല്ലോ. ഈശ്വരസേവയ്ക്കായി തൃക്കാരിയൂർ പോയിരുന്ന സമയം മുഹമ്മദീയർ ഉപദ്രവിക്കാൻ ചെന്നാൽ തടുക്കുന്നതിനായി ഈ അഭ്യാസികളും ആയുധപാണികളുമായ ബ്രാഹ്മണരെക്കൂടെക്കൊണ്ടു

പോയിരുന്നു. അവർ അവിടെത്താമസിച്ചിരുന്നകാലത്ത് നേരമ്പോക്കിനായി ചില പാട്ടുകൾ നിർമ്മിച്ചു പാടുകയും കൊട്ടുകയും ചില വേഷങ്ങൾ ധരിച്ചും അല്ലാതെയും ചില ഗോഷ്ടികൾ കാട്ടുകയും മറ്റും ചെയ്തിരുന്നു. കേരളത്തിൽ നാലുപാദം നടപ്പായതിനോടുകൂടി ആ ബ്രാഹ്മണർ ആവക വിനോദങ്ങൾകൂടി കാണിച്ചുതുടങ്ങുകയും അതു ജനങ്ങൾക്കു രസിക്കുകയും ചെയ്കയാൽ അതും നടപ്പായി. നാലുപാദവും ആ വിനോദങ്ങളും കൂടിയുള്ള കളിക്കാണ് ഇപ്പോൾ സംഘക്കളിയെന്നു പറഞ്ഞുവരുന്നത്. എന്നാൽ ആ വിനോദങ്ങൾ ആദ്യംതന്നെ ഇപ്പോൾ കണ്ടുവരുന്ന സ്ഥിതിയിലല്ലായിരുന്നു. അത് ഓരോ കാലത്ത് ഓരോരുത്തർ പരിഷ്ക്കരിച്ചു ക്രമേണ ഈ സ്ഥിതിയിലായിത്തീർന്നതാണ്. ഈ വിനോദങ്ങളിൽ ചിലതിനു ചില അടിസ്ഥാനങ്ങളുണ്ട്.

ബ്രാഹ്മണർ ഈശ്വരസേവചെയ്തു തൃക്കാരിയൂർ താമസിച്ചിരുന്നപ്പോൾ അവിടെ ദേശാധിപതി (കരനാഥൻ) ആയി ഒരു കയ്മളുണ്ടായിരുന്നു. ബ്രാഹമണർ കൊട്ടും പാട്ടും വിനോദങ്ങളും മറ്റും തുടങ്ങിയപ്പോൾ ആ കയ്മകൾചെന്ന് അതൊക്കെ വിരോധിച്ചു. "ഇത് നമ്മുടെ ദേശമാണ്. നമ്മുടെ അനുവാദം കൂടാതെ ഈ ദേശത്തു കെട്ടാനും പാടാനുമൊന്നും പാടില്ല" എന്നു പറഞ്ഞു കലശൽകൂട്ടി. അതിനെ അടിസ്ഥാനപ്പെടുത്തിയാണ് സംഘക്കളിയിൽ ഇപ്പോൾ ഒരു കണ്ടപ്പന്റെ പുറപ്പാടുകൂടി വേണമെന്നുവെച്ചിരിക്കുന്നത്.

സംഘക്കളിക്കു "പാന" എന്നൊരംഗം കൂടി അവശ്യകർത്തവ്യമായിട്ടുള്ളതാണ്. അതിനാൽ ഇതിനെ "പാനയും കളിയും" എന്നും പറയാറുണ്ട്. സംഘക്കളിയിൽ പ്രധാനന്മാർ മേൽപറഞ്ഞ ആയുധധാരികളായ ബ്രാഹ്മണരാണ്. ഇവർ ഉപനയനം കഴിഞ്ഞാൽ വേദം ഒരുമുറ ഒരു പ്രാവശ്യം ചൊല്ലിത്തീർക്കാറുണ്ടെങ്കിലും മുറയ്ക്കു വേദാധ്യാനം ചെയ്യാറില്ല. ഇവരെ സാധാരണയായി പറഞ്ഞുവരുന്നത് യാത്രനമ്പൂരിമാരെന്നാണ്. യാത്രനമ്പൂരിമാരിൽത്തന്നെ അരങ്ങും അടുക്കളയുമുള്ളവരും അരങ്ങുമാത്രമുള്ളവരും ഇങ്ങനെ രണ്ടു തരക്കാരുണ്ട്. ഇവരിൽ ശ്ലാഘ്യതയും ആഭിജാത്യവും കൂടുതലുള്ളത് അരങ്ങുമടുക്കളയുമുള്ളവർക്കാണ്. സംഘക്കളിക്ക് ഈ രണ്ടുതരക്കാരും കൂടുമെങ്കിലും വേദാർഹന്മാരായ മലയാളബ്രാഹ്മണരുടെ ഇല്ലങ്ങളിൽ സദ്യയ്ക്കുള്ള ദേഹണ്ഡത്തിന് അരങ്ങുമാത്രമായിട്ടുള്ളവരെ ചേർക്കാറില്ല. ആഢ്യന്മാരുടെ

ഇല്ലങ്ങളിലും സംഘക്കളിയുടെ അടിയന്തിരങ്ങളിൽ സദ്യയുടെ ദേഹണ്ഡം കഴിച്ചാൽ ആ ചോറും മറ്റും ആഢ്യന്മാരുടെ അന്തർജ്ജനങ്ങളും ഭക്ഷിക്കാറുണ്ട്. സംഘം തികയണമെങ്കിൽ അവരുടെകൂടെ വേദാർഹ ന്മാരായ രണ്ടു നമ്പൂരിമാർകൂടി ഉണ്ടായിരിക്കണം. അവരുടെ സ്ഥാനങ്ങൾ ക്കാണ് വാദ്ധ്യാവൃത്തിയെന്നും പരീക്ഷയെന്നും പറയുന്നത്.

സംഘക്കളി നടത്തുന്നത് ആയുധമെടുത്തവരായ ബ്രാഹ്മണരാണെ ന്നുള്ളതിന്റെ ഓർമ്മയ്ക്കായിട്ടോ എന്തോ സംഘക്കളിയിൽ "ആയുധമെടു ക്കുക" (വാളും പരിചയുമെടുത്തു ചില അഭ്യാസങ്ങൾ കാണിക്കുക) എന്നൊരു ക്രിയകൂടി പതിവുണ്ട്. അതു നല്ലപോലെ അഭ്യസിച്ചു പഠിച്ചിട്ടുള്ളവർക്കല്ലാതെ കാണിക്കാൻ സാധിക്കുകയില്ല. നല്ല അഭ്യാസി കൾ കാണിച്ചാൽ അതും കാഴ്ചക്കാർക്കും രസാവഹമായിരിക്കും.

ഈവക കാര്യങ്ങളിൽ ജനങ്ങൾക്കിപ്പോൾ വിശ്വാസവും ഭക്തിയും വളരെക്കുറവാകയാൽ സംഘക്കളിയും ഇപ്പോൾ വളരെ കുറഞ്ഞിട്ടുണ്ട്. കാലസ്ഥിതികൊണ്ട് ഈ വകയെല്ലാം ഇനി ക്രമേണ കുറഞ്ഞുവരാന ല്ലാതെ തരമില്ലല്ലോ.

## 90. കൊട്ടാരക്കര ചന്ദ്രശേഖരൻ

'ധർമ്മരാജാവ്' എന്നുള്ള പ്രസിദ്ധിയോടുകൂടി കൊല്ലം 933–ാമാണ്ടു മുതൽ 973–ാമാണ്ടുവരെ തിരുവിതാംകൂർ രാജ്യം വാണിരുന്ന കാർത്തിക തിരുനാൾ രാമവർമ്മമഹാരാജാവ് തിരുമനസ്സിലെ കാലത്തു തിരുവിതാം കൂർ, കൊച്ചി എന്നീ രാജ്യങ്ങൾ കൂടിച്ചേരുന്ന അതിർത്തിസ്ഥലത്തുള്ള ഒരു മലയിൽ കൊച്ചി സർക്കാരിൽനിന്ന് ഒരിക്കൽ തീർപ്പിച്ച (കുഴപ്പിച്ച) ഒരാനക്കുഴി തിരുവിതാംകൂറിലേക്കു സ്വൽപം കടത്തിയിരുന്നു. ഈ വിവരം മഹാരാജാവു തിരുമനസ്സുകൊണ്ട് ഉടനെ അറിഞ്ഞുവെങ്കിലും കൽപിച്ച് ഒന്നും ചെയ്തില്ല. അക്കാലത്ത് അതിർത്തി തിരിച്ച് എലുകക്കല്ലുകളിടു കയും മറ്റും ചെയ്തിരുന്നില്ല. ആദായങ്ങളെടുക്കുന്നത് അപ്പോഴത്തെത്തരം പോലെയും അവരവരുടെ സാമർത്ഥ്യംപോലെയുമായിരുന്നു അക്കാലത്തു നടന്നിരുന്നത്. അതിനാൽ കുഴിയിൽ ആന വീഴുമ്പോൾ അതിനേക്കുറിച്ച് ആലോചിച്ചാൽ മതിയല്ലോ എന്നായിരുന്നു തിരുമനസ്സിലെ വിചാരം. എന്നു മാത്രമല്ല, അന്നു കൊച്ചി രാജ്യം വാണിരുന്നത് പ്രസിദ്ധനായ ശക്തൻ തമ്പുരാൻ തിരുമനസ്സുകൊണ്ടുമായിരുന്നു. ആ തിരുമനസ്സുകൊണ്ടും മഹാരാജാവു തിരുമനസ്സുകൊണ്ടും പരസ്പരം ഏറ്റവും സ്നേഹമായി ട്ടാണ് ഇരുന്നിരുന്നത്. അതിനാൽ തൽക്കാലം വഴക്കുണ്ടാക്കി ശക്തൻ തിരുമേനിയെ മുഷിപ്പിക്കേണ്ട എന്നുള്ള വിചാരവും മഹാരാജാവു തിരുമനസ്സിലേക്കുണ്ടായിരുന്നു. അതുകൊണ്ടുംകൂടിയാണ് ഈ കുഴിയെടു പ്പിച്ചതിനെക്കുറിച്ചു മഹാരാജാവു തിരുമനസ്സുകൊണ്ട് ഒന്നും മിണ്ടാതെ മൗനത്തെ അവലംബിച്ചത്.

അതൊക്കെ എങ്ങനെയായാലും ആ കുഴി തീർത്തതു നല്ല സ്ഥലത്തും നല്ല സമയത്തുമായിരുന്നു എന്നുള്ളതിനു സംശയമില്ല. അതു തീർന്നിട്ട് അധികം താമസിയാതെതന്നെ അതിൽ ഒരു കൂട്ടിക്കൊമ്പൻ വീണു. ആ ആനക്കുട്ടി സർവ്വശുഭലക്ഷണങ്ങളും തികഞ്ഞതായിരുന്നു. ഉടലിന്റെ പുഷ്ടിയും ഭംഗിയും ഇത്രയുമുള്ള ഒരാനക്കുട്ടിയെ അതിനുമുമ്പ് ആരും കണ്ടിട്ടില്ലായിരുന്നു. ഈ വർത്തമാനം കേട്ട് ആ കുട്ടിക്കൊമ്പനെ കുഴിയിൽനിന്നു കയറ്റിക്കുന്നതിനു ശക്തൻതമ്പുരാൻ തിരുമനസ്സുകൊണ്ടും കുഴിസ്ഥലത്തെഴുന്നള്ളി. കൊച്ചിരാജ്യത്തുള്ള താപ്പാനകളെക്കൊണ്ട് ഈ കുട്ടിക്കൊമ്പനെ കുഴിയിൽനിന്നു കയറ്റുവാൻ മതിയാവുകയില്ലെന്നു

തിരുമനസ്സിൽ തോന്നുകയാൽ തിരുവിതാംകൂർ സർക്കാർ വകയായി അതിർത്തിസ്ഥലത്തു നിന്നിരുന്ന ഒരു താപ്പാനയെക്കൂടെ അവിടെ വരുത്തി. യാതൊരു തരക്കേടും കൂടാതെ ആ ആനക്കുട്ടിയെ കരയ്ക്കു കയറ്റി. ആ ആനക്കുട്ടിയെ കുഴിയിൽ നിന്നു കയറ്റിക്കണ്ടസമയം ശക്തൻതിരുമനസ്സിലേക്കുണ്ടായ സന്തോഷവും വിസ്മയവും സീമാതീതങ്ങളായിരുന്നു. അതിർത്തിസ്ഥലത്തു കൊച്ചി സർക്കാർ വകയായിട്ടുണ്ടായിരുന്ന ആനക്കൂട്ടിൽ ഈ ആനയെ ആക്കിക്കുകയും ആ കുട്ടിക്കൊമ്പനെ ഇടംവലം മുതലായവ പഠിപ്പിച്ചു പഴക്കുകയും പ്രത്യേകം സൂക്ഷിക്കുകയും ചെയ്യുന്നതിനു വേണ്ടതെല്ലാം കൽപിച്ചു ചട്ടംകെട്ടുകയും ചെയ്തതിന്റെ ശേഷമേ തിരുമനസ്സു കൊണ്ട് അവിടെ നിന്നു തൃപ്പൂണിത്തുറയ്ക്കു തിരിയെ എഴുന്നള്ളിയുള്ളൂ. ഈ ആനക്കുട്ടിയെ കൂട്ടിലാക്കിയതിന്റെശേഷം ശക്തൻ തിരുമനസ്സുകൊണ്ടു തിരുവിതാംകൂറിൽനിന്നു വരുത്തിയ താപ്പാനയുടെ ആനക്കാരനോട് 'എന്തെടാ കുട്ടിയാന കേമനല്ലേ' എന്നു കൽപ്പിച്ചു ചോദിച്ചു. അതിനു മറുപടിയായി ആനക്കാരൻ 'റാൻ, അടിയന്റെ ആന, തിരുമനസ്സിലെ ആന, ഒന്നാന്തരമാന, പൊന്നുതമ്പുരാന്റെ ആന' എന്നു തിരുമനസ്സറിയിച്ചു. അപ്പോൾ ശക്തൻ തിരുമനസ്സുകൊണ്ട്, 'പോ മടയാ! നിന്റെ ആനയേയുംകൊണ്ടു പൊയ്ക്കോ' എന്നു കൽപിക്കുകയും ആ ആനക്കാരനു രണ്ടു മുണ്ടു കൽപിച്ചു കൊടുക്കകയും ചെയ്തു. ആനക്കാരൻ മുണ്ടു വാങ്ങി തൊഴുതിട്ട് അപ്പോൾത്തന്നെ ആ താപ്പാനയേയുംകൊണ്ട് മടങ്ങിപ്പോരികയും ചെയ്തു.

ഈ താപ്പാന കൊച്ചിരാജ്യത്തുള്ള ഒരാനക്കുഴിയിൽ വീണതും തിരുവിതാംകൂർ സർക്കാരുദ്യോഗസ്ഥന്മാർ ഉപായത്തിൽ അവിടെനിന്നു കയറ്റിക്കൊണ്ടുവന്നു പഴക്കി തിരുവിതാംകൂർ സർക്കാർവക ആക്കിത്തീർത്തതുമായിരുന്നു. ആനക്കാരൻ ശക്തൻതിരുമനസ്സിലെ അടുക്കൽ 'അടിയന്റെ ആന, തിരുമനസ്സിലെ ആന' എന്നറിയച്ചതിന്റെ അർത്ഥം ഇതായിരുന്നു. പിന്നെ 'ഒന്നാന്തരമാന, പൊന്നു തമ്പുരാന്റെ ആന' എന്നറിയച്ചതിന്റെ അർത്ഥം ഇപ്പോൾ കുഴിയിൽവീണുകിട്ടിയ ആന ഒന്നാംതരമാണെന്നും അതിനെ ഏതുവിധവും പൊന്നുതമ്പുരാൻ (തിരുവിതാംകൂർ മഹാരാജാവു) കൈവശപ്പെടുത്തുമെന്നുമായിരുന്നു.

ഈ സംഗതികളെല്ലാം രണ്ടുദിവസം കഴിഞ്ഞപ്പോൾ മഹാരാജാവു തിരുമനസ്സു കൊണ്ടു തന്റെ ചാരന്മാർ മുഖാന്തരമറിയുകയും ശക്തൻ

തിരുമനസ്സിലെ അടുക്കൽ ഉചിതമായ മറുപടി അറിയിച്ച ആനക്കാരനു പ്രതിമാസം പതിനഞ്ചുപണംകൂടി ശമ്പളം കൂട്ടിക്കൊടുക്കുന്നതിനു കൽപിച്ചു ചട്ടംകെട്ടുകയും ചില സമ്മാനങ്ങൾ കൽപിച്ച് അയച്ചു കൊടുക്കുകയും ചെയ്തു.

ആനക്കുട്ടിയുടെ യോഗ്യതകളെക്കുറിച്ചു കേട്ടപ്പോൾ അതിനെ ഏതുവിധവും കൈവശപ്പെടുത്തണമെന്നു മഹാരാജാവു തിരുമനസ്സു കൊണ്ടു കൽപിച്ചു നിശ്ചയിച്ചു. അതിനുള്ള കൗശലം ആലോചിച്ചു നിശ്ചയിക്കുന്നതിനായി ദിവാൻജിയെ തിരുമുമ്പാകെ വരുത്തി, 'നമ്മുടെ രാജ്യത്തിന്റെ അതിർത്തിക്കകത്തു കടന്നു കൊച്ചിക്കാർ ഒരാനക്കുഴി തീർക്കുകയും അതിൽ ഒരു കൊമ്പൻകുട്ടി വീഴുകയും അതിനെ അവർ കയറ്റിക്കൊണ്ടുപോയി കൊച്ചി സർക്കാർ വക ആനക്കൂട്ടിലാക്കി അടയ്ക്കുകയും ചെയ്ത കഥ കേശവൻ അറിഞ്ഞുവോ?' എന്നു കൽപിച്ചു ചോദിച്ചു.

ദിവാൻ: റാൻ, അടിയൻ അറിഞ്ഞു. ഇന്നലെ കൊട്ടാരക്കരെ വെച്ചാണ്, അടിയൻ ഈ സംഗതി അറിഞ്ഞത്.

മഹാരാജാവ്: ആ കുട്ടിക്കൊമ്പൻ സകല ശുഭലക്ഷണങ്ങളും തികഞ്ഞ ഒരൊന്നാന്തരം ആനയാണെന്നാണു കേട്ടത്. അതിനെ അവർ കൈവശപ്പെടുത്തിയതിനെക്കുറിച്ചു നമുക്കു സാമാന്യത്തിലധികം കുണ്ഠിതമുണ്ട്. അതിനെ ഏതു വിധവും നമുക്കു കൈവശപ്പെടുത്തണം. അതിനെന്താ കൗശലം?

ദിവാൻ: അതിനെക്കുറിച്ചു തിരുമനസ്സിൽ ഒട്ടും കുണ്ഠിതംവേണ്ട. ആ ആന താമസിയാതെ ഇവിടെ വന്നുചേരും.

മഹാ: അതെങ്ങനെ?

ദിവാൻ: അടിയൻ ഈ വർത്തമാനമിഞ്ഞ ക്ഷണത്തിൽ ആനയെ കൈവശപ്പെടുത്തി കൊണ്ടുവരുന്നതിനായി കുഞ്ചിക്കുട്ടിയെ അങ്ങോട്ടയ ച്ചിട്ടുണ്ട്. സഹായത്തിനായി വൈക്കം പത്മനാഭപിള്ളയെയും കുതിരപ്പക്ഷി യെയുംകൂടി പിന്നാലെ വിടകൊണ്ടയച്ചിട്ടാണ് അടിയൻ ഇങ്ങോട്ടു വിടകൊണ്ടു പോന്നത്.

മഹാ: കുഞ്ചിക്കുട്ടിക്ക് ഇപ്പോഴത്തെ പെരുമ്പടത്തിൽ മൂപ്പിലേക്കുറിച്ച് അറിയാമോ എന്തോ? അദ്ദേഹത്തിന്റെ 'ശക്തൻ' എന്നുള്ള പേരു യഥാർത്ഥമായിട്ടുള്ളതാണ്. അദ്ദേഹം നരസിംഹത്തിന്റെ അവതാരമാണെന്നാണു ജനങ്ങൾ പറയുന്നത്.

ദിവാൻ: അതൊക്കെ ശരിതന്നെ എങ്കിലും കുഞ്ചിക്കുട്ടി ഒരു കാര്യത്തിനായിപ്പോയാൽ അതു സാധിക്കാതെ മടങ്ങിപ്പോരുന്ന ആളല്ലെന്നാണ് അടിയന്റെ വിശ്വാസം. കുഞ്ചിക്കുട്ടി തേവലശ്ശേരി നമ്പിയുടെ ശിഷ്യനായതുകൊണ്ട്, ആനയെ അല്ല, സിംഹത്തെത്തന്നെയും സ്വാധിനപ്പെടുത്തിക്കൊണ്ടുപോരുന്നതിന് അയാൾക്ക് ഒരു പ്രയാസവുമില്ല. എന്നു മാത്രമല്ല, അയാൾ ചെങ്ങന്നൂർ ചെന്നു നമ്പിയെക്കണ്ടിട്ടല്ലാതെ കൊച്ചിയിലേക്കു വിടകൊള്ളുകയില്ല. പിന്നെ സഹായത്തിനു വിട കൊണ്ടിട്ടുള്ളവരും സാമാന്യക്കാരല്ലല്ലോ.

മഹാ: അതൊക്കെ ശരിയാണ്. കുഞ്ചിക്കുട്ടി പോയാൽ കാര്യം സാധിക്കാതെയിരിക്കുകയില്ലെന്നുതന്നെയാണു നമുക്കും തോന്നുന്നത്.

ഈ സംഭാഷണം കഴിഞ്ഞതിന്റെ ശേഷം ദിവാൻജി തിരുമുമ്പിൽ നിന്നു മടങ്ങിപ്പോയി, അന്നത്തെ തിരുവിതാംകൂർ ദിവാൻജി കേശവപിള്ള (കേശവദാസ്) ആയിരുന്നു എന്നുള്ളതു വിശേഷിച്ചു പറയണമെന്നില്ലല്ലോ.

ദിവാൻജിയുടെ ഉത്തരവു കിട്ടിയ ഉടനെ പുറപ്പെട്ടു കുഞ്ചിക്കുട്ടിപ്പിള്ള സർവ്വാധികാര്യക്കാർ ചെങ്ങന്നൂരെത്തി തേവലശ്ശേരി നമ്പിയെക്കണ്ടു വന്ദിച്ച് അദ്ദേഹത്തിന്റെ അനുഗ്രഹവും വാങ്ങിക്കൊണ്ട് അന്നുതന്നെ അവിടെനിന്നു മടങ്ങിപ്പോരികയും അടുത്തദിവസം വൈകുന്നേരമായപ്പോഴേയ്ക്കും ആലങ്ങോട്ടുള്ള സ്വഗൃഹത്തിലെത്തുകയും ചെയ്തു. അപ്പോഴേക്കും വൈക്കം പത്മനാഭപിള്ളയും കുതിരപ്പക്ഷിയും അവിടെ ചെന്നു ചേർന്നു. പിന്നെ അവർ മൂന്നുപേരുംകൂടി പിന്നീടു വേണ്ടുന്ന കാര്യങ്ങളെക്കുറിച്ച് ആലോചിച്ച് നിശ്ചയിക്കുകയും കുഞ്ചിക്കുട്ടിപ്പിള്ള പിന്നാലെ എത്തിക്കൊള്ളാമെന്നു പറഞ്ഞു മറ്റവരെ രണ്ടുപേരെയും ഊണു കഴിപ്പിച്ച് അപ്പോൾത്തന്നെ അവിടെനിന്നു പറഞ്ഞയയ്ക്കുകയും ചെയ്തു.

പത്മനാഭപിള്ളയും കുതിരപ്പക്ഷിയും രണ്ടു വഴിപോക്കരുടെ വേഷത്തിലാണു പുറപ്പെട്ടത്. അവർ ആലങ്ങാട്ടുനിന്നു പുറപ്പെട്ടതിന്റെ പിറ്റേ

ദിവസംതന്നെ കൊച്ചി സർക്കാർവക ആനക്കൂടിന്റെ സമീപത്തെത്തി. ആനക്കൂടിന്റെ തണലത്തിരുന്ന് ഒന്നു മുറുക്കിയതിന്റെ ശേഷം കൂട്ടിൽ നിന്നിരുന്ന ആനകളെ നോക്കി പത്മനാഭപിള്ള ആനകളുടെ ലക്ഷണങ്ങളെക്കുറിച്ചു ചില ശ്ളോകങ്ങൾ ചൊല്ലുകയും അവയുടെ അർത്ഥം കുതിരപ്പക്ഷിയെ പറഞ്ഞുകേൾപ്പിക്കുകയും ചെയ്തുതുടങ്ങി. പത്മനാഭപിള്ള ആനകളുടെ ലക്ഷണങ്ങളും മറ്റും പറയുന്ന 'മാതംഗലീല' മുതലായ അനേകം ശാസ്ത്രഗ്രന്ഥങ്ങൾ പഠിച്ചിട്ടുണ്ടായിരുന്നതിനാൽ ആ വക ഗ്രന്ഥങ്ങളിലുള്ള ചില ശ്ളോകങ്ങൾ ചൊല്ലിയാണ് കുതിരപ്പക്ഷിയോട് അർത്ഥം പറഞ്ഞത്. ഇതു കേട്ടപ്പോൾ അവിടെയുണ്ടയിരുന്ന ആനക്കാരെല്ലാം ഇവരുടെ അടുക്കൽ ചെന്നുകൂടി. ആനകളുടെ ലക്ഷണങ്ങളും മറ്റും പറയുന്നതു കേൾക്കാൻ ആനക്കാർക്ക് അഭിരുചിയുണ്ടാകുന്നതു സ്വാഭാവികമാണല്ലോ. ആ ആനക്കാരിൽ ചിലർ മാതംഗലീലയും മറ്റും കുറേശ്ശെ പഠിച്ചിട്ടുള്ളവരുമായിരുന്നു. അവരിൽ ചിലർ പത്മനാഭപിള്ളയോടു ചില സംശയങ്ങൾ ചോദിക്കുകയും അവയ്ക്കെല്ലാം പത്മനാഭപിള്ള ശരിയായ സമാധാനങ്ങൾ പറഞ്ഞ് അവരെ സമ്മതിപ്പിക്കുകയും ചെയ്തു. അപ്പോഴേക്കും ആ ആനക്കാർക്കു പത്മനാഭപിള്ളയെക്കുറിച്ചു വളരെ ബഹുമാനമുണ്ടായിത്തീർന്നു. ഉടനെ ആ ആനക്കാർ വഴിപോക്കരോട്, 'നിങ്ങൾ എവിടത്തുകാരാണ്? എവിടെപ്പോയി വരുന്നു?' എന്നും മറ്റും ചോദിച്ചു: അതിനു മറുപടിയായി വഴിപോക്കർ, 'ഞങ്ങളുടെ ദിക്കു കുറച്ചു തെക്കാണ്. ഞങ്ങളുടെ ദിക്കിലുള്ള ഒരു വലിയ പ്രഭുവിന് ഒരു ആനയെ വാങ്ങിയാൽ കൊള്ളാമെന്നുണ്ട്. അതിനായിട്ടു ഞങ്ങൾ അന്വേഷിച്ചു പുറപ്പെട്ടിരിക്കുകയാണ്' എന്നു പറഞ്ഞു.

ഇവർ ഇങ്ങനെ സംസാരിച്ചുകൊണ്ടിരുന്ന സമയം ഏറ്റവും പ്രാകൃതവേഷക്കാരനായ ഒരു പട്ടാണി അവിടെച്ചെന്ന് "യശമാനന്മാരേ, ഒന്നു തിന്നാൻ പൊഹല തരാമോ?" എന്നു ചോദിച്ചു. അതുകേട്ടു വഴിപോക്കരിൽ ഒരാൾ (പത്മനാഭപിള്ള) "ഇതു പുകയിലക്കച്ചവടസ്ഥലമല്ല; ഇത് ആനക്കൂടാണ്. ഇവിടെ പുകയിലയില്ല. ഒരാനയെ വേണമെങ്കിൽ ത്തരാം" എന്നു നേരമ്പോക്കുരീതിയിൽ പറഞ്ഞു. ഉടനെ പട്ടാണി, "എന്നാൽ ആനയായാലുംമതി" എന്നു പറഞ്ഞു. അപ്പോൾ വഴിപോക്കൻ ആനക്കാരന്മാരോട്, "നമുക്ക് ഇയ്യാളെ ഒരാനപ്പുറത്തൊന്നു കേറ്റണം" എന്നു പറഞ്ഞു. "അങ്ങനെ തന്നെ" എന്ന് ആനക്കാർ സമ്മതിക്കുകയും

ചെയ്തു. അപ്പോൾ മറ്റേ വഴിപോക്കൻ (കുതിരപ്പക്ഷി) 'ഞങ്ങൾ ഇവിടെ അടുത്തൊരു സ്ഥലത്തു പോയി ക്ഷണത്തിൽ മടങ്ങിവരാം. എന്നിട്ടാവാം. ആനപ്പുറത്തു കേറ്റുകയും മറ്റും. നേരം അസ്തമിക്കാറായി' എന്നു പറഞ്ഞിട്ട് ആനക്കാരെയെല്ലാം വിളിച്ചുകൊണ്ടു പോയി. അടുത്തുണ്ടായിരുന്ന ഒരു മദ്യശാലയിൽക്കയറി മദ്യം വാങ്ങിക്കൊടുത്ത് ആനക്കാരെയെല്ലാം മൂക്കോളം കുടിപ്പിച്ചു. ആ വഴിപോക്കൻ കുടിച്ചുമില്ല. ഉടനെ അവർ മടങ്ങി ആനക്കൂട്ടിൽവന്നു. ഉടനെ ആനക്കാർ, "ഏതാനയുടെ പുറത്താണ് കേറേണ്ടത്?" എന്നു പട്ടാണിയോടു ചോദിച്ചു. പട്ടാണി, "ഇതിന്റെ പുറത്ത്" എന്നുപറഞ്ഞ് ആ പുതിയ കുട്ടിക്കൊമ്പനെ തൊട്ടുകാണിച്ചു. പട്ടാണി തൊട്ടയുടനെ ആ ആനക്കുട്ടി പട്ടാണിയെക്കുത്താനായിത്തിരിഞ്ഞുനിന്നു. അപ്പോൾ ആനക്കാർ "എടോ മാറി നിൽക്കൂ! ഇത് ഉപ്പാപ്പനും മറ്റുമല്ല, ആനക്കുട്ടിയാണ്. അവനെ കുഴിയിൽനിന്നു കേറ്റി കൂട്ടിലാക്കീട്ടു നാലഞ്ചുദിവസമേ ആയുള്ളു. ഒട്ടും പഴകീട്ടുമില്ല. അവൻ മഹാവിഷമക്കാരനാണ്. മിനിഞ്ഞാന്ന് ഒരാനക്കാരന്റേയും ഇന്നലെ ഈ കൂട്ടിൽ കിടന്നിരുന്ന ഒരാനയുടെയും കഥ ഇവൻ കഴിച്ചു" എന്നു പറഞ്ഞു. അതുകേട്ട് ഒരു വഴിപോക്കൻ, "എങ്കിലും അയാൾക്ക് അതിന്റെ പുറത്തു കയറാനാണ് ആഗ്രഹമെങ്കിൽ നമുക്കതു സാധിപ്പിക്കണമല്ലോ. ചാകാതെയിരിക്കാൻ സൂക്ഷിക്കേണ്ടത് അയാളുടെ ചുമതലയാണ്" എന്നു പറഞ്ഞു. ഉടനെ ആനക്കാർ, "എന്നാലങ്ങനെയാവാം" എന്നു പറഞ്ഞ് ആ കുട്ടിയാനയെ രണ്ടു വടങ്ങളിട്ടു കെട്ടി, രണ്ടു താപ്പാനകളെ രണ്ടുവശത്തും നിറുത്തി പിടിച്ചു കൂട്ടിനു വെളിയിലിറക്കി. ഉടനെ ഒരു വഴിപോക്കൻ (പത്മനാഭപിള്ള) അടുത്തുചെന്ന് ആ കുട്ടിക്കൊമ്പനെ ഒന്നു തടവുകയും പുറത്തു കയറിക്കൊള്ളുന്നതിനു പട്ടാണിയോടു പറയുകയും ചെയ്തു. "മരിക്കാൻ മനസ്സും ധൈര്യവുമുണ്ടെങ്കിൽ കേറിക്കൊള്ളൂ" എന്ന് ആനക്കാരും സമ്മതിച്ചു. ഇതു കേട്ട ക്ഷണത്തിൽ പട്ടാണി ഒരു ചാട്ടത്തിന് ആനപ്പുറത്തു കയറിക്കഴിഞ്ഞു. ഇതു കണ്ടപ്പോൾ ആനക്കാർ, "ഇതെന്തൊരത്ഭുതമാണ്? ആന മടക്കാതെ ഒരു ചാട്ടത്തിന് ആനപ്പുറത്തു കയറിയ ഇവനാരാണ്? ആരായാലും സാമാന്യക്കാരനല്ല, നിശ്ചയം തന്നെ" എന്നും മറ്റും വിചാരിച്ച് അന്ധാളിച്ചു നിന്നുപോയി. പട്ടാണി തന്റെ അരവാളൂരി ആനനയുടെ രണ്ടുവശങ്ങളിലുണ്ടായിരുന്ന വടങ്ങൾ വെട്ടിമുറിച്ചു കളഞ്ഞു. ആ സമയം പാന്ഥവേഷധാരിയായിരുന്ന പത്മനാഭപിള്ള വടം പിടിച്ചിരുന്ന താപ്പാനകൾക്ക് ഓരോ അടിവെച്ചു

കൊടുത്തു. അടികൊണ്ട മാത്രയിൽ ആ ആനകൾ ഉറക്കെ നിലവിളിച്ചു കൊണ്ട് ഓടി കാടുകേറി. വടങ്ങൾ വെട്ടിമുറിച്ചു കഴിഞ്ഞപ്പോൾ ആ കുട്ടിക്കൊമ്പൻ നടന്നുതുടങ്ങി. പിന്നാലെ വല്ലവരും വന്നെങ്കിൽ കാണണ മെന്നും വിചാരിച്ചു പട്ടാണി ആനയെ തിരിച്ചു പിമ്പോട്ടു നടത്തിയാണ് കൊണ്ടുപോയത്. അങ്ങനെ അതിർത്തികടന്ന് ഏകദേശം ഒന്നരനാഴിക ദൂരത്തായിതിന്റെ ശേഷം പട്ടാണി ആനയെ മുമ്പോട്ടുതന്നെ നടത്തി ക്കൊണ്ടുപോയി. പട്ടാണിവേഷം ധരിച്ചു വന്ന ഈ മനുഷ്യൻ കുഞ്ചിക്കുട്ടി പ്പിള്ള സർവ്വാധികാര്യക്കാരാണെന്നു പറയാതെ തന്നെ വായനക്കാർ ഊഹിച്ചറിഞ്ഞിരിക്കുമല്ലോ.

ഏകദേശം പത്തുനാഴിക ഇരുട്ടിയപ്പോഴേക്കും കുഞ്ചിക്കുട്ടിപ്പിള്ള ആനയേയുംകൊണ്ട് ആലങ്ങാട്ടു സ്വഗൃഹത്തിലെത്തി. അപ്പോഴേക്കും പത്മനാഭപിള്ളയും കുതിരപ്പക്ഷിയും അവിടെ വന്നുചേർന്നു. ഉടനെ അവർ അത്താഴം കഴിക്കുകയും ആനയ്ക്കു തീറ്റയും വെള്ളവും കൊടുക്കുകുയം ചെയ്തതിന്റെ ശേഷം മൂന്നു പേരുംകൂടി ആനയെയും കൊണ്ട് അപ്പോൾ തന്നെ പുറപ്പെട്ടു. ഈ ആനക്കുട്ടിയെ മഹാരാജാവു തിരുമനസ്സിലെ തിരുമുമ്പാകെ കൊണ്ടുചെന്നു കാണിക്കാനുള്ള ധൃതിയും അത്യുത്സാ ഹവും നിമിത്തം അവർ ആലങ്ങാട്ടുനിന്നു പുറപ്പെട്ടിട്ട് രണ്ടു ദിവസം കൊണ്ട് കൊട്ടാരക്കരയെത്തി. അനന്തരം ആ മഹാന്മാർ മൂന്നുപേരും പഠിച്ച വിദ്യകളെല്ലാം പ്രയോഗിച്ചു നോക്കീട്ടും ആനയെ അവിടെനിന്ന് ഒരടിപോലും നടത്താൻ സാധിച്ചില്ല. ആനയെ തിരുവനന്തപുരത്തു തിരുമുമ്പാകെ കൊണ്ടുചെന്നു കാണിച്ചെങ്കിലല്ലാതെ തങ്ങളുടെ പ്രയത്നം സഫലമാവുകയില്ലല്ലോ എന്നു വിചാരിച്ചാണ് അവർ ശ്രമിച്ചത്. എന്തൊക്കെ ചെയ്തിട്ടും ആനയെ അവിടെനിന്നു കൊണ്ടുപോകുവാൻ അവർക്കു സാധിച്ചില്ല. ആന ഒന്നുരണ്ടു ദിസവസം രാപ്പകൽ ഒരുപോലെ അധികദൂരം നടന്നതുകൊണ്ടുള്ള ക്ഷീണം നിമിത്തമായിരിക്കും നടക്കാത്തതെന്നു വിചാരിച്ചു ധാരാളമായി തീറ്റയും മറ്റും കൊടുത്ത് ഒന്നുരണ്ടു ദിവസം ആനയെ അവിടെ നിറുത്തി വിശ്രമിപ്പിച്ചിട്ടു പിന്നെയും കൊണ്ടുപോകാനായി ശ്രമിച്ചുനോക്കി. എന്നിട്ടും ഫലമൊന്നുമുണ്ടായില്ല. ആന അവിടെത്തന്നെ നിന്നതേയുള്ളൂ. അപ്പോൾ ആ ദിക്കുകാരായ ചില വയോവൃദ്ധന്മാർ കുഞ്ചിക്കുട്ടിപ്പിള്ളയോട് "ഈ ആനയെ ഇവിടെ കൊണ്ടു വന്നിട്ടു മഹാദേവനു നടയ്ക്കിരുത്താതെ കൊണ്ടുപൊയ്ക്കളയാമെന്നു

നിങ്ങൾ വിചാരിച്ചത് വലിയ സാഹസമായിപ്പോയി. ഈ ആനയെ ഇവിടെ നടയ്ക്കിരുത്താതെ കൊണ്ടുപോകാൻ ആരു വിചരിച്ചാലും ഒരിക്കലും സാധിക്കയില്ല. മഹാദേവൻ ആനയെ വിട്ടയയ്ക്കാതെ എങ്ങനെ കൊണ്ടു പോകും? മഹാദേവനു കൊടുത്തതായി സങ്കൽപ്പിച്ചു നടയ്ക്കിരുത്തിയാൽ പിന്നെ എവിടെ വേണമെങ്കിലും കൊണ്ടുപോകാം" എന്നു പറയുകയും അതു വാസ്തവമായിരിക്കുമെന്നു കുഞ്ചിക്കുട്ടിപ്പിള്ളയ്ക്കു തോന്നുകയും ചെയ്യുകയാൽ അദ്ദേഹം ഈ സംഗതികളെല്ലാം തിരുമനസ്സറിയിക്കുന്നതിനു കേശവപിള്ളദിവാൻജിയുടെ പേർക്കു വിവരത്തിന് ഒരെഴുത്തെഴുതി ക്കൊടുത്തു പത്മനാഭപിള്ളയെ തിരുവനന്തപുരത്തിനയയ്ക്കുകയും ആനയെ സൂക്ഷിക്കുകയും പഴക്കുകയും ചെയ്തുകൊണ്ടു കുഞ്ചിക്കുട്ടി പ്പിള്ള കൊട്ടാരക്കരെത്തന്നെ താമസിക്കുകയും ചെയ്തു.

സർവ്വാധികാര്യക്കാരുടെ എഴുത്തു കണ്ടയുടനെ ദിവാൻജി തിരു മുമ്പാകെ ചെന്നു സകലവിവരങ്ങളും തിരുമനസ്സറിയിച്ചു. അപ്പോൾ മഹാരാജാവു തിരുമനസ്സു കൊണ്ട് "കുഞ്ചിക്കുട്ടി ആനയെ കൊണ്ടു പോകുന്നതുവരെയുള്ള സംഗതികളെല്ലാം ചാരന്മാർ മുഖാന്തരം നാം മുമ്പേ തന്നെ അറിഞ്ഞിരിക്കുന്നു. അതിൽ പിന്നീടുള്ള വിവരങ്ങൾ ഇപ്പോൾ മനസ്സിലായല്ലോ. സന്തോഷമായി. വിചാരിച്ച കാര്യം സാധിച്ചത് ഈശ്വരാനുകൂല്യംകൊണ്ടാണല്ലോ. അതിനാൽ ആ ആനയെ ഈശ്വരനു സമർപ്പിക്കുന്നതും നമുക്ക് സന്തോഷകരംതന്നെ. താമസിയാതെ നാം കൊട്ടാരക്കരെച്ചെന്ന് ആ ആനക്കുട്ടിയെ നടയ്ക്കിരുത്തിയേക്കാം. അതിനു വേണ്ടുന്നതെല്ലാം ഉടനെ ചട്ടംകെട്ടിക്കൊള്ളണം" എന്നും കൊട്ടാര ക്കരയ്ക്ക് എഴുന്നള്ളത്തു പുറപ്പെടുന്നത് ഇന്ന ദിവസമാണെന്നും കൽപ്പിച്ചു.

കല്പനപ്രകാരം ദിവാൻജി എഴുന്നള്ളത്തിനും ആനയെ നടയ്ക്കിരു ത്തുന്നതിനും വേണ്ടുന്നതെല്ലാം ചട്ടംകെട്ടുകയും നിശ്ചിതദിവസം തന്നെ തിരുമനസ്സു കൊണ്ട് കൊട്ടാരക്കരെ എഴുന്നള്ളുകയും ചെയ്തു. അപ്പോഴേക്കും കുഞ്ചിക്കുട്ടിപ്പിള്ള ആനപ്പാവുപരിചയമുള്ള 'രാമശ്ശാരെ'ന്നു പ്രസിദ്ധനായ ഒരാനക്കാരന്റെ സഹായത്തോടുകൂടി ആ കുട്ടിക്കൊമ്പനെ ഇടവും വലവും മറ്റും പഠിപ്പിച്ചു നല്ലതു പോലെ പഴക്കിയിരുന്നു. സർവ്വലക്ഷണങ്ങളും തികഞ്ഞ ആ ആനക്കുട്ടിയെ കണ്ടപ്പോൾ തിരുമനസ്സിലേക്കുണ്ടായ സന്തോഷം അപരിമിതമായിരുന്നു. ആകപ്പാടെ

കണ്ടപ്പോൾത്തന്നെ അവൻ മഹാശൂരനും ധീരനുമാണെന്നു തിരുമനസ്സു കൊണ്ടു നിശ്ചയിച്ചു. അക്കാലത്ത് ആ ആനയ്ക്ക് ഏകദേശം ഇരുപതു വയസ്സു പ്രായമായിട്ടുണ്ടായിരുന്നു. ഒരു മുഴത്തിൽ കുറയാതെ കൊമ്പുകൾ പുറത്തേക്കു കാൺമാനുണ്ടായിരുന്നു. ദേഹത്തിന്റെ പുഷ്ടിയും ഉയരവും തലക്കട്ടിയും മസ്തകത്തിന്റെ വിരിവും കൊമ്പിന്റെ ഭംഗിയും മറ്റും ഇത്രത്തോളമുള്ള ഒരാന അക്കാലത്തു വേറെ ഇല്ലായിരുന്നുവെന്നു മാത്രമല്ല, അതിനു മുമ്പ് ഉണ്ടായിരുന്നുമില്ല. ആ കുട്ടിയാനയുടെ പുറത്ത് ആറുപേർക്ക് ധാരാളമായിട്ടിരിക്കാമായിരുന്നു. നട്ടെല്ലിന്റെ രണ്ടുവശത്തും ഓരോരുത്തർക്കു നീണ്ടു നിവർന്നു കിടക്കുകയും ചെയ്യാമായിരുന്നു. നട്ടെല്ലു ലേശംപോലും എഴുന്നിരുന്നില്ല. അതിനാൽ ആ ആനയുടെ പുറത്തിരുന്നാൽ മെത്തപ്പുറത്തിരുന്നാലെന്നതുപോലുള്ള സുഖം തോന്നു മായിരുന്നു. അവന്റെ മുഖത്തു സദാ പ്രകാശിച്ചിരുന്നത് വീരരസമാ യിരുന്നു. ആ കൊമ്പന്റെ നെറ്റിയിൽ ചന്ദ്രക്കലപോലെ ഒരു രേഖ ശോഭിച്ചു കാൺമാനുണ്ടായിരുന്നു. അതുകൊണ്ടും കൊട്ടാരക്കരദേവൻ ചന്ദ്ര ശേഖരൻ (ശിവൻ) ആയിരുന്നതിനാലും ആ ആനക്കുട്ടിക്കു മഹാരാജാവു തിരുമനസ്സുകൊണ്ടു ചന്ദ്രശേഖരൻ എന്നുതന്നെ പേരിട്ട് അവിടെ നടയ്ക്കി രുത്തി. പിന്നീട് 'കൊട്ടാരക്കരച്ചന്ദ്രശേഖരൻ' എന്നു പ്രസിദ്ധനായിത്തീർന്ന ഗജശ്രേഷ്ഠൻ ഈ കുട്ടിക്കൊമ്പനാണെന്നു വിശേഷിച്ചു പറയണമെന്നി ല്ലല്ലോ. ആനയെ നടയ്ക്കിരുത്തിയതു സംബന്ധിച്ചു തിരുമനസ്സിലെ വകയായി അന്ന് അവിടെ ക്ഷേത്രത്തിൽ കേമമായിട്ടു കളഭവും വിളക്കും സദ്യയും മറ്റുമുണ്ടായിരുന്നു. അതെല്ലാം കഴിഞ്ഞിട്ടു നാലുദിവസംകൂടി അവിടെ എഴുന്നള്ളിത്താമസിക്കുകയും കുഞ്ചിക്കുട്ടിപ്പിള്ളയ്ക്കു വേണ്ടുന്ന സഹായങ്ങൾ ചെയ്തുകൊണ്ടിരുന്നു രാമശ്ശാരെത്തന്നെ ചന്ദ്രശേഖരന്റെ ആനക്കാരനായി കൽപിച്ചു നിയമിക്കുകയും "ചന്ദ്രശേഖരനു തീറ്റയും മറ്റും വേണ്ടതുപോലെ കൊടുത്ത് അവനെ ശരിയായി രക്ഷിച്ചു കൊള്ളണം" എന്നു പ്രത്യേകം കൽപ്പിക്കുകയും ചെയ്തിട്ടാണ് തിരുമനസ്സുകൊണ്ടു തിരുവനന്തപുരത്തേക്കു തിരിച്ചെഴുന്നള്ളിയത്. ചന്ദ്രശേഖരനെ കൊട്ടാര ക്കര നടയ്ക്കിരുത്തിയത് കൊല്ലം 948–ാമാണ്ടാണ്. അതിനുശേഷം അവനെ സംബന്ധിച്ചുണ്ടായിട്ടുള്ള ചില വിശേഷസംഗതികൾ താഴെ പ്പറയുന്നു.

കാലക്രമേണ ചന്ദ്രശേഖരനെക്കുറിച്ചുള്ള സന്തോഷം തിരുമനസ്സിലേക്കും ജനങ്ങൾക്കും സീമാതീതമായി വർദ്ധിച്ചു. അവനു തീറ്റ കൊടുക്കുന്നതിനും അവനെ കുളിപ്പിക്കുന്നതിനും മറ്റും ഒട്ടും അമാന്തം വന്നുപോകരുതെന്നു കരുതി രാമാശ്ശാരുടെ അസിസ്റ്റന്റായി 'കൊച്ചുകുഞ്ഞ്' എന്നൊരാളെക്കൂടി ആനക്കാരനായി നിയമിച്ചു. കൊട്ടാരക്കര ദേശത്തുള്ള ജനങ്ങൾ ചന്ദ്രശേഖരനെക്കുറിച്ചുള്ള സന്തോഷംകൊണ്ട് ആനയെ വൈകുന്നേരം കെട്ടുന്നത് ഓരോ ദിവസം ഓരോരുത്തരുടെ പുരയിടങ്ങളിൽ വേണമെന്നും തീറ്റി അവർ ശേഖരിച്ചു കൊടുത്തു കൊള്ളാമെന്നും രാമശ്ശാരോടു പറയുകയും രാമശ്ശാർ അങ്ങനെ സമ്മതിക്കുകയും അപ്രകാരം നടത്തിവരികയും ചെയ്തു. ആനയെ എവിടെക്കെട്ടിയാലും പിറ്റേദിവസം രാവിലെ കൊച്ചുകുഞ്ഞ് ആ സ്ഥലത്തുചെന്ന് ആനയെ പൊടിതട്ടിക്കളയുകയും വെള്ളം കൊടുക്കുകയും കൊണ്ടുപോയി കുളിപ്പിക്കുകയും ചെയ്യണമെന്നാണു രാമശ്ശാര് ഏർപ്പാട് ചെയ്തിരുന്നത്. അങ്ങനെ പതിവായി നടന്നുവരികയും ചെയ്തു. ചന്ദ്രശേഖരന്റെ ശുശ്രൂഷകളെല്ലാം ചെയ്തിരുന്നത് കൊച്ചുകുഞ്ഞായിരുന്നുവെങ്കിലും അവനു സ്നേഹവും ബഹുമാനവും രാമശ്ശാരെക്കുറിച്ചുള്ളതു പോലെ മറ്റാരെക്കുറിച്ചുമുണ്ടായിരുന്നില്ല. കൊച്ചുകുഞ്ഞിനെ ചന്ദ്രശേഖരൻ കൂലിക്കാരനായിട്ടു മാത്രമേ വിചാരിച്ചിരുന്നുള്ളു. രാമശ്ശാർക്കു ചന്ദ്രശേഖരനെക്കുറിച്ചു പുത്രനിർവ്വിശേഷമായ സ്നേഹവും വാത്സത്യവുമുണ്ടായിരുന്നു. അയാൾ ചന്ദ്രശേഖരനെ സാധാരണയായി വിളിച്ചു വന്നിരുന്നതും 'മകനേ!' എന്നായിരുന്നു. ചന്ദ്രശേഖരൻ അതിനെ സമ്മതിച്ചും രാമശ്ശാരെ തന്റെ പിതാവിനെപ്പോലെ വിചാരിച്ചുമാണ് വർത്തിച്ചിരുന്നത്.

ഇപ്രകാരമെല്ലാമിരുന്നപ്പോൾ ഒരു ദിവസം കാലത്ത് ആനയെ അഴിക്കുന്നതിനും മറ്റും പതിവുപോലെ കൊച്ചുകുഞ്ഞു വന്നില്ല. അയാൾ കള്ളുകുടിച്ച് ബോധംകെട്ട് എവിടെയോ കിടന്നുപോയി. കൊച്ചുകുഞ്ഞ് പതിവുപോലെ വരുമല്ലോ എന്നു വിചാരിച്ചു രാമശ്ശാരും രാവിലെ വന്നില്ല. അയാൾ ഏകദേശം പത്തുമണിയായപ്പോഴാണ് ആനയുടെ അടുക്കൽ വന്നത്. അപ്പോൾ ആനയെ അതുവരെ അഴിക്കുകയും പൊടിയടിക്കുകയും വെള്ളം കൊടുക്കുകയും ചെയ്തിട്ടില്ലെന്നറിഞ്ഞു രാമശ്ശാർ വളരെ വ്യസനിച്ചു. ചന്ദ്രശേഖരനും സ്വൽപം സങ്കടം പ്രദർശിപ്പിച്ചു. ഉടനെ രാമശ്ശാർ, 'മകനേ ആ കുരുത്തംകെട്ടവൻ പതിവുപോലെ വരുമെന്നു

വിചാരിച്ചാണ് ഞാൻ വരാൻ താമസിച്ചത്. ഇനി ഇങ്ങനെ ഒരിക്കലും വരാതെ ഞാൻ കരുതിക്കൊള്ളാം' എന്നു പറഞ്ഞ് ആനയെ അഴിച്ചു പൊടിയടിച്ചുകൊണ്ടിരുന്ന സമയം കൊച്ചുകുഞ്ഞും അവിടെച്ചെന്നു ചേർന്നു. കൊച്ചുകുഞ്ഞിനെക്കണ്ടിട്ട് ദേഷ്യം കലശലായിട്ടു വരികയാൽ രാമശ്ശാർ അയാളെ സ്വൽപം ശാസിക്കുകയും ശകാരിക്കുകയും ചെയ്തു. അതു കൊച്ചുകുഞ്ഞിന് ഒട്ടും രസിച്ചില്ല. കൊച്ചുകുഞ്ഞിനു കള്ളിന്റെ ലഹരി നല്ലപോലെ പോയിട്ടില്ലായിരുന്നതുകൊണ്ടും ശകാരം കേട്ടപ്പോൾ ദേഷ്യം വന്നതു കൊണ്ടും അയാൾ രാമശ്ശാരെത്തല്ലാനായി കൈയോങ്ങി ക്കൊണ്ടു പാഞ്ഞുചെന്നു. അതു ചന്ദ്രശേഖരന് ഒട്ടും രസിച്ചില്ല. അവൻ കൊച്ചുകുഞ്ഞിന്റെ കാലിന്മേൽ പിടികൂടി. അതുകണ്ടു രാമശ്ശാർ, "അയ്യോ മകനേ! ചതിക്കരുതേ" എന്നു പറഞ്ഞതും ചന്ദ്രശേഖരൻ കൊച്ചു കുഞ്ഞിനെ പിടിച്ച് ഒരു മരത്തിന്മേൽ അടിച്ചതും കൊച്ചുകുഞ്ഞിന്റെ തല പൊട്ടിത്തെറിച്ചതും ചന്ദ്രശേഖരൻ കൊലവിളി വിളിച്ചതുമെല്ലാമൊരുമിച്ചു കഴിഞ്ഞു. കൊച്ചുകുഞ്ഞിനെ മരത്തിന്മേലടിക്കാതിരിക്കുന്നതിനു തടസ്സം പിടിക്കാനായി അടുത്തുചെന്ന രാമശ്ശാരുടെ മേൽ തുമ്പിക്കൈ സ്വൽപം ഏശുകയാൽ അയാൾ ബോധംകെട്ടു രണ്ട് ദണ്ഡ് അകലെപ്പോയി വീണു. ആ സമയം അവിടെത്താമസിച്ചിരുന്ന വീട്ടുകാർക്കുണ്ടായ ഭയവും പരിഭ്രമവും അവർണ്ണനീയമായിരുന്നു. ചന്ദ്രശേഖരന്റെ കൊലവിളികേട്ട് അസംഖ്യമാളുകൾ അവിടെ വന്നുകൂടുകയും ചെയ്തു.

രാമശ്ശാർ വീണുകിടക്കുന്നതു കണ്ടു ചന്ദ്രശേഖരൻ വളരെ വ്യസനിച്ചു. ശ്വാസം നേരെ പോകാതെയും ബോധംകെട്ടും കുളിച്ചതുപോലെ വിയർത്തുമാണ് രാമശ്ശാർ കിടന്നിരുന്നത്. ചന്ദ്രശേഖരൻ ഓടിച്ചെന്ന് അയാളെ തുമ്പിക്കൈയിൽ കോരിയെടുത്തുംകൊണ്ട് അവിടെ നിന്നു പോയി. ഏകദേശം അരനാഴിക ദൂരെച്ചെന്നപ്പോൾ അവിടെ ഒരു മൈതാനവും മൈതാനത്തിന്റെ മദ്ധ്യത്തിങ്കൽ ഒരു പ്ലാവും നല്ല തണലുമുണ്ടായിരുന്നു. ചന്ദ്രശേഖരൻ രാമശ്ശാരെ ആ തണലത്തു കിടത്തിയിട്ട് പ്ലാവിന്റെ തൂപ്പ് (ഇലയോടുകൂടിയ ചെറിയ കൊമ്പുകൾ) ഒടിച്ചെടുത്തു വീശിത്തുടങ്ങി. കുറച്ചുകഴിഞ്ഞപ്പോൾ രാമശ്ശാർ കണ്ണു തുറന്നു. അപ്പോൾ ഒരു മുഹമ്മദീയ സ്ത്രീ ഒരു കുടവുംകൊണ്ട് അവിടെ അടുത്തുണ്ടായിരുന്ന കിണറ്റിൻകരെ വന്നു വെള്ളം കോരി കുടത്തിലൊഴിച്ചു നിറച്ചു. അതുകണ്ടു ചന്ദ്രശേഖരൻ അങ്ങോട്ടു ചെന്നു.

ചന്ദ്രശേഖരൻ ചെല്ലുന്നതുകണ്ട് ആ സ്ത്രീ കുടമെടുക്കാതെ ഓടി മാറി. ചന്ദ്രശേഖരൻ പതുക്കെ ആ കുടവും വെള്ളവുമെടുത്തുകൊണ്ടുവന്നു രാമശ്ശാരുടെ അടുക്കൽ വെച്ചിട്ടു തുമ്പിക്കൈകൊണ്ടു കുറച്ചു വെള്ള മെടുത്ത് രാമശ്ശാരുടെ ദേഹത്തിൽ തളിച്ചു. പിന്നെയും കുറച്ചുകൂടി വീശി. അപ്പോൾ രാമശ്ശാര് എഴുന്നേറ്റിരുന്നു. അതു കണ്ടപ്പോൾ ചന്ദ്രശേഖരനു സ്വൽപം മനസ്സമാധാനമുണ്ടായി. അവൻ കുടം യഥാപൂർവ്വം കിണറ്റിൻകരെ കൊണ്ടുവെച്ചിട്ടു മടങ്ങിവന്നു. പിന്നെയും തൂപ്പെടുത്ത് രാമശ്ശാരെ വീശി ക്കൊണ്ടുനിന്നു. അപ്പോൾ രാമശ്ശാര് "മകനേ! ചന്ദ്രശേഖരാ! നീയെന്നെ ഇങ്ങനെ ചെയ്യുമെന്ന് ഞാൻ വിചാരിച്ചിരുന്നില്ല" എന്നു പറഞ്ഞു. അതുകേട്ടു ചന്ദ്രശേഖരൻ "അറിയാതെ വന്നുപോയ അബദ്ധമാണെന്നു" ഭാവംകൊണ്ടു രാമശ്ശാരെ മനസ്സിലാക്കുകയും കണ്ണീരൊലിപ്പിച്ചുകൊണ്ടു വളരെ കരയുകയും ചെയ്തു.

കാലത്ത് അഴിച്ച് പൊടിതട്ടിയാലുടനെ ചന്ദ്രശേഖരനു കുടിക്കാൻ വെള്ളം കൊടുക്കുക പതിവായിരുന്നു. അന്ന് അതിനിടയായില്ലല്ലോ. അതിനാൽ അവനു കലശലായിട്ടു ദാഹമുണ്ടായിരുന്നു. രാമശ്ശാർക്കു കുറച്ചു സുഖമുണ്ടെന്നു കണ്ടപ്പോഴേക്കും ചന്ദ്രശേഖരനു വെള്ളം കുടിക്കാൻ ധൃതിയായി. അവൻ കിണറ്റിൻകരെച്ചെന്നു കുടത്തിൽ നോക്കി. അതിൽ വെള്ളമുണ്ടായിരുന്നില്ല. അതിനാൽ മടങ്ങിപ്പോന്നു. കുറച്ചു കഴിഞ്ഞപ്പോൾ പിന്നെയും പോയി നോക്കി. അപ്പോഴും കുടത്തിൽ വെള്ളമുണ്ടായിരുന്നില്ല. അതിനാൽ ആ പ്രാവശ്യവും ഇച്ഛാഭംഗത്തോടു കൂടി മടങ്ങിപ്പോന്നു. അങ്ങനെ മൂന്നുനാലു പ്രാവശ്യമായപ്പോൾ രാമശ്ശാര്, 'മകനേ! എനിക്ക് എണീക്കാറായാൽ ഞാൻ വെള്ളം കോരിത്തരാം' എന്നു പറഞ്ഞു. ആ മുഹമ്മദീയസ്ത്രീ ഇതെല്ലാം കാണുകയും കേൾക്കുകയും ചെയ്തുകൊണ്ട് അവിടെ ഒരു സ്ഥലത്ത് ഒളിച്ചു നിൽക്കുന്നുണ്ടായിരുന്നു. വെള്ളം കുടിക്കാൻ വൈകീട്ട് ചന്ദ്രശേഖരനുണ്ടായ പാരവശ്യം കണ്ടിട്ട് ആ സ്ത്രീ "എന്തെങ്കിലും വരുന്നതു വരട്ടെ" എന്നു നിശ്ചയിച്ച് കിണറ്റിൻ കരെച്ചെന്നു കുടം നിറച്ചു വെള്ളം കോരിയൊഴിച്ചിട്ടു മാറിനിന്നു. ചന്ദ്രശേഖരനെ നോക്കി "വെള്ളം കുടത്തിൽ നിറച്ചിട്ടുണ്ട്. വേണമെങ്കിൽ എടുത്തു കുടിക്കാം. എന്റെ കുടം പൊട്ടിച്ചേക്കരുത്" എന്നു പറഞ്ഞു. അതു കേട്ടു ചന്ദ്രശേഖരൻ ചെന്നു വെള്ളമെടുത്തു കുടിച്ചിട്ടു

മതിയായില്ലെന്നുള്ള ഭാവത്തോടുകൂടി മാറിനിന്നു. മുഹമ്മദീയസ്ത്രീ പിന്നേയും ചെന്നു വെള്ളം കോരിയൊഴിച്ചു കുടം നിറച്ചിട്ടു മാറിനിന്നു.

ചന്ദ്രശേഖരൻ ആ വെള്ളവുമെടുത്തു കുടിച്ചു. ഇങ്ങനെ രണ്ടുമൂന്നു പ്രാവശ്യമായപ്പോൾ ചന്ദ്രശേഖരനു വെള്ളം മതിയാവുകയാൽ അവൻ കുടം പതുക്കെ അവിടെ വെച്ചിട്ടു രാമശ്ശാരുടെ അടുക്കലേക്കു പോന്നു. അപ്പോൾ ആ മുഹമ്മദീയ സ്ത്രീ വീണ്ടും ചെന്നു വെള്ളംകോരി കുടം നിറച്ച് എടുത്തുകൊണ്ട് അവരുടെ വാസസ്ഥലത്തേക്കും പോയി. അപ്പോഴേക്കും രാമശ്ശാർക്ക് ക്ഷീണം ഒരുവിധം മാറിയതിനാൽ അയാൾ ചന്ദ്രശേഖരനോടുകൂടി അയാളുടെ വീട്ടിലേക്കും പോയി.

കൊച്ചുകുഞ്ഞിനെക്കൊന്നതിന്റെ ശേഷം ചന്ദ്രശേഖരനെ കുടി പാർപ്പുള്ള പുരയിടങ്ങളിൽ കെട്ടാൻ ആരും സമ്മതിക്കാതെയായി. അതിനാൽ നേരം വൈകുമ്പോൾ രാമശ്ശാർ അവനെക്കൊണ്ടുപോയി ആൾപ്പാർപ്പില്ലാത്ത പറമ്പുകളിലാണു പിന്നീടു കെട്ടയിരുന്നത്. എങ്കിലും ജനങ്ങൾ കൂടെക്കൂടെ ചന്ദ്രശേഖരനു പഴക്കുല, കരിമ്പ്, ശർക്കര, നാളികേരം മുതലായവ കൊണ്ടുചെന്നു കൊടുത്തിരുന്നു. അങ്ങനെ ആരെങ്കിലും എന്തെങ്കിലും കൊണ്ടുചെന്നു കൊടുത്താൽ അതിൽനിന്ന് ഒരു ഭാഗമെടുത്തു മാറ്റിവെച്ചിട്ടു ശേഷമേ അവൻ തിന്നാറുള്ളൂ. സ്വദേശത്തുവെച്ചാണെങ്കിൽ മാറ്റി വെയ്ക്കുന്ന ഭാഗം അവൻതന്നെ എടുത്തുകൊണ്ടുപോയി, അവനു വെള്ളം കോരിക്കൊടുത്ത മുഹമ്മദീയ സ്ത്രീയുടെ കുടിലിന്റെ വാതിൽക്കൽ വെച്ച് എടുത്തുകൊള്ളുവാൻ ആംഗ്യം കാണിച്ചിട്ടു മടങ്ങിപ്പോരും. ഇതിനു രാമശ്ശാർ കൂടെച്ചെല്ലുകയും മറ്റും വേണ്ട. ഉത്സവങ്ങളിൽ എഴുന്നള്ളിപ്പിനും മറ്റുമായി ദൂരസ്ഥലങ്ങളിൽ ച്ചെല്ലുമ്പോൾ പഴക്കുല മുതലായവ ആരെങ്കിലും കൊടുത്താൽ ചന്ദ്രശേഖരൻ മുഹമ്മദീയസ്ത്രീയ്ക്കുള്ള ഭാഗമെടുത്ത് രാമശ്ശാരെ ഏൽപ്പിക്കും. രാമശ്ശാർ അതു വിറ്റുകിട്ടുന്ന പണം സ്വദേശത്തു ചെല്ലു മ്പോൾ മുഹമ്മദീയസ്ത്രീക്കു കൊടുക്കണം എന്നാണു ചന്ദ്രശേഖരൻ നിശ്ചയിച്ചിരുന്നത്. രാമശ്ശാർ അങ്ങനെ തന്നെ ചെയ്തിരുന്നു.

ഒരിക്കൽ സ്വദേശത്തു (കൊട്ടാരക്കര) വെച്ചുതന്നെ ഒരാൾ ചന്ദ്ര ശേഖരനു നാലഞ്ചു പഴക്കുല കൊണ്ടുചെന്നു കൊടുത്തു അതിൽനിന്ന് ഒന്നാംതരം ഒരു കുലയെടുത്തു മാറ്റിവെയ്ക്കുകയും ശേഷമുണ്ടായിരുന്നതു

തിന്നുകയും ചെയ്തതിന്റെശേഷം മാറ്റിവെച്ച കുലയുമെടുത്തുകൊണ്ടു ചന്ദ്രശേഖരൻ മുഹമ്മദീയ സ്ത്രീയുടെ കുടിലിങ്കലേക്കു പോയി. അവിടെ ച്ചെന്നപ്പോൾ ആ സ്ത്രീയും അവരുടെ ഭർത്താവും അവിടെയുണ്ടായിരുന്നില്ല. മുഹമ്മദീയൻ എവിടെയോ കൂലിവേലയ്ക്കും സ്ത്രീ വെള്ളം കോരിക്കൊണ്ടു വരാനും പോയിരിക്കുകയായിരുന്നു. അവരുടെ രണ്ടു കുട്ടികൾ മാത്രമേ അവിടെയുണ്ടായിരുന്നുള്ളു. അഞ്ചും മൂന്നും വീതം മാത്രം വയസ്സു പ്രായമായിരുന്ന ആ കുട്ടികൾ കുടിലിനകത്തു കളിച്ചു കൊണ്ടിരിക്കുകയായിരുന്നു. ആ സമയം കുടിലിന്റെ മേൽക്കൂടിനു തീ പിടിച്ചു കത്തിക്കൊണ്ടിരുന്നു. ഈ കുട്ടികൾ അതിറിഞ്ഞില്ല. അഥവാ അവരറിഞ്ഞാലും വിശേഷമൊന്നുമില്ലല്ലോ. കുടിലിനു തീ പിടിച്ചിരിക്കുന്നതു കണ്ട് ചന്ദ്രശേഖരൻ ക്ഷണത്തിൽ അടുത്തുചെന്നു പഴക്കുല അവിടെവെച്ചിട്ട് തുമ്പിക്കൈകൊണ്ടു കുടിലിന്റെ മേൽക്കൂടിന് ഒരു തട്ടു കൊടുത്തു. മേൽക്കൂടു തെറിച്ചു ദൂരെപ്പോയി വീണു. അത് അവിടെക്കിടന്ന് അശേഷം ദഹിച്ചുപോയി. കാട്ടുകമ്പുകൾകൊണ്ടു കെട്ടിയുണ്ടാക്കി ഓല മേഞ്ഞതും തീപ്പുകകൊണ്ടും മറ്റും ഉണങ്ങിയിരുന്നതുമായ ആ മേൽപ്പുരയ്ക്കു തീപ്പിടിച്ചാൽപ്പിന്നെ ദഹിക്കാൻ താമസിക്കുമോ? അതു മുഴുവനും ദഹിച്ചുപോയെങ്കിലും ചന്ദ്രശേഖരനതു തട്ടിക്കളഞ്ഞതുകൊണ്ട് ആ കുട്ടികൾക്കും കുടിലിനകത്തുണ്ടായിരുന്ന സാധനങ്ങൾക്കും തരക്കേടൊന്നും പറ്റിയില്ല. മുഹമ്മദീയസ്ത്രീ എന്തോ വറക്കുന്നതിനായി ഒരു പാത്രത്തിൽ വെളിച്ചെണ്ണ അടുപ്പത്തു വെച്ചിട്ട് അതു ചൂടുപിടിക്കുമ്പോഴേക്കു മടങ്ങി വരാമെന്നു വിചാരിച്ചാണ് പോയത്. വഴിക്ക് ആരാണ്ടേക്കണ്ടപ്പോൾ ഇതു മറന്ന് അവരുമായി സംസാരിച്ചുകൊണ്ടു സ്വൽപമധികം സമയം താമസിച്ചു പോയതിനാൽ വെളിച്ചെണ്ണയ്ക്കു തീ പിടിച്ച് അതു പാളിക്കത്തി മേൽപ്പുരയ്ക്കു തീപിടിച്ചു. ആ സമയത്താണ് ചന്ദ്രശേഖരൻ അവിടെയെത്തിയത്. ചന്ദ്രശേഖരൻ മേൽപ്പുര തട്ടിക്കളഞ്ഞതിന്റെ ശേഷം ആ രണ്ടു കുട്ടികളേയും താങ്ങിയെടുത്ത് ഒരു മരത്തണലിൽക്കൊണ്ടു ചെന്നിരുത്തി, പഴക്കുലയെടുത്ത് അവരുടെ മുമ്പിൽ വെച്ചുകൊടുത്തിട്ടു ദൂരെ മാറിനിന്നു. പാർപ്പിടം പോയതുകൊണ്ടുള്ള വിഷമത എത്രമാത്ര മുണ്ടെന്ന് അറിയാറായിട്ടില്ലാതെയിരുന്ന കുട്ടികൾ പഴമെടുത്തു തിന്നു സന്തോഷിച്ചു കളിച്ചുകൊണ്ട് ആ തണലത്തിരുന്നു.

മുഹമ്മദീയ സ്ത്രീ വെള്ളം കോരിക്കൊണ്ടു പകുതി വഴി വന്നപ്പോൾ അതികശലായിട്ടുള്ള തീജ്വാലയും പുകയും കണ്ട്, 'അയ്യോ, എന്റെ കുട്ടികളുടെ കഥ കഴിഞ്ഞു' എന്നു പറഞ്ഞു വെള്ളവും കുടവും ദൂരെയെറിഞ്ഞിട്ട് തല്ലിയലച്ചു നിലവിളിച്ചുകൊണ്ട് ഓടിയെത്തി. കുടിലിന്റെ സമീപത്തായപ്പോൾ കുട്ടികൾ പഴംതിന്നു കളിച്ചുകൊണ്ടിരിക്കുന്നതും ചന്ദ്രശേഖരൻ അവരെ കാത്തുകൊണ്ടു ദൂരെ മാറി നിൽക്കുന്നതും ആ സ്ത്രീ കണ്ടു. അപ്പോൾ അവരുടെ മനസ്സിനു വളരെ സമാധാനമായി. കുട്ടികൾ കുടിലിൽക്കിടന്നു വെന്തുപൊയിയെന്നുതന്നെയായിരുന്നു ആ സ്ത്രീയുടെ വിചാരം. ചന്ദ്രശേഖരൻ പഴക്കുലയും മറ്റുംകൊണ്ടു കൂടെക്കൂടെ ചെല്ലുക പതിവായിരുന്നതിനാൽ പഴക്കുല അവിടെയിരിക്കുന്നതും ചന്ദ്രശേഖരൻ കാത്തു നില്ക്കുന്നതും കണ്ടിട്ടു തന്റെ കുട്ടികളെ രക്ഷിച്ചതു ചന്ദ്രശേഖരൻ തന്നെയെന്നു നിശ്ചയിച്ചുകൊണ്ട് ആ സ്ത്രീ, "എന്റെ ചന്ദ്രശേഖരാ, എന്റെ ഓമനക്കുട്ടികളെ രക്ഷിച്ചതു നീയാണല്ലോ! നിന്നെ പടച്ചവൻ രക്ഷിക്കട്ടെ" എന്നു പറഞ്ഞു. ഉടനെ ചന്ദ്രശേഖരൻ അവിടെനിന്നു പോയി. മുഹമ്മദീയസ്ത്രീ തന്റെകുട്ടികളേയുംകൊണ്ടു അഗ്നിദഗ്ദ്ധശിഷ്ടമായ കുടിലിൽച്ചെന്നു നോക്കിയപ്പോൾ അതിലുണ്ടായിരുന്ന സാധനങ്ങളൊന്നും നഷ്ടപ്പെട്ടുപോയിട്ടില്ലെന്നറിഞ്ഞ് അൽപംകൂടി സന്തോഷിച്ചു. എങ്കിലും നേരം വൈകുമ്പോൾ കിടക്കാനൊരു പുരയില്ലല്ലോ എന്നു വിചാരിച്ചു വിഷാദവും അവർക്കുണ്ടാകാതെയിരുന്നില്ല.

കൂലിവേലയ്ക്കു പോയിരുന്ന മുഹമ്മദീയൻ നേരം വൈകിയപ്പോൾ മടങ്ങിയെത്തി. അപ്പോൾ തന്റെ പാർപ്പിടം വെന്തുപോയെന്നറിഞ്ഞു ദുഃഖിക്കുകയും തന്റെ മക്കൾക്കു തരക്കേടൊന്നും പറ്റിയില്ലെന്നറിഞ്ഞ് ഏറ്റവും സന്തോഷിക്കുകയും ചെയ്തു. പിന്നെ ആ മുഹമ്മദീയനും ഭാര്യയുംകൂടി തങ്ങളുടെ കുടിൽ യഥാപൂർവ്വം കെട്ടിയുണ്ടാക്കുന്നതിന് എന്താ കൗശലമെന്നുള്ള ആലോചനയായി. സാരമില്ലാത്തതാണെങ്കിലും കുറെ കാലും കോലും മുളയും വാരിയുമൊക്കെയില്ലാതെ അതു സാധിക്കുകയില്ലല്ലോ. അഗതികളായ അവർക്ക് അതത്ര ക്ഷിപ്രസാദ്ധ്യമായ കാര്യമല്ലായിരുന്നു.

അവർ അങ്ങനെ ആലോചിച്ചുകൊണ്ടിരുന്നപ്പോൾ ചന്ദ്രശേഖരൻ കുറെ കാട്ടുകമ്പുകളും അഞ്ചെട്ടു മുളയും വരിഞ്ഞുകെട്ടാനാവശ്യമുള്ള ചൂരലും വിലച്ചെടുത്തു കൊണ്ട് അവിടെയെത്തി. ആ സാമാനങ്ങളെല്ലാം

ആ മുഹമ്മദീയന്റെ മുമ്പിലിട്ടു കൊടുത്തിട്ടു രാമശ്ശാരുടെ അടുക്കലേക്കു പോയി. സാമാനങ്ങളൊക്കെ കിട്ടിയപ്പോൾ മുഹമ്മദീയനു വളരെ സമാധാനമായി. അയാൾ നല്ല വേലക്കാരനായിരുന്നതുകൊണ്ട് ആ സാമാനങ്ങളെല്ലാമെടുത്തുപയോഗിച്ചു പിറ്റെദിവസം നേരം വെളുക്കുന്ന തിനു മുമ്പ് കുടിൽ കെട്ടിയുണ്ടാക്കി. നേരം വെളുത്തിന്റെ ശേഷം ചില മാന്യന്മാരുടെ അടുക്കൽ ചെന്നു ചോദിച്ചിട്ടു കിട്ടിയ ഓലകൊണ്ട് ഉടനെ മേച്ചിലും കഴിച്ചു. അഞ്ചെട്ടു നാഴിക പുലർന്നപ്പോൾ ചന്ദ്രശേഖരൻ അവിടെ ചെന്നു നോക്കി. അപ്പോൾ യഥാപൂർവ്വം കുടിലുണ്ടാക്കി ആ മുഹമ്മദീയകുടുംബക്കാരവിടെ പാർപ്പു തുടങ്ങിയിരിക്കുന്നതായിക്കണ്ടു സന്തോഷിച്ചു മടങ്ങിപ്പോയി.

ആ മുഹമ്മീയസ്ത്രീക്കു വിറകിനാവശ്യമുള്ള ഉണങ്ങിയ തടികൾ യഥാകാലം ചന്ദ്രശേഖരൻ മലകളിൽനിന്നു ശേഖരിച്ചുകൊണ്ടുചെന്നു കൊടുത്തിരുന്നു. ഇതെല്ലാം അവന് ഒരു ദിവസം ദാഹിച്ചപ്പോൾ ആ സ്ത്രീ കുറച്ചു വെള്ളം കോരിക്കൊടുത്തതിന്റെ നന്ദിയാണെന്നുള്ളതു പറയണ മെന്നില്ലല്ലോ. ചന്ദ്രശേഖരനെപ്പോലെ കൃതജ്ഞതയുണ്ടായിട്ടു വേറെ ഒരാന അക്കാലത്തെന്നല്ല, അതിനു മുൻപും ഉണ്ടായിരുന്നില്ല. അതിൽ പ്പിന്നെ ഉണ്ടായിട്ടുമില്ല. എന്നാൽ അവനെ ആരെങ്കിലും ഉപദ്രവിച്ചാൽ എന്തെങ്കിലും അവനതിനു പകരം ചെയ്യാതെയുമിരിക്കയില്ല.

ഒരിക്കൽ കൊട്ടാരക്കര താലൂക്കിൽത്തന്നെ കൽപിടദേശത്തുള്ള ചിറ്റുമലക്ഷേത്രത്തിൽ ഒരെഴുന്നള്ളിപ്പു കഴിഞ്ഞതിന്റെശേഷം രാമശ്ശാർ ചന്ദ്രശേഖരെ ക്ഷേത്രസമീപത്തുതന്നെ ഒരു മരത്തിന്മേൽ തളച്ചു തീറ്റയ്ക്കു വേണ്ടുന്ന തെങ്ങിൻ പട്ട മുതലായവ ഇട്ടുകൊടുത്തിട്ടു കുളിക്കാനു മുണ്ണാനും പോയി. ആ സമയം ചില കുട്ടികൾ ചന്ദ്രശേഖരന്റെ ചുറ്റും ചെന്നുകൂടി. ഏറ്റവും ദുർബുദ്ധിയായ ഒരു ബാലൻ ഒരു കല്ലെടുത്ത് ഒന്നെറിഞ്ഞു. അങ്ങോട്ടുമെറിയുന്നതിനായി ചന്ദ്രശേഖരൻ ആ കല്ലു തപ്പിയെടുത്തു. അപ്പോഴേക്കും ആ ബാലൻ ഓടിക്കളഞ്ഞു. എങ്കിലും ചന്ദ്രശേഖരൻ ആ കുട്ടിയെ നോക്കി മനസ്സിലാക്കിവെച്ചു. കല്ലു കാലിനടിയിലാക്കി സൂക്ഷിച്ചുകൊണ്ടു ചന്ദ്രശേഖരൻ തീറ്റതിന്നുകയും തിന്നുകഴിഞ്ഞ ഉടനെ കല്ലെടുത്തു വായിലാക്കി സൂക്ഷിക്കുകയും ചെയ്തു. പിന്നെ പതിവായി ചന്ദ്രശേഖരൻ വല്ലതും തിന്നുകയും വെള്ളം കുടിക്കുകയും ചെയ്യുന്ന സമയങ്ങളിൽ വായിൽനിന്നു കല്ലെടുത്തു

താഴെവയ്ക്കുകയും അതു കഴിഞ്ഞാൽ പിന്നെയും കല്ലെടുത്തു വായിലാക്കുകയും ചെയ്തുകൊണ്ടിരുന്നു. ഇങ്ങനെ പതിവായി കണ്ടിരുന്നുവെങ്കിലും ഇതിന്റെ കാരണവും ഉദ്ദേശവുമെന്താണെന്ന് രാമശ്ശാർക്കും അറിഞ്ഞുകൂടായിരുന്നു. ആ ബാലൻ ചന്ദ്രശേഖരനെ എറിഞ്ഞപ്പോൾ രാമശ്ശാരടുക്കലുണ്ടായിരുന്നില്ലല്ലോ.

ചന്ദ്രശേഖരനെ ആണ്ടുതോറും ഉത്സവങ്ങൾക്കും മുറജപമുള്ള കാലങ്ങളിൽ നെടുമ്പുരകളുടെ തൂണുകൾ നിവർത്തു നാട്ടുന്നതിനും ലക്ഷദീപദിവസം ആ തൂണുകളെല്ലാമെടുത്തു മാറ്റുന്നതിനും തിരുവനന്ത പുരത്ത് കൊണ്ടുപോവുക പതിവായിരുന്നു. അവിടെ കൊണ്ടുചെന്നാ ലുടനെ തിരുമുമ്പിൽ കൊണ്ടുചെല്ലണമെന്നും പ്രത്യേകം കല്പനയുണ്ടാ യിരുന്നു. ആ പതിവനുസരിച്ച് രാമശ്ശാർ ചന്ദ്രശേഖരനെ അക്കൊല്ലവും ഉത്സവത്തിനു തിരുവന്തപുരത്തിനു കൊണ്ടുപോവുകയും അവിടെ എത്തിയ ദിവസം തന്നെ അവനെ തിരുമുമ്പിൽ കൊണ്ടുചെല്ലുകയും ചെയ്തു രാമവർമ്മ മഹാരാജാവ് തിരുമനസ്സിലേക്കു ചന്ദ്രശേഖരനെ ക്കുറിച്ച് പ്രത്യേക വാത്സല്യവും അതിനു കാരണവുമുണ്ടായിരുന്നുവല്ലോ. തിരുമുമ്പിൽ ചെന്നയുടനെ ചന്ദ്രശേഖരൻ നടനാലും മടക്കി നമസ്കരിച്ചു. ചന്ദ്രശേഖരൻ തിരുമുമ്പിൽ ചെല്ലുമ്പോളെല്ലാം അങ്ങിനെ ചെയ്യുക പതിവാണ്. അത് രാമശ്ശാർ പറഞ്ഞിട്ടും മറ്റുമല്ല, അവൻ സ്വമേധയാ ചെയ്യുന്നതാണ്. ചന്ദ്രശേഖരൻ നമസ്കരിച്ചെണിറ്റപ്പോഴേക്കും ക്ലപ്ന പ്രകാരം പതിവുള്ള, പഴക്കുലകൾ, നാളികേരം, ശർക്കര മുതലായവ യെല്ലാം അവിടെ കൊണ്ടുചെന്നു കഴിഞ്ഞു. അവയെല്ലമെടുത്തു രാമശ്ശാർ ചന്ദ്രശേഖരന്റെ മുമ്പിൽവച്ചുകൊടുത്തു. ചന്ദ്രശേഖരൻ പതിവുപോലെ അതിൽ നിന്ന് നല്ലതായിട്ടു ഒരു പഴക്കുലയും ഏതാനും നാളികേരവും ശർക്കരയും എടുത്തു മാറ്റിവച്ചു. അത് കണ്ടിട്ട്, അതിന്റെ കാരണം എന്തെന്ന് ക്ലപിച്ചു ചോദിക്കുകയും രാമശ്ശാർ മുഹമ്മദീയസ്ത്രീയുടെ കാര്യവും മാറ്റിവച്ച സാമാനങ്ങൾ വിറ്റുകിട്ടുന്ന പണം താൻ ആ സ്ത്രീക്കു കൊണ്ടുചെന്നു കൊടുക്കണമെന്നുള്ള വിവരവും തിരുമനസ്സറി യിക്കുകയും ചെയ്തു. ഉടനെ തിരുമനസ്സുകൊണ്ടു "ചന്ദ്രശേഖരാ! അത് വച്ചേക്കണമെന്നില്ല. അതിൻറെ വില ഇവിടെ നിന്ന് കൊടുത്തേക്കാം" എന്നു ക്ലപ്പിക്കുകയും അപ്പോൾതന്നെ ആ വകയ്ക്കു നാലുറുപ്പിക കല്പിച്ച് രാമശ്ശാരെ ഏല്പിക്കുകയും ചെയ്തു. ഉടനെ

ചന്ദ്രശേഖരൻ വായിൽനിന്ന് കല്ലെടുത്ത് താഴെ വച്ചിട്ട് ആ പഴക്കുലയും മറ്റും മുഴുവനും തിന്നുകയും കല്ലെടുത്ത് പിന്നെയും വായിലാക്കുകയും ചെയ്തു. അത് കണ്ടിട്ട് അതിന്റെ കാരണവും ഉദ്ദേശവുമെന്തെന്നും കല്പിച്ചു ചോദിച്ചു. അപ്പോൾരാമശ്ശാർ "എന്തോ അടിയനു അറിഞ്ഞുകൂട. കുറച്ചു നാളായിട്ട് ഇങ്ങിനെ കാണുന്നുണ്ട്" എന്നു തിരുമനസ്സറിയിച്ചു. പതിവുപോലെ ഉത്സവം കഴിയുന്നതുവരെ ചന്ദ്രശേഖരനേയും കൊണ്ടു രാമശ്ശാർ തിരുവനന്തപുരത്തു താമസിക്കുകയും അനന്തരം യാത്രയറിയിച്ചു പതിവുള്ള സമ്മാനവും വാങ്ങിക്കൊണ്ടു ചന്ദ്രശേഖരസമേതം കൊട്ടരക്കരയ്ക്കുതന്നെ മടങ്ങിപ്പോകുകയും ചെയ്തു

പിന്നെ കുറച്ചുകാലം കഴിഞ്ഞപ്പോൾ(973മാണ്ട് കുംഭമാസത്തിൽ) രാമവർമ്മ മഹാരാജാവു തിരുമനസ്സുകൊണ്ടു നാടുനീങ്ങിപ്പോയി എന്നുള്ള വർത്തമാനം കേട്ടിട്ട് ചന്ദ്രശേഖരനുണ്ടായ സങ്കടം ഒട്ടും ചില്ലറയല്ലായിരുന്നു. അത് കേട്ടപ്പോൾമുതൽഅവൻഉറക്കെ നിലവിളി തുടങ്ങി. മൂന്നഹോരാത്രം മുഴുവൻ കിടക്കുകയും ഉറങ്ങുകയും വെള്ളം കുടിക്കുകയും ചെയ്യാതെ ചന്ദ്രശേഖരൻ നിലവിളിച്ചുകൊണ്ടുതന്നെ നിന്നു. അവന്റെ നിലവിളി കേട്ടു ദിഗ്വാസികളെല്ലാം വളരെ പരിശ്രമിച്ചു. പിന്നെ കാരണമറിഞ്ഞതിന്റെ ശേഷമേ അവർക്കൊക്കെ സമാധാനമായുള്ളൂ ഏകദേശം ഇങ്ങിനെയുള്ള ഒരു ദുഃഖം ചന്ദ്രശേഖരനു കുഞ്ചികുട്ടിപിള്ള സർവാധികാര്യക്കാർ മരിച്ചു പോയി എന്നു കേട്ടപ്പോൾമാത്രമേ ഉണ്ടായിരുന്നുള്ളു. മുന്നു ദിവസം കഴിഞ്ഞതിനുശേഷം രാമശ്ശാരുടെ നിർബന്ധം കൊണ്ടു ചന്ദ്രശ്ശേഖരൻകുറേശ്ശെ വെള്ളം കുടിക്കുകയും തീറ്റതിന്നുകയും ചെയ്തു തുടങ്ങി. സാമാന്യം പോലെ വെള്ളം കുടിക്കുകയും തീറ്റ തിന്നുകയും ചെയ്തു തുടങ്ങിയത് ഒരു കൊല്ലം കഴിഞ്ഞതിന്റെ ശേഷമാണ്. ആ ഒരു കൊല്ലം മുഴുവനും ചന്ദ്രശേഖരൻദിവസ്സം തോറും പതിവായി കാലത്തും വൈകുന്നേരവും തെക്കൊട്ടു നോക്കിനിന്നു മൂന്നു പ്രാവശ്യം വീതം ഉറക്കെ നിലവിളിച്ചിരുന്നു. ചന്ദ്രശേഖരനെ ആണ്ടുതോറും ഹരിപ്പാട്, അമ്പലപ്പുഴ , ആറന്മുള, വൈക്കം മുതലായ മഹാക്ഷേത്രങ്ങളിൽ ഉത്സവകാലത്ത് എഴുന്നള്ളിപ്പിനു കൊണ്ടുപോവുക പതിവായിരുന്നു. എങ്കിലും ഈ ഒരു കൊല്ലം അവനെ എങ്ങും കൊണ്ടുപോകാൻസാധിച്ചില്ല.

അനന്തരം വളരെക്കാലം കഴിഞ്ഞു സ്വാതിതിരുനാൾരാമവർമ മഹാരാജാവു തിരുമനസ്സിന്റെ കാലത്തു പതിവുപോലെ ചന്ദ്രശേഖരനെ തിരുവനന്തപുരത്ത് ഒരു ഉത്സവത്തിനു കൊണ്ടുപോയിരുന്നപ്പോൾ അവിടെവെച്ചു ഒരു വിശേഷമുണ്ടായി. ആറാട്ടുകഴിഞ്ഞു ശംഖുമുഖ(സമുദ്ര) തീരത്തു നിന്നു തിരിച്ചെഴുന്നള്ളിച്ചു. കുറച്ചു കിഴക്കോട്ടു വന്നപ്പോൾ തന്നെ പണ്ടു കല്ലുകൊണ്ടെറിഞ്ഞയാൾ എഴുന്നള്ളിപ്പു കണ്ടുകൊണ്ട് ആൾക്കൂട്ടത്തിൽ നിൽക്കുന്നത് ചന്ദ്രശേഖരൻകണ്ടു. ഉടനെ അവൻ വായിൽ സൂക്ഷിച്ചിരുന്ന കല്ല് തുമ്പിക്കൈയ്യിലെടുത്ത് അയാൾക്കിട്ട് ഒരേറു കൊടുത്തു. ആ ഏറുകൊണ്ട് കാലിന്റെ മുട്ടൊടിഞ്ഞ് ആ മനുഷ്യൻ അവിടെ വീണു. ഉടനെ ചന്ദ്രശേഖരൻ ആ സ്ഥലത്തേക്ക് പാഞ്ഞുചെന്നു, അപ്പോൾ അവിടെ ഉണ്ടായ ബഹളം കേവലം അവർണ്ണനീയമായിരുന്നു. മേളക്കാരും തീവെട്ടിക്കാരും പട്ടാളക്കാരും, അകമ്പടിക്കാരും കാഴ്ചക്കാരുമെല്ലാം പ്രാണഭീതിയോടുകൂടി നാലു പുറ ത്തേക്കും ഓടി. മഹാരാജാവു തിരുമനസ്സിലേക്കു മാത്രം ഒരിളക്കവുമുണ്ടയില്ല. അവിടന്നു എഴുന്നള്ളി നിന്നിടത്തു തന്നെ നിന്നു. ചന്ദ്രശേഖരൻ ആൾക്കൂട്ടത്തിലേക്കു പാഞ്ഞുചെന്നത് ആ കല്ലെടുത്തു വായിലാക്കാനായിട്ടു മാത്രമായിരുന്നു. അല്ലാതെ ആരെയും ഉപദ്രവിക്കണമെന്നു അവനുണ്ടായിരുന്നില്ല. ആരെയും അവൻ ഉപദ്രവിച്ചുമില്ല. എങ്കിലും അവന്റെ അന്തർഗ്ഗതം ജനങ്ങൾ എങ്ങിനെ അറിയുന്നു? "ഒരാണ്ടിൽ തിരുവന്തപുരത്ത് ആറാട്ടുനാൾ ഒരു വലിയ കൊമ്പനാന പിണങ്ങി സ്വാതിതിരുനാൾ തിരുമനസ്സിന്റെ നേരെ പാഞ്ഞുചെന്നു. അവിടന്നു നരസിംഹത്തിന്റെ അവതാരമായിരുന്ന തിനാൽ അവിടേക്ക് ഒരു കൂസലുമുണ്ടായില്ല. ആന അടുത്തുചെന്നപ്പോൾ തിരുമനസ്സുകൊണ്ടു തൃക്കണ്ണു തുറന്ന് ആനയുടെ നേരെ ഒന്നുനോക്കി. അപ്പോൾ ആന തിരുമുമ്പിൽ ചെന്നു കൊമ്പുകുത്തി" എന്നും മറ്റും ഇപ്പോഴും ജനങ്ങൾ പറഞ്ഞുവരുന്നുണ്ടല്ലോ. ആ പറച്ചിലിന്റെ അടിസ്ഥാനം ഈ സംഭവം മാത്രമാണ്. ഈ ബഹളം താൻ മനപ്പൂർവ്വം ഉണ്ടാക്കിയതെല്ലെന്നും ജനങ്ങൾ വെറുതെ ഉണ്ടാക്കിത്തീർത്തതാണെന്നും ഇതുനിമിത്തം തന്റെ പേരിൽ തിരുവുള്ളക്കേടുണ്ടാകരുതെന്നുമുള്ള ഭാവത്തോടുകൂടി ചന്ദ്രശേഖരൻ നമസ്കരിക്കുക മാത്രമേ ഉണ്ടായുള്ളു. കൊമ്പുകുത്തുകയും മറ്റുമുണ്ടായില്ല ചന്ദ്രശേഖരൻ യഥാസ്ഥാനം ചെന്നു നിന്നുകഴിഞ്ഞപ്പോൾ മേളക്കാരും തീവെട്ടിക്കാരും അകമ്പടിക്കാരും മറ്റും വന്നു കൂടുകയും ആറാട്ടിന്റെ എഴുന്നള്ളിപ്പു ഭംഗിയായി കഴിഞ്ഞുകൂടുകയും ചെയ്തു.

ആറാട്ട് കഴിഞ്ഞതിന്റെ പിറ്റേ ദിവസം ചന്ദ്രശേഖരനേയും അവന്റെ ഏറുകൊണ്ട് കാലൊടിഞ്ഞ മനുഷ്യനെയും തിരുമുൻപാകെ കൊണ്ടുചെല്ലുവാൻ കല്പനയുണ്ടാവുകയാൽ രാമശ്ശാർ ചന്ദ്രശേഖരനെയും, രാജഭാടന്മാർ ഓടിനടന്നു അന്വേഷിച്ചു കണ്ടുപിടിച്ചു കേട്ടിയെടുത്തു കാലൊടിഞ്ഞ ആ മനുഷ്യനെയും തിരുമുമ്പാകെ കൊണ്ടുചെന്നു. അപ്പോൾ തിരുമനസ്സു കൊണ്ടു ആ മനുഷ്യനോട്, "ചന്ദ്രശേഖരൻ നിന്നെ എറിയാനെന്താണ് കാരണം? ഒരു കാരണവും കൂടാതെ ചന്ദ്രശേഖരൻ അങ്ങിനെ ചെയ്യുകയില്ല" എന്ന് കല്പിച്ചു. അപ്പോൾ ആ മനുഷ്യൻ "അടിയൻ അടിയന്റെ ചെറുപ്പത്തിൽ ഒരു കല്ലെടുത്ത് ചന്ദ്രശേഖരനെ ഒന്നെറിഞ്ഞു. അത് അവന്റെ കാലിന്മേൽ കൊണ്ടു. അതിനു പകരമാണ് അവൻ അടിയന്റെ കാലൊടിച്ചത്. ആ കല്ലുകൊണ്ട അവൻ അന്ന് തന്നെ എറിയാൻ ഭാവിച്ചു. അടിയൻ ഓടിക്കളഞ്ഞതുകൊണ്ട് അപ്പോൾ അതു സാധിച്ചില്ല. അന്ന് മുതൽക്കു തന്നെ അവൻ ആ കല്ല് അവന്റെ വായിലാക്കി സുക്ഷിച്ചു തുടങ്ങി. എന്നെങ്കിലുമവൻ പ്രതിക്രിയ ചെയ്യുമെന്നുള്ള വിചാരം അടിയന്റെ പഴമനസ്സിലുണ്ടായിരുന്നതിനാൽ അടിയൻ ഒളിച്ചുമാറിയേ വിടകൊണ്ടു നില്ക്കാറുള്ളൂ. ഏകദേശം നാല്പതു കൊല്ലം മുമ്പാണ് അടിയൻ ചന്ദ്രശേഖരനെ എറിഞ്ഞത്. അടിയന് അന്ന് പത്തോ പന്തണ്ടോ വയസ്സ് മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഇപ്പോൾ അടിയനെ കണ്ടാൽ അറിയുകയില്ലായിരിക്കും എന്നു വിചാരിച്ചും എഴുന്നള്ളിപ്പ് കാണാനുള്ള മോഹം കൊണ്ടുമാണ് അടിയൻ ഇന്നലെ അവിടെ വിടകൊണ്ടു നിന്നിരുന്നത് ചന്ദ്രശേഖരൻ ഒരിക്കൽ കണ്ടിട്ടുള്ളവരെ പിന്നെ എത്ര കൊല്ലം കഴിഞ്ഞിട്ട് കണ്ടാലും അറിയുമെന്നും അവനെ ഉപദ്രവിച്ചാൽ എന്നെങ്കിലും അവനതിനു പകരം ചെയ്യാതിരിക്കില്ലെന്നും ഇന്നലെ ഏറുകൊണ്ടാപ്പോൾ അടിയനു മനസ്സിലായി,".

തിരുമനസ്സുകൊണ്ട്: നീ ഏതു ദിക്കുകാരൻ?

കാലോടിഞ്ഞവൻ: അടിയന്റെ കുപ്പമാടം കല്ലടയാണ്. അടിയൻ ഒരഗതിയാണ്. കൂലിവേല ചെയ്താണ് അടിയൻകാലം കഴിച്ചിരുന്നത്. ഇനി അതിനും നിവൃത്തിയില്ല.

ഇത് കേട്ടു തിരുമനസ്സുകൊണ്ട് അവന്റെ ചികിത്സക്ക് വേണ്ടിവരുന്ന പണവും പിന്നിട് അവന്റെ ജിവാവസാനം വരെ പ്രതിമാസം ഇരുപത്തഞ്ചു

പണം വീതം സർക്കാരിൽനിന്ന് കൊടുത്തു കൊള്ളുവാൻ കല്പിച്ചു ചട്ടംകെട്ടീട്ടു അവനെ അവിടെനിന്നു എടുത്തു കൊണ്ട് പൊയ്ക്കൊള്ളുവാൻ കല്പിച്ചു.

അവനെ കൊണ്ടുപോയ്ക്കഴിഞ്ഞയുടനെ ചന്ദ്രശേഖരൻ തന്റെ വായിൽ സൂക്ഷിച്ചിരുന്ന കല്ലെടുത്ത് തിരുമുമ്പിൽവെച്ചിട്ട് കാൽമടക്കി നമസ്കരിച്ചു. തിരുമനസ്സുകൊണ്ട് ആ കല്ല് വെള്ളത്തിൽ കഴുകിച്ചു വൃതതിയാക്കിച്ചു വരുത്തിയതിന്റെ ശേഷം തൃക്കയ്യിലെടുത്തു നോക്കി. ആ കല്ലിനു ക്രമത്തിലധികം ഭാരമുണ്ടായിരുന്നതിനാൽഅതിനകത്ത് എന്തോ സാധാനമുണ്ടെന്നും ആ കല്ല് പൊട്ടിച്ചു നോക്കിയാൽകൊള്ളമന്നും തിരുമനസ്സിൽതോന്നിട്ടു, "ചന്ദ്രശേഖരാ! ഈ കല്ലൊന്നു പൊട്ടിച്ചു നോക്കുന്നതിനു സമ്മതമുണ്ടോ? " എന്നു കല്പിച്ചു ചോദിച്ചു. സമ്മതം തന്നെ എന്നു ചന്ദ്രശേഖരൻ തലകുലുക്കി. ഉടനെ തിരുമനസ്സു കൊണ്ട് ഒരു കൂടം വരുത്തി തിരുമുമ്പാകെ വെച്ച് തന്നെ അടിച്ചുടപ്പിച്ചു , അപ്പോൾഅതിനകത്ത് ഏറ്റവും പ്രകാശത്തോടുകുടിയ ഒരു ദിവ്യരത്നം കാണപ്പെട്ടു. അപ്പോൾ തിരുമനസ്സുകൊണ്ടും അവിടെയുണ്ടായിരുന്ന മറ്റാളുകളും അത്യന്തം വിസ്മയിച്ചു. തീക്കട്ടപോലെ പ്രകാശമുള്ള ആ രത്നം സന്തോഷസമേതം തൃക്കയ്യിലെടുത്ത് നോക്കീട്ടു "ചന്ദ്രശേഖരാ! ഈ രത്നം നാം എടുത്തുകൊള്ളുന്നതിനു നിനക്കു സമ്മതമുണ്ടോ?" എന്നു കല്പിച്ചു ചോദിച്ചു. ചന്ദ്രശേഖരൻ സന്തോഷത്തോടുകൂടി സമ്മതിച്ചു തലകുലുക്കി. പിന്നെ ചന്ദ്രശേഖരനു പതിവുള്ള പഴക്കുല മുതലായവയും മുഹമ്മദീയസ്ത്രീക്കുള്ള പണവും രാമശ്ശാർക്കു പതിവുള്ള സമ്മാനവും കല്പിച്ചു കൊടുത്തു അവരെ അയച്ചു.

കല്ലിനകത്തു നിന്ന് കിട്ടിയ ദിവ്യരത്നം തിരുമനസ്സുകൊണ്ട് തങ്കം കൊണ്ട് കെട്ടിച്ചു അവിടുന്നു വിശേഷദിവസങ്ങളിൽ ചാർത്താനുള്ള രത്നമാലയുടെ നടുനായകമാക്കി കോർത്തുവച്ചു. ആ മാല സ്വാതി തിരുനാൾ തിരുമനസ്സുകൊണ്ടു വിശേഷദിവസങ്ങളിലെല്ലാം പതിവായി എടുത്തു ചാർത്താറുണ്ടായിരുന്നു. ആ മാല ഇപ്പോഴും വലിയ കൊട്ടാരം വക ഭാണ്ഡാരത്തിലിരിക്കുന്നുണ്ടെന്നാണ് കേൾവി.

ചന്ദ്രശേഖരൻ ഒരു ദിവസം കാലത്തു പുഴയിൽപ്പോയി കുളിച്ചു രാമശ്ശാരുടെ വാസസ്ഥലത്തേക്കു മടങ്ങിപോയത് ഒരു വലിയ ചൂണ്ടപ്പന

യുടെ ചുവട്ടിൽകുടിയായിരുന്നു. ആ പനയിൽനിന്നും പതിവായി മൂന്നു പറ കള്ളുവീതം കിട്ടുമായിരുന്നു അതിനാൽ അത് ചെത്തുന്ന ഈഴവൻ ഒരു പാത്രം പനയുടെ ചുവട്ടിൽകൊണ്ട് വച്ച് ഒരു പ്രാവശ്യം പനയുടെ മുകളിൽ കയറി പകുതി കള്ളു പാളയിലാക്കിക്കൊണ്ടു താഴെയിറങ്ങി അത് പാത്രത്തിലൊഴിച്ചിട്ടു ശേഷം കൂടിയെടുക്കുന്നതിനു മുകളിൽ കയറിയ സമയത്താണ് ചന്ദ്രശേഖരൻ പനയുടെ ചുവട്ടിലെത്തിയത്. ചന്ദ്രശേഖരനെ താഴെ കണ്ടിട്ട് ഈഴവൻ മുകളിലിരുന്നുകൊണ്ട്, "ചന്ദ്രശേഖരാ! നിനക്ക് കള്ളുവേണമെങ്കിൽ ആ പാത്രത്തിൽ ഇരിക്കുന്നത് എടുത്തു കുടിക്കുന്നതിനു വിരോധമില്ല കുറച്ചുകുടി വേണമെങ്കിൽ ഞാനിറങ്ങി വന്നാൽ തരികയും ചെയ്യാം. എന്റെ പാത്രം പൊട്ടിച്ചേക്കരുത്" എന്നു പറഞ്ഞു. അത് കേട്ടു ചന്ദ്രശേഖരൻ ആ പാത്രത്തിലുണ്ടായിരുന്ന കള്ളെടുത്ത് കുടിച്ചിട്ടു പാത്രത്തിനു കേടൊന്നും വരുത്താതെ താഴെ വച്ചിട്ട് രാമശ്ശാരുടെ അടുക്കലേക്കു പോയി.

ചന്ദ്രശേഖരൻ കള്ളു കുടിച്ചത് അന്ന് ഇദംപ്രഥമമായിട്ടായിരുന്നു. അതിനുമുമ്പ് ഒരിക്കലും അവൻ അതിന്റെ സ്വാദു നോക്കുകപോലും ചെയ്തിരുന്നില്ല. അന്ന് കുടിച്ചപ്പോൾ ഇത് നല്ലതാണെന്നു തോന്നുകയാൽ അവൻ പിന്നെയും ചിലപ്പോൾ കുളികഴിഞ്ഞു പോകുമ്പോൾ അതിലെ ചെല്ലുകയും ചെല്ലുമ്പോളൊക്കെ ആ ഈഴവൻ ചന്ദ്രശേഖരനു കുറേശ്ശെ കള്ളു കൊടുക്കുകയും ചെയ്തിരുന്നു. മറ്റൊരാളുടെ മുതൽ വില കൊടുക്കാതെ വാങ്ങിയനുഭവിക്കുന്നത് ന്യായമല്ലെന്നുള്ള വിചാരമുണ്ടായിരുന്നതിനാൽ ചന്ദ്രശേഖരൻ എല്ലാ ദിവസവും അതിലെ പോകുകയും കള്ളുവാങ്ങിക്കുടിക്കുകയും ചെയ്തിരുന്നില്ല. ചില ദിവസങ്ങളിൽ വാങ്ങിക്കുടിക്കുന്നതിനു പ്രതിഫലമായി ചന്ദ്രശേഖരൻ ആ ഈഴവന് കള്ളു കുറുക്കി പാനിയാക്കുന്നതിനും മറ്റും ആവശ്യമുള്ള വിറകു മലമുകളിൽനിന്നു ശേഖരിച്ചു കൊണ്ടുചെന്നു കൊടുക്കുകയും ചെയ്തിരുന്നു.

അങ്ങിനെയിരുന്നപ്പോൾ കൊട്ടരക്കരതന്നെ ഒരു നായർഭവനത്തിൽ ഒരു സദ്യയുണ്ടായി. ആ ദേശത്ത് എവിടെയെങ്കിലും സദ്യയുണ്ടായാൽ രാമശ്ശാരെ ക്ഷണിക്കുകയും അയാൾ പോകുമ്പോൾ ചന്ദ്രശേഖരനെ കൂടെ കൊണ്ടുപോകുകയും പതിവായിരുന്നു. ആ പതിവുപോലെ ഇവിടെയും ക്ഷണിക്കുകയും ചന്ദ്രശേഖരനോടുകുടി പോകുകയും ചെയ്തിരുന്നു.

അങ്ങിനെ ചെന്നാൽ രാമശ്ശാരുണ്ണാനിരിക്കുമ്പോൾ സദ്യയുടെ ഉടമസ്ഥൻ ചന്ദ്രശേഖരനും ചോറും പായസ്സവും പഴക്കുലയും മറ്റും കൊടുക്കുക പതിവാണ്. എന്നാൽ ഇവിടെ അങ്ങിനെ ഉണ്ടായില്ല.

പ്രധാനന്മാരുടെ സദ്യയൊക്കെ ക്കഴിഞ്ഞു അവരെല്ലാവരും പിരിഞ്ഞുപോവുകയും സർവ്വാണിസദ്യ ആരംഭിക്കുകയും ചെയ്തിട്ടും ചന്ദ്രശേഖരന് ആരും ഒന്നും കൊടുത്തില്ല. കൊടുക്കാനുള്ള ഭാവം പോലും അവിടെ കണ്ടുമില്ല. അതിനാൽ രാമശ്ശാർചന്ദ്രശേഖരനെ നിറുത്തിയിരുന്ന സ്ഥലത്തു ചെന്ന് " ഇനി നമുക്ക് പോകാം മകനേ" എന്നു പറഞ്ഞു യാത്രയായി. പിന്നാലെ ചന്ദ്രശേഖരനും ചെന്ന്. പറമ്പിൽനിന്നിറങ്ങി പടിക്കൽ ചെന്നപ്പോൾ അവിടെ ഏറ്റവും വലിയതായ ഒരാഞ്ഞി (അയനി)ത്തടി കിടക്കുന്നത് കണ്ടു. അത് ആ വീട്ടുടമസ്ഥൻ പുരയുടെ ജീർണോദ്ധാരണം വകയ്ക്കായി വരുത്തിയിട്ടതായിരുന്നു. നാലു വലിയ ആനകൾ കൂടിപിടിപ്പിച്ചായിരുന്നു ആ തടി കൊണ്ടുവന്നിട്ടത്. ചന്ദ്രശേഖരൻ വക്കപ്പഴുതിൽ തുമ്പിക്കൈ ചുറ്റിപ്പിടിച്ചു ആ തടി വലിച്ചുകൊണ്ടുപോയി. സർവ്വാണി സദ്യയിൽ ഉത്സാഹിച്ചു കൊണ്ടുനിന്ന വീട്ടുടമസ്ഥൻ തടി ചന്ദ്രശേഖരൻ കൊണ്ടുപോയത് അപ്പോൾ അറിഞ്ഞില്ല. സദ്യസ്ഥലത്തുനിന്നു രാമശ്ശാരുടെ വീട്ടിലേക്കു മൂന്നു നാഴിക ദുരമുണ്ടായിരുന്നു. ഈ തടി വലിച്ചുകൊണ്ട് ഒന്നുരണ്ടു നാഴിക പോയപ്പോഴേക്കും ചന്ദ്രശേഖരൻ വല്ലാതെ ക്ഷീണിച്ചു. സദ്യസ്ഥലത്തു ചോറും പായസ്സവും മറ്റും കിട്ടുമല്ലോ എന്നു വിചാരിച്ചു ചന്ദ്രശേഖരൻ അന്ന് കാലത്തു കുറച്ചു വെള്ളം കുടിച്ചതല്ലാതെ തീറ്റ ഒന്നും തിന്നിരുന്നില്ല, തടി സാമാന്യത്തിലധികം വലുതുമായിരുന്നുമല്ലോ. അതെല്ലാം കൊണ്ടുമാണ് ചന്ദ്രശേഖരൻ ക്രമത്തിലധികം ക്ഷീണിച്ചത്. അങ്ങിനെ പ്രയാസപ്പെട്ട് കുറച്ചുകൂടി പോയപ്പോൾ അവിടെ വഴിയരികിൽത്തന്നെ ഒരു മദ്യശാലയുണ്ടായിരുന്നു. അത് ചന്ദ്രശേഖരനു കള്ളു കൊടുക്കുന്ന ഈഴവന്റെതായിരുന്നു. അതിനാൽ ചന്ദ്രശേഖരൻ തടി വഴിയിലിട്ടിട്ടു മദ്യശാലയുടെ അടുക്കലേക്കു ചെന്നു. അപ്പോൾ ആ ഈഴവൻ ചന്ദ്രശേഖരൻ വല്ലാതെ ക്ഷീണിച്ചിരിക്കുന്നതായി കണ്ടിട്ട് നല്ല കള്ളു ധാരാളമായി കൊടുത്തു. കള്ളുകുടി കഴിഞ്ഞപ്പോൾചന്ദ്രശേഖരനു ഉത്സാഹമായി.പിന്നെ തടി വലിച്ചു കൊണ്ട് ക്ഷണത്തിൽനടന്നു രാമശ്ശാരുടെ വാസസ്ഥലത്തെത്തി തടി അവിടെ പടിക്കലിട്ടിട്ടു ചന്ദ്രശേഖരൻ അവന്റെ പതിവു സ്ഥലത്തു ചെന്നു നിന്നു.

ഉടനെ രാമശ്ശാർഅവന്റെ പതിവുള്ള തീറ്റ സാമാനങ്ങലെല്ലാം കൊണ്ടു ചെന്നു കൊടുക്കുകയും ചെയ്തു.

സദ്യയുടെ തിടുക്കവും കൊലാഹലവുമെല്ലാം കഴിഞ്ഞപ്പോളാണ് തറവാട്ടിൽ കാരണവർ തടി ചന്ദ്രശേഖരൻ കൊണ്ടുപോയി എന്നറിഞ്ഞത്. അപ്പോൾ ആ മനുഷ്യന് തടി പോയതിനെ കുറിച്ചുള്ള മനസ്താപവും ചന്ദ്ര ശേഖരന് ഒന്നും കൊടുക്കനിടയാകാത്തതിനെക്കുറിച്ചുള്ള പശ്ചാത്താപവും സാമാന്യത്തിലധികമുണ്ടായി. അപ്പോഴേക്കും നേരം വൈകിപ്പോയതു കൊണ്ട് പിന്നെ ഒന്നും ചെയ്യാൻ തരമില്ലായിരുന്നു.. അതിനാൽ ആ മനുഷ്യൻ വിഷമിച്ചുകൊണ്ടുതന്നെ അന്നത്തെ രാത്രി ഒരുവിധം കഴിച്ചു കൂട്ടി. പിറ്റേ ദിവസം കാലത്തെ അഞ്ചു പറ നെല്ലളന്നു ഒരു പാത്രത്തി ലാക്കിക്കെട്ടി ഒരു ഭൃത്യനെ ഏല്പിച്ചിട്ട്, "നീയിതു കൊണ്ടുചെന്നു ചന്ദ്രശേഖരന്റെ മുമ്പിൽവെച്ചിട്ട്, ഇന്നലെ ഇവിടെ സദ്യശ്രമം മുതലായ കാര്യാന്തരവ്യഗ്രത നിമിത്തം ചന്ദ്രശേഖരനെ വേണ്ടതുപോലെ സല്ക്കരിച്ച യക്കാൻ സാധിക്കാത്തതിൽ വളരെ മനസ്താപമുണ്ട്. ആ തെറ്റിന്റെ പ്രായശ്ചിത്തമായി അഞ്ചു പറ നെല്ല് കൊടുത്തയക്കുന്നു. ഇത് സദയം സ്വീകരിക്കുകയും എന്റെ തെറ്റിനെ ക്ഷമിക്കുകയും എന്റെ തടി ഇന്നു തന്നെ ഇവിടെ എത്തിച്ചു തരികയും ചെയ്യണമെന്നു അപേക്ഷിക്കുന്നു. തടിയും കൊണ്ട് ഇവിടെ വരുമ്പോൾ വേണ്ടതുപോലെ എല്ലാം ചെയ്തു കൊള്ളാം എന്നു നടുവിലെ വീട്ടിലെ മാധവൻപിള്ള പറഞ്ഞയച്ചിരിക്കുന്നു. എന്നു പറയണം" എന്നു പറഞ്ഞു. ആ ഭൃത്യൻ അപ്രകാരം ചെയ്തു.

ഉടനെ ചന്ദ്രശേഖരൻ ആ നെൽച്ചുമടെടുത്ത് കൊണ്ടുപോയി അവനു കള്ളു കൊടുക്കാറുള്ള ഈഴവന് കൊടുത്തിട്ടു തടിയും കൊണ്ട് യാത്രയായി. പിന്നാലെ രാമശ്ശാരും പോയി. ചന്ദ്രശേഖരൻ തടി നടുവിലെ വീട്ടിലെ പടിക്കൽ മുമ്പ് കിടന്നിരുന്ന സ്ഥലത്തു കൊണ്ടുചെന്നിട്ടു. അപ്പോഴേക്കും ആ വീട്ടിലെ കാരണവർ (മാധവൻപിള്ള) പടിക്കൽചെന്നു അകത്തേക്ക് വിളിക്കുകയാൽ രാമശ്ശാർ ചന്ദ്രശേഖരനെയും കൊണ്ട് പടിക്ക കത്ത് മുറ്റത്തു ചെന്നു. ഉടനെ മാധവൻപിള്ള ചന്ദ്രശേഖരനു പഴക്കുല, പായസം. നാളികേരം, കരിമ്പ് മുതലായവയും രാമശ്ശാർക്ക് യഥായോഗ്യം ഭക്ഷണവും മുണ്ടും നേര്യതും കൊടുക്കുകയും മുഹമ്മദീയസ്ത്രീക്ക് കൊടുക്കുന്നതിനു പത്തു പണം രാമശ്ശാരെ തന്നെ ഏല്പിക്കുകയും ചെയ്തു സന്തോഷിപ്പിച്ചു പറഞ്ഞയച്ചു.

രാമശ്ശാർ ചന്ദ്രശേഖരനെ തീറ്റിക്കു മിക്ക ദിവസ്സവും കാട്ടിലേക്ക് പറഞ്ഞയക്കുകയും അവൻ പോയി തിന്നു വയർനിറച്ചു നേരം വൈകുമ്പോൾ മടങ്ങി രാമശ്ശാരുടെ വീട്ടിലെത്തി അവന്റെ സ്ഥാനത്തു ചെന്നു കിടക്കുകയും പതിവായിരുന്നു. ആ പതിവിൻപ്രകാരം ഒരു ദിവസം കാട്ടിലേക്ക് പറഞ്ഞയച്ച ചന്ദ്രശേഖരൻഅന്ന് രാത്രിയായിട്ടും തിരിച്ചു വരായ്കയാൽ അയാൾ ഏറ്റവും വിഷണ്ണനായിത്തിർന്നു. വിഷാദം കൊണ്ട് അയാൾ അന്ന് അത്താഴമുണ്ടില്ലെന്നല്ല, രാത്രിയിൽ കിടന്നിട്ട് ഉറക്കവും വന്നില്ല. പിറ്റേ ദിവസം അതിരാവിലെ രാമശ്ശാർ കാട്ടിൽചെന്നു ചന്ദ്രശേഖരൻ സഞ്ചരിക്കാറുള്ള സ്ഥലങ്ങളിലെല്ലാം നോക്കി. എങ്ങും ചന്ദ്രശേഖരനെ കണ്ടില്ല. അപ്പോൾ രാമശ്ശാർ വിഷാദവിഹ്വലൻ മാത്രമല്ല, ഭയപരവശനുമായിത്തീർന്നു. രാമശ്ശാർ ചന്ദ്രശേഖരനെ സ്വന്തമെന്ന പോലെയാണ് രക്ഷിച്ചു നടന്നിരുന്നതെങ്കിലും ആ ആന സർക്കാർവകയായിരുന്നല്ലോ. ആ ആനയെ കാണ്മാനില്ലെന്നറിഞ്ഞാൽ ഗവണ്മെന്റ് വെറുതെ വിടുമോ? ആകപ്പാടെ രാമശ്ശാർ വലിയ പരുങ്ങലിലായിത്തീർന്നു. അയാൾ ഊണും ഉറക്കവും ഇല്ലാതെ പല സ്ഥലങ്ങളിൽ അന്വേഷിച്ചു നടന്നു. ഒരു ഫലവുമുണ്ടായില്ല, അങ്ങനെ പത്തു പതിനഞ്ചു ദിവസം കഴിഞ്ഞപ്പോൾ ചന്ദ്രശേഖരനെ കാണാനില്ലെന്നുള്ള വിവരം ഗവണ്മെന്റിന് അറിവു കിട്ടി. ഉടനെ രാമശ്ശാരെ പിടിച്ചു ചോദ്യം ചെയ്യുന്നതിന് ഉത്തരവ് വരികയാൽ സർക്കാരാളുകൾ രാമശ്ശാരെ അന്വേഷിച്ചു തുടങ്ങി. ആ വിവരമറിഞ്ഞു രാമശ്ശാർ എവിടെയോ പോയി ഒളിച്ചു. സർക്കാരാളുകൾ പല വിധത്തിൽ അന്വേഷണം നടത്തിയിട്ടും ചന്ദ്രശേഖരനെയും രാമശ്ശാരെയും കണ്ടു കിട്ടിയില്ല ചന്ദ്രശേഖരനും രാമശ്ശാരും നാടുവിട്ടുപോയതാണെന്നു ഒടുക്കം എല്ലാവരും തീർച്ചപ്പെടുത്തി. സർക്കാരിന്റെ അന്വേഷണവും ഒരുവിധം ശമിച്ചു. അങ്ങിനെ രണ്ട് മൂന്നു മാസം കഴിഞ്ഞപ്പോൾ ഒരു ദിവസം ചന്ദ്രശേഖരൻ ഒരു വലിയ പിടിയാനയോടുകൂടി കൊട്ടാരക്കര വന്നു ചേർന്നു. ആ പിടിയാന ഒരു കാട്ടാനയായിരുന്നു. മനുഷ്യരെക്കണ്ടപ്പോൾ അത് വിരണ്ട് ഓടാൻ ഭാവിച്ചു. എങ്കിലും ചന്ദ്രശേഖരൻ അതിനെ വിട്ടയച്ചില്ല. ചന്ദ്രശേഖരൻ ഒരു കാട്ടാനയെ പിടിച്ചുകൊണ്ടു വന്നിരിക്കുന്നു എന്നു കേട്ടുകേട്ട് അസംഖ്യമാളുകൾ അവിടെക്കൂടി. ആ കൂട്ടത്തിൽ രാമശ്ശാരും അവിടെ വന്നുചേർന്നു. ചന്ദ്രശേഖരന്റെ സഹായത്തോടുകൂടി രാമശ്ശാർ പത്തുപതിനഞ്ചു ദിവസംകൊണ്ട് ആ പിടിയാനയെപ്പഴക്കി സ്വാധീനപ്പെടുത്തി. കൊച്ചുകുഞ്ഞു മരിച്ചതിന്റെശേഷം അയാൾക്കു പകരം

രാമശ്ശാരുടെ സഹായത്തിനായി കേശവൻ എന്ന ഒരാളെയാണ് നിയമിച്ചിരുന്നത്. ഈ പിടിയാനയെ പഴക്കി സ്വാധീനിച്ചതിന്റെ ശേഷം രാമശ്ശാരുടെ ശിപാർശപ്രകാരം ആ പിടിയാനയുടെ ആനക്കാരനായി കേശവനെ നിയമിച്ചു. ആ പിടിയാനയ്ക്കു കല്പനപ്രകാരം "ഭവാനി" എന്നു പേരിട്ടു. ചന്ദ്രശേഖരനും ഭവാനിയും കാലക്രമേണ പരസ്പരം വലിയ സ്നേഹമായിത്തീർന്നു. ഭവാനിയെക്കാണാതെ ചന്ദ്രശേഖരനും ചന്ദ്രശേഖരനെക്കാണാതെ ഭവാനിയും മാത്രനേരം പോലും നിൽക്കാതെ യായി. രണ്ടാനകളും നിൽപും കിടപ്പും തീറ്റയും കുളിയുമെല്ലാം ഒരുമിച്ചുതന്നെ. എഴുന്നള്ളിപ്പിനും മറ്റും ആ രണ്ടാനകളെയും ഒരുമിച്ച ല്ലാതെ എങ്ങും കൊണ്ടുപോയിരുന്നില്ല. കൊണ്ടുപോവാൻ സാധിക്കുകയു മില്ലായിരുന്നു. ആ ആനകൾ ഭാര്യഭർത്താക്കന്മാരുടെ നിലയിലാണ് വർത്തി ച്ചിരുന്നത്.

ഇങ്ങിനെയിരുന്ന കാലത്തു ഒരാണ്ടിൽ അരിപ്പാട്ടുത്സവത്തിൽ എഴുന്നള്ളിപ്പിനു ചന്ദ്രശേഖരനേയും ഭവാനിയേയും കൊണ്ടുപോയിരുന്നു. ഈ ആനകളെ ഏഴാമുത്സവദിവസം കാലത്തെ കൊണ്ടുചെല്ലണമെന്നാണ് ആവശ്യപ്പെട്ടിരുന്നത്. എങ്കിലും ചില അസൗകര്യങ്ങൾ നിമിത്തം ഒമ്പതാമുത്സവദിവസം രാത്രി ഏകദേശം പത്തുമണിയായപ്പോഴാണ് ആനകളെയും കൊണ്ട് രാമശ്ശാരും കേശവനും അവിടെ എത്തിയത്, അപ്പോഴേക്കും അവിടെ എഴുന്നള്ളത്ത് ആരംഭിച്ചിരുന്നു. അക്കാലത്ത് അരിപ്പാട്ടു ദേവസ്വത്തിൽത്തന്നെ വലിയ വേലായുധൻ എന്നു പേരായിട്ടു ഒരു നല്ല കൊമ്പനാനയുണ്ടായിരുന്നു. അതിനാൽ ആ ആനയുടെ പുറത്തായിരുന്നു അരിപ്പാട്ടു ദേവനെ എഴുന്നള്ളിച്ചിരുന്നത്. ഉപദേവന്മാരെ യൊക്കെ മറ്റാനകളുടെ പുറത്തും എഴുന്നള്ളിച്ചിരുന്നു. അരിപ്പാട്ടു ദേവനെ എഴുന്നള്ളിച്ചു കിഴക്കെ ആനക്കൊട്ടിലിൽ നിറുത്തി കഴിയുമ്പോൾ കിഴക്കുനിന്നു ഒരു ഭഗവതിയെ എഴുന്നള്ളിച്ചു കൊണ്ട് ഒരു പുറപ്പാടു പതിവുണ്ട്. ആ പുറപ്പാടും വളരെ കേമവും പ്രധാനവുമായിട്ടുള്ളതുമാണ്. ആ എഴുന്നള്ളത്ത് ആരംഭിച്ചു കുറച്ചു സമയം കഴിഞ്ഞപ്പോളാണ് ചന്ദ്രശേഖരനും ഭവാനിയും അവിടെ എത്തിയത്. ഉടനെ കാര്യക്കാർ (അക്കാലത്ത് തഹശീൽദാരെ കാര്യക്കാർ എന്നാണു പറഞ്ഞിരുന്നത്.) ഈ ആനകൾ ചെന്നിരിക്കുന്ന വിവരം അറിഞ്ഞു അവിടെ ചെന്നു ആ ആനകൾക്കും തലയിൽക്കെട്ടു കെട്ടിക്കുകയും ഭഗവതിയുടെ

എഴുന്നള്ളത്തു ചന്ദ്രശേഖരന്റെ പുറത്തേക്ക് മാറ്റിക്കുകയും ഭവാനിയെ അകമ്പടിയാക്കുകയും ചെയ്തു. അങ്ങിനെ ഭഗവതിയുടെ എഴുന്നള്ളത്തു കുറച്ചുകൂടി പടിഞ്ഞാട്ടു ചെന്നപ്പോൾ ചന്ദ്രശേഖരനും വലിയ വേലായുധനും പരസ്പരം കാണാറായി. ഉടനെ ചന്ദ്രശേഖരൻ ഒരു വലിയ ശബ്ദം പുറപ്പെടുവിച്ചു. അതുകേട്ടു വലിയ വേലായുധനും അതുപോലെ തന്നെ ഒരു ശബ്ദം പുറപ്പെടുവിച്ചു. പിന്നെ വലിയ വേലായുധൻ കിഴക്കോട്ടും ചന്ദ്രശേഖരൻ പടിഞ്ഞാട്ടും അതിവേഗത്തിൽ നടന്നു തുടങ്ങി. അപ്പോൾ ആനകൾ രണ്ടും പിണങ്ങിയെന്നും ഇവർ തമ്മിൽ വലിയ യുദ്ധമുണ്ടാകുമെന്നും അഥവാ ആനകൾ രണ്ടും ഓടിത്തുടങ്ങിയേക്കു മെന്നും മറ്റും വിചാരിച്ചു മരണഭയത്തോടുകുടി വാദ്യക്കാരും തീവെട്ടി ക്കാരും കാഴ്ചക്കാരുമെല്ലാം നാലുപുറത്തേക്കും ഓടി. ആ സമയം അവിടെയുണ്ടായ ലഹളയും ബഹളവും ഒട്ടും ചില്ലറയല്ലായിരുന്നു. ആ വലിയ ആനകൾ രണ്ടും പിണങ്ങി ആൾക്കൂട്ടത്തിൽ ഓട്ടം തുടങ്ങിയാൽ എന്തെല്ലാം അനർഥങ്ങളാണ് വന്നുകൂടിയേക്കവുന്നതു? പലർക്കും അംഗഭംഗങ്ങളും ചിർക്ക് മരണം തന്നെയും വന്നേക്കാമല്ലോ. അതിനാൽ ജനങ്ങൾ ഭയപ്പെട്ടോടിയതും ബഹളമുണ്ടാക്കിയതും ഒട്ടും അത്ഭുതമല്ല. പക്ഷേ ഇവിടെ

ആനകൾ പിണങ്ങുകയും ഓടുകയും യുദ്ധം ചെയ്യുകയുമൊന്നും ഉണ്ടായില്ല. ആ ആനകൾ രണ്ടും അടുത്ത് കൂടിയപ്പോൾ വലിയ സ്നേഹ ത്തോടുകൂടി തുമ്പിക്കൈകൾനീട്ടി പരസ്പരം പിടിച്ചു സന്തോഷസൂചക മായി ചില ശബ്ദങ്ങൾ പുറപ്പെടുവിച്ചതിന്റെ ശേഷം തിരിച്ചുപോയി പൂർവസ്ഥിതിയിൽ അവരവരുടെ സ്ഥാനത്ത് ചെന്നു നിൽക്കുക മാത്രമേ ഉണ്ടായുള്ളൂ. ആനകൾ പിണങ്ങുകയല്ലെന്നറിഞ്ഞപ്പോൾ വാദ്യക്കാരും തീവെട്ടിക്കാരും മറ്റും തിരിച്ചുവരികയും എഴുന്നള്ളിപ്പ് ഭംഗിയായി കഴിഞ്ഞുകൂടുകയും ചെയ്തു.

എഴുന്നള്ളിപ്പ് കഴിഞ്ഞു ചന്ദ്രശേഖരനേയും ഭവാനിയേയും വലിയ വേലായുധനേയും കൊണ്ടുപോയി തളച്ചു തീറ്റ കൊടുത്തത് ഒരുസ്ഥലത്ത് തന്നെയായിരുന്നു. എങ്കിലും ചന്ദ്രശേഖരനേയും ഭവാനിയേയും ഒരു മരത്തിന്മേലും വലിയ വേലായുധനെ മറ്റൊരു മരത്തിന്മേലും ആണ് തളച്ചത്. പിറ്റേ ദിവസം കാലത്ത് ആ മൂന്നു ആനകളെയും ഒരുമിച്ചു കുളിപ്പിച്ചു കിഴക്കേ നടയിൽകൊണ്ടുവന്നു. ഉടനെ ചന്ദ്രശേഖരൻ

കിഴക്കോട്ടു നടന്നു തുടങ്ങി. ചന്ദ്രശേഖരന്റെ പിന്നാലെ ഭവാനിയും അവളുടെ പിന്നാലെ വലിയ വേലായുധാനും നടന്നു. ചന്ദ്രശേഖരന്റെ പുറത്ത് രാമശ്ശാരും ഭവാനിയുടെ പുറത്ത് കേശവനും വലിയ വേലായുധന്റെ പുറത്ത് ആ ആനയുടെ ആനക്കാരനുമുണ്ടായിരുന്നു. അരിപ്പാട്ട് 'ആനപ്പേരി' വീട്ടുകാർ ആനപ്പാവിൽ പ്രസിദ്ധരും വിദഗ്ദ്ധന്മാരും പാരമ്പര്യക്കരുമായിരുന്നു. ആ വീട്ടിലെ ഒരാൾതന്നെയായിരുന്നു വലിയ വേലായുധന്റെ പുറത്തിരുന്നിരുന്നത്. ചന്ദ്രശേഖരൻ എന്തെങ്കിലും ഉദ്ദേശത്തോടുകൂടിയല്ലതെ ഇങ്ങിനെ പോവുകയില്ലെന്നും അവൻ ഒരു സ്ഥലത്തേക്ക് പോകാനായി നിശ്ചയിച്ചു പുറപ്പെട്ടാൽ പിന്നെ തടുത്താൽ നിൽക്കുകയില്ലെന്നും കാരണം കൂടാതെ ആരെയും ഉപദ്രവിക്കുകയില്ലെന്നും നല്ല നിശ്ചയമുണ്ടായിരുന്നതിനാൽ രാമശ്ശാർചന്ദ്രശേഖരനെ നിരോധിച്ചില്ല. ചന്ദ്രശേഖരൻ പോയാൽ പിന്നെ ഭവാനി നിൽക്കുകയില്ലെന്നുള്ള കാര്യം തീർച്ചയാണല്ലോ. വലിയ വേലായുധന്റെ സ്വഭാവും ഏകദേശം ചന്ദ്രശേഖരന്റെസ്വഭാവം പോലെ തന്നെയായിരുന്നതിനാൽ അവന്റെ നിയന്താവ് അവനെയും തടുത്തില്ല. അതിനാൽ ചന്ദ്രശേഖരൻ മുമ്പിലും ഭവാനിയും വലിയ വേലായുധനും പിന്നാലെയുമായി നടന്നു രണ്ടുരണ്ടര നാഴിക കിഴക്കു തെക്കു പള്ളിപ്പാട് എന്ന ദേശത്തുള്ള 'നാടാലയ്ക്കൽ' (നാടകശാലയ്ക്കൽ) എന്ന വീട്ടിൽ എത്തി. അത് കുഞ്ചുകുട്ടിപിള്ള സർവാധികാര്യക്കാരുടെ ഭാര്യാഗ്രഹമായിരുന്നു. സർവാധികാര്യക്കാരദ്ദേഹം വളരെ മുമ്പേ മരിച്ചുപോയിരുന്നു എങ്കിലും അദ്ദേഹത്തിന്റെ ഭാര്യയും മുന്നു പുത്രന്മാരും അപ്പോഴും ആ ഗൃഹത്തിലുണ്ടായിരുന്നു. പുത്രന്മാരിൽ മൂത്തയാളുടെ പേർ രാമൻ എന്നായിരുന്നു. ആ മനുഷ്യനു വൈദ്യവിഷയത്തിൽ നല്ലപോലെ നൈപുണ്യവും കൈപ്പുണ്യവുമുണ്ടായിരുന്നു. അതിനാൽ അദ്ദേഹത്തെ എല്ലാവരും 'കൊച്ചുരാമൻവൈദ്യൻ' എന്നാണ് പറഞ്ഞിരുന്നത്. ആ ഗൃഹത്തിന്റെ സമീപത്തുതന്നെ സർവാധികാര്യക്കാരദ്ദേഹത്തിന്റെ ഒരു പ്രതിമ പ്രതിഷ്ഠിച്ചിട്ടുണ്ടായിരുന്നു. ആനകൾ അവിടെ ചെന്നയുടനെ ചന്ദ്രശേഖരൻ ആ പ്രതിമയുടെ മുമ്പിൽ ചെന്നു മുട്ടുകുത്തി നമസ്കരിച്ചു. അതുകണ്ട് ഭവാനിയും വലിയ വേലായുധനും അപ്രകാരം ചെയ്തു. അതുകഴിഞ്ഞിട്ട് മുന്നാനകളും ഗൃഹത്തിന്റെ കിഴക്കുവശത്തു മുറ്റത്തു നിരന്നു നിന്നു.

തലേ ദിവസം രാത്രിയിൽ ആ ഗൃഹത്തിൽ സ്വല്പമൊരു വിശേഷ മുണ്ടായി. അതുകൂടി ഇവിടെ വ്യക്തമാക്കേണ്ടിയിരിക്കുന്നു. അതെന്തെന്നാൽ സർവാധികാര്യക്കാരുടെ ഭാര്യ ഒരു സ്വപ്നം കണ്ടു എന്നുള്ളതാണ്. സർവാധികാര്യക്കാരദ്ദേഹം ആ സ്ത്രീയുടെ അടുക്കൽച്ചെന്ന് "എന്നെ വന്ദിക്കുന്നതിന്നായി നാളെ കാലത്തു മുന്നാനകൾ ഇവിടെ വരും. ഒന്ന് നമ്മുടെ ചന്ദ്രശേഖരൻ തന്നെ. പിന്നെ ഒന്ന് പിടിയും. മറ്റൊന്ന് അരിപ്പാട്ടു പതിവായിട്ടുള്ള എഴുന്നള്ളത്തിന്നു നിർത്തിയിരിക്കുന്ന വലിയ വേലായുധനുമായിരിക്കും. ഒരു പാത്രത്തിൽ മുപ്പത്താറേകാലിടങ്ങഴിയും വേറെ രണ്ടു പാത്രങ്ങളിൽ ഇരുപത്തിനാലേകാലിടങ്ങഴി വീതവും അരിയിട്ട് അതിനു വേണ്ടുന്ന ശർക്കരയും നാളികേരവും നെയ്യും ചേർത്ത് പായസം വച്ച് അതും മൂന്നു പാത്രങ്ങളിൽ പ്രത്യേകം പ്രത്യേകം പാനകം (ശർക്കര) കലക്കി അതും ആനകൾക്കു കൊടുക്കണം. മുപ്പത്താറേകാലിടങ്ങഴി അരി കൊണ്ടുള്ള പായസം ചന്ദ്രശേഖരനുള്ളതാണെന്നറിയാമല്ലോ. ഈ ആനകളെ കാണാനും മറ്റുമായി വിശേഷാൽ വന്നുകൂടുന്നവർക്ക് ചതുർവിഭവങ്ങളോടുകൂടി ഭക്ഷണം കൊടുക്കുകയും വേണം" എന്നു പറഞ്ഞു എന്നായിരുന്നു സ്വപ്നം. വെറുതെ ഇങ്ങിനെ ഒരു സ്വപ്നം കാണുകയില്ലെന്നും ഇതു സർവാധികാര്യക്കാരദ്ദേഹം പറഞ്ഞത് തന്നെയാണെന്നും വിശ്വസിച്ച് ആ വീട്ടുകാർ ഇപ്രകാരം എല്ലാം തയ്യാറാക്കി വച്ചു.

സർവാധികാര്യക്കാരദ്ദേഹത്തിന്റെ മൂന്നാമത്തെ പുത്രൻ ചിലപ്പോൾ അച്ഛന്റെ അധിവാസമുണ്ടായി തുള്ളുകയും ആവശ്യമുള്ള കാര്യങ്ങൾ പറയുകയും ചെയ്യാറുണ്ടായിരുന്നു. അന്ന് അവിടെ ആനകൾക്കുള്ള പായസവും വിശേഷാൽ വരുന്നവർക്കുള്ള സദ്യയുടെ വിഭവങ്ങളുമെല്ലാം കാലമായിക്കഴിഞ്ഞപ്പോൾ ആ മനുഷ്യനു കലികൊണ്ടുപോയി കുളിച്ചു വന്നു. അപ്പോഴേക്കും അവിടെ പതിവുപോലെ ഭസ്മം, ചന്ദനം, കട്ടിമുണ്ട്, കവണിമുണ്ട് മുതലായവയെല്ലാം തയ്യാറാക്കിവെച്ചിരുന്നു. കുളിച്ചു തുള്ളിക്കൊണ്ടു വന്ന മനുഷ്യൻ ഭസ്മവും ചന്ദനവും ധരിച്ചു കട്ടിയും കവണിയുമുടുത്ത് ഒരു കസേരയിൽ കാലിന്മേൽക്കാൽ കയറ്റി മുറയ്ക്കിരുന്നു. അപ്പോൾ ഒരാൾ വിശറിയെടുത്ത് പുറകിൽനിന്നു വീശിത്തുടങ്ങി. ഉടനെ ഒരാൾ വെറ്റില നൂറുതേച്ചു കൊടുത്തുതുടങ്ങി. മറ്റൊരാൾ അടയ്ക്ക നുറുക്കി കൊടുത്തുതുടങ്ങി. വേറെ ഒരാൾ പുകയില മുറിച്ചു കൊടുത്തു. തുള്ളിക്കൊണ്ടിരുന്ന മനുഷ്യൻ അതൊക്കെ വാങ്ങി മുറയ്ക്ക് മുറുക്കു

തുടങ്ങി. അപ്പോഴേക്കും അവിടെ ഒരു വലിയ കോളാമ്പി ഒരാൾ കൊണ്ടു ചെന്നു വച്ചു. അധിവാസം കൊണ്ടിരുന്നയാൾ കൂടെക്കൂടെ തുപ്പുകയും പിന്നെയും മുറുക്കുകയും മുറയ്ക്ക് ചെയ്തുകൊണ്ടിരുന്നു. അപ്പോൾ ആ മനുഷ്യനെ കണ്ടാൽ സാക്ഷാൽ കുഞ്ചിക്കുട്ടിപ്പിള്ള സർവാധികാര്യക്കാർ തന്നെയാണെന്നു തോന്നുമായിരുന്നു. അപ്പോഴേക്കും സ്ഥലം കാര്യക്കാർ (കാർത്തികപ്പള്ളി തഹസീദാർ) മുതലായി അനേകമാളുകൾ അവിടെ ചെന്നുകൂടി. ആകപ്പാടെ ഇതെല്ലാം കണ്ടു ചന്ദ്രശേഖരൻ കണ്ണീരൊലിപ്പിച്ചു കൊണ്ട് ഉറക്കെക്കരഞ്ഞു തുടങ്ങി. അതു കണ്ടു ഭവാനിയും വലിയ വേലായുധനും കരഞ്ഞു തുടങ്ങി. അപ്പോൾ ആ തുള്ളിക്കൊണ്ടിരുന്ന മനുഷ്യൻ "എന്റെ കുട്ടികൾ ഒട്ടും വ്യസനിക്കേണ്ടാ, നിങ്ങളെ കാണാനാണല്ലോ ഞാൻ വന്നിരിക്കുന്നത് എന്റെ കുട്ടികൾ അടുത്ത് വരുവിൻ" എന്ന് പറഞ്ഞു. ഉടനെ ചന്ദ്രശേഖരൻ വിനയത്തോടുകൂടി അടുത്തുചെന്ന് ആ മനുഷ്യന്റെ മുമ്പിൽ മുട്ടുകുത്തി നമസ്കരിച്ചു. പിന്നാലെ ഭവാനിയും വലിയ വേലായുധനും ചെന്നു അപ്രകാരം ചെയ്തു. ആ മനുഷ്യൻ വാത്സല്യപൂർവ്വം മുന്നാനകളുടെയും തുമ്പിക്കൈയിൽതൊട്ടു തലോടീട്ടു ചന്ദ്രശേഖരനോട്, "ചന്ദ്രശേഖരാ! നീയിവിടെ വന്നസ്ഥിതിക്ക് എന്തെങ്കിലും ഇവിടെ കൊടുക്കാതെ പോകുന്നത് ശരിയല്ല. അതിനാൽ "ഇതാ ഇവിടെ" എന്നു പറഞ്ഞു ഒരു സ്ഥലം ചുണ്ടിക്കാണിച്ചു കൊടുത്തു. ചന്ദ്രശേഖരൻ. ആ സ്ഥലത്തു ചെന്നു കുനിഞ്ഞു കൊമ്പുകൊണ്ട് കുത്തി മണ്ണിളക്കി മറിച്ചു. അപ്പോൾ മണ്ണോടുകൂടി ഒരു പിച്ചളചെല്ലം ഇളകിവന്നു. ചന്ദ്രശേഖരൻ ആ ചെല്ലമെടുത്ത് തുള്ളിക്കൊണ്ടിരുന്ന മനുഷ്യന്റെ കൈയ്യിൽ കൊടുത്തു. ആ മനുഷ്യൻ ആ ചെല്ലം തുറന്നു അതിലുണ്ടായിരുന്ന ചെറിയ താളിയോലഗ്രന്ഥമെടുത്തു കൊച്ചുരാമൻവൈദ്യന്റെ കൈയ്യിൽ കൊടുത്തിട്ട്, "നിനക്കു പുരുഷപ്രായമാകുന്നതിനു മുൻപ് ഞാൻ ഭൂലോകവാസം വെടിഞ്ഞു പോയതിനാൽ ഇതു നിന്റെ കൈയ്യിൽ തരുന്നതിനു എനിക്കു തരമായില്ല. ഞാൻ നിന്റെ അമ്മയുടെ കൈയ്യിൽ നിനക്കു തരാനായി ഏൽപ്പിച്ചിരുന്ന ഗ്രന്ഥങ്ങളെല്ലാം നിനക്കു കിട്ടീട്ടുണ്ടല്ലോ. അവ നിമിത്തമാണല്ലോ നീയീ സ്ഥിതിയിലായതും കാലക്ഷേപം ചെയ്തു പോരുന്നതും. അവകൊണ്ട് പോരാത്തതെല്ലാം ഇതിലുണ്ട്. ഇതിൽ പറയപ്പെട്ടിരിക്കുന്നതെല്ലാം കഠിന ക്രിയകളാണ്. അവയിലൊന്നും സാധാരണയായി ചെയ്തുപോകരുത്. വേറെ നിവൃത്തിയില്ലാതെയും അത്യാവശ്യമായും വന്നാൽ നല്ലപോലെ ആലോചിച്ചു മാത്രമേ ഇതിലുള്ളതോരോന്നും

ചെയ്യാവൂ. ഈ ഗ്രന്ഥം എനിക്ക് എന്റെ ഗുരുനാഥനായ തേവലശ്ശേരി നമ്പിയദ്ദേഹം തന്നതാണ്. ഇത് കൈമോശം വരാതെ നല്ലപോലെ സൂക്ഷിച്ചു കൊള്ളണം" എന്നു പറഞ്ഞിട്ട് ആനകളെ മുറയ്ക്ക് നിറുത്തുവാൻ ആജ്ഞാപിച്ചു. ചന്ദ്രശേഖരനെ നടുക്കും ഭവാനിയെ അവന്റെ ഇടത്തുവശത്തും വലിയവേലായുധനെ വലത്തുവശത്തും നിർത്തി യഥാക്രമം അവയ്ക്കുള്ള പായസവും ധാരാളമായി പാനകവും കൊടുപ്പിക്കുകയും വന്നിരിക്കുന്നവർക്കൊക്കെ യഥായോഗ്യം ഭംഗിയായി ഭക്ഷണം കൊടുക്കുന്നതിനുചട്ടം കെട്ടുകയും ചെയ്തതിന്റെ ശേഷം ആ മനുഷ്യൻ കൊച്ചുരാമൻവൈദ്യനോടു വീണ്ടും "ഈ ചന്ദ്രശേഖരനും വലിയവേലായുധനും ഒരു മലയിൽത്തന്നെ ജനിച്ചു ഒരുമിച്ചു കളിച്ചു നടന്നു വളർന്നവരാണ്. വലിയ വേലായുധൻ കുഴിയിൽ വീണു പതിനഞ്ചു ദിവസം കഴിഞ്ഞപ്പോളാണ് ചന്ദ്രശേഖരൻ കുഴിയിൽവീണത്. വലിയ വേലായുധൻ വീണ കുഴി തിരുവിതാംകുറിൽ തന്നെയായിരുന്നു. ചന്ദ്രശേഖരൻ വീണ കുഴി മുക്കാൽഭാഗം തിരുവിതാംകൂറിലും കാൽഭാഗം കൊച്ചിരാജ്യത്തുമായിരുന്നു. അതിനാൽ ഇവനെ കൊച്ചീ സർക്കാർ ആളുകൾ കുഴിയിൽനിന്നും കയറ്റിക്കൊണ്ടുപോയി കൈവശപ്പെടുത്തി. പിന്നെ മഹാരാജാവുതിരുമാനസ്സിലെ കല്പനപ്രകാരം ഇവനെ അവിടെ നിന്നു ഉപായത്തിൽകൊണ്ടു പോന്നതു ഞാനാണ്. ഇവരുടെ ബാല്യ കഥകൾ ഒന്നും ഇപ്പോഴും ഇവൻ മറന്നിട്ടില്ല. അതിനാലാണ് അവർ കണ്ടപ്പോൾ പരസ്പരം അറിഞ്ഞതും ഇപ്പോഴും സ്നേഹിതരായി വർത്തിക്കുന്നതും. എനിക്കും ചന്ദ്രശേഖരനും തമ്മിലുള്ള ബന്ധം നീയും അറിഞ്ഞിരിക്കെണ്ടാതാകയാൽ ഞാനിത്രയും പറഞ്ഞതാണ്. ഇനി ഞാൻ പോകട്ടെ" എന്നു പറഞ്ഞിട്ട് പൂമുഖത്തു പോയിക്കിടന്നു. ആ മനുഷ്യനു ബോധം വീണത് പിന്നെ മൂന്നേമുക്കാൽനാഴിക കഴിഞ്ഞിട്ടാണ്. അപ്പോഴേക്കും അവിടെ കൂടിയിരുന്നവരെല്ലാം പിരിയുകയും ആനക്കാർ ആനകളെയും കൊണ്ട് പോവുകയും ചെയ്തിരുന്നു.

അന്ന് അരിപ്പാട്ടു ക്ഷേത്രത്തിൽ ഉത്സവത്തിന്റെ ആറാട്ടയിരുന്നല്ലോ. അന്നത്തെ എഴുന്നള്ളിപ്പു തലേ ദിവസത്തേക്കാൾ ഭംഗിയായിരുന്നു. ചന്ദ്രശേഖരന്റെ പുറത്ത് അരിപ്പാട്ടു ദേവനെ എഴുന്നള്ളിച്ചു നടുവിലും ഭവാനിയുടെ പുറത്ത് ഭഗവതിയെ എഴുന്നള്ളിച്ചു ഇടതുവശത്തും വലിയ വേലായുധന്റെ പുറത്ത് ഒരുപദേവനെ എഴുന്നള്ളിച്ചു വലതുവശത്തും

നിർത്തിയായിരുന്നു അന്നത്തെ എഴുന്നള്ളിപ്പ്. ഭവാനിക്കും വലിയ വേലായുധനും പൊക്കം ഒരേ പോലെയായിരുന്നു ചന്ദ്രശേഖരനു ഈ രണ്ടാനകളേക്കാൾ ഒരു മുഴം പൊക്കം അധികവുമായിരുന്നു. അങ്ങിനെയായാലാണല്ലോ എഴുന്നള്ളിപ്പിന്റെ ഭംഗിക്കു തികച്ചിൽവരുന്നത്. എന്നാൽഅന്നും ഒരു ന്യൂനതയുണ്ടായിരുന്നു. അത് ചന്ദ്രശേഖരനെ കെട്ടിച്ച തലയിൽക്കെട്ടിനു വലിപ്പം പോരായിരുന്നു എന്നുള്ളതാണ്. വലിയ വേലായുധൻ അക്കാലത്തുണ്ടായിരുന്ന ആനകളെക്കാലെല്ലാം വലുതായിരുന്നു. അങ്ങിനെയിരുന്ന ആ ആനയ്ക്ക് കെട്ടിയാൽ കണ്ണുമൂടിപ്പോകുമെന്നുള്ളതിനാൽ കെട്ടിയ്ക്കാതെ വെറുതെ വെച്ചിരുന്നതായിരുന്നു അരിപ്പാട്ടെ വലിയ സ്വർണ്ണതലയിൽക്കെട്ട്. ആ തലയിൽക്കെട്ടായിരുന്നു ചന്ദ്രശേഖരനെ അണിയിച്ചിരുന്നത്. എന്നിട്ടും ചന്ദ്രശേഖരനു പാകമാകുന്നതിന്നു എട്ടംഗുലം വീതിയും പത്തിനാറംഗുലം നീളവും കൂടി വേണ്ടിയിരുന്നു. എന്നാൽ ഈ ന്യൂനത അരിപ്പാട്ടു മാത്രമുണ്ടായി എന്നല്ല; അമ്പലപ്പുഴ, ആറന്മുള, വൈക്കം മുതലായ മഹാക്ഷേത്രങ്ങളിലെ വലിയ തലയിൽക്കെട്ടുകളായാലും ചന്ദ്രശേഖരനു കെട്ടിച്ചാൽ ഇങ്ങനെതന്നെയാണ് ഇരിക്കാറുള്ളത്.

അരിപ്പാട്ട് ഉത്സവം കഴിഞ്ഞതിന്റെ ശേഷം അരിപ്പാട്ടുനിന്നു രണ്ടു മൂന്നു നാഴിക തെക്കു "മുതുകുളം' എന്ന ദേശത്ത് താമസിച്ചിരുന്ന 'മൂലയ്ക്കൽപിള്ള' എന്നൊരാൾ ചെന്നു ചന്ദ്രശേഖരനെ ഒന്ന് സൽക്കരിക്കുന്നതിനായി അയാളുടെ വീട്ടിൽ കൊണ്ടുചെന്നാൽക്കൊള്ളാമെന്നു രാമശ്ശാരോടു പറഞ്ഞു. അതനുസരിച്ച് രാമശ്ശാരും കേശവനും ചന്ദ്രശേഖരനേയും ഭവാനിയേയും കൊണ്ട് അവിടെപ്പോയിരുന്നു. വിരുന്നുസൽക്കാരം ബഹുകേമമായിരുന്നു. ചന്ദ്രശേഖരനും ഭവാനിക്കും തീറ്റക്ക് തെങ്ങിൻപട്ട കൂടാതെ പഴക്കുല, നാളികേരം, പായസം മുതലായവയും ധാരാളമായി കൊടുത്തു. രാമശ്ശാരുടെയും കേശവന്റെയും ഊണിന്റെ വട്ടവും കേമമായിരുന്നു. മൂലയ്ക്കൽ പിള്ള ചന്ദ്രശേഖരനെ ക്ഷണിച്ചു ഇപ്രകാരം സല്ക്കരിച്ചതിനു കാരണമുണ്ടായിരുന്നു. മൂലയ്ക്കൽ പിള്ള കുഞ്ചിക്കുട്ടിപ്പിള്ള സർവാധികാര്യക്കാരദ്ദേഹത്തിന്റെ ഒരാപ്തമിത്രമായിരുന്നു. ചന്ദ്രശേഖരൻ സർവാധികാര്യക്കാരദ്ദേഹത്തിന്റെ വാത്സല്യഭാജനവുമായിരുന്നല്ലോ. എന്നു മാത്രമല്ല, സർവാധികാര്യക്കാരദ്ദേഹം ഒടുക്കം ദിക്കുവിട്ടു പോയപ്പോൾ മൂലയ്ക്കൽപിള്ളയുടെ വീട്ടിൽകയറി അദ്ദേഹത്തിന്റെ

കൈയ്യിലുണ്ടായിരുന്ന സ്വർണ്ണപ്പിടിവാളും മറ്റും പിള്ളയെ ഏല്പിച്ചു കൊടുക്കുകയും "ഞാൻ തിരിച്ചു വന്നുവെങ്കിൽ ഇവയെല്ലാം തിരിയെ ത്തരണം വന്നില്ലെങ്കിൽ നിങ്ങൾക്ക് എടുക്കാം." എന്നു പറയുകയും ചെയ്തിട്ടാണ് പോയത്. സർവാധികാര്യക്കാരദ്ദേഹം തിരിച്ചുവരായ്ക കൊണ്ട് ആ സാധനങ്ങളെല്ലാം ആ പിള്ളയ്ക്കു കിട്ടി. ആ സ്വർണ്ണപ്പിടിവാൾ മൂലയ്ക്കൽ പിള്ളയുടെ വീട്ടിൽ ഇപ്പോഴും ഇരിക്കുന്നുണ്ട്. അന്ന് ആ പിള്ള ആ സ്വർണ്ണപ്പിടിവാളെടുത്തു ചന്ദ്രശേഖരനെ കാണിക്കുകയും അവൻ ഏറ്റവും ദുഖത്തോടുകൂടി മുട്ടുകുത്തി നമസ്കരിക്കുകയും ചെയ്തു. മൂന്നു ദിവസം സുഖമായിട്ടു അവിടെ താമസിച്ചതിന്റെ ശേഷം നാലാം ദിവസം ചന്ദ്രശേഖരൻ അവിടെ നിന്നു യാത്രയായി. അപ്പോഴും പിള്ള ചന്ദ്ര ശേഖരനും ഭവാനിക്കും പഴക്കുല മുതലായവ കൊടുക്കുകയും രാമശ്ശാർക്കും കേശവനും മുണ്ടും നേര്യതും സമ്മാനിക്കുകയും മുഹമ്മദീയസ്ത്രീക്ക് കൊടുക്കുന്നതിനു മൂന്നര രൂപ രാമശ്ശാരെ ഏല്പിക്കുകയും ചെയ്തു സന്തോഷിപ്പിച്ചയച്ചു.

മൂലക്കൽ പിള്ളയുടെ വീട്ടിൽനിന്നു പോയവഴിക്കു പിന്നെയും ചന്ദ്രശേഖരൻ നാടാലയ്ക്കൽ കയറി. ഭവാനിയും ആനക്കാരന്മാരും കൂടെ ഉണ്ടായിരുന്നുവെന്നുള്ളത് പറയണമെന്നില്ലല്ലോ. കൊച്ചുരാമവൈദ്യർ അപ്പോഴും ചന്ദ്രശേഖരനും ഭവാനിക്കും പഴക്കുല മുതലായവയും ആനക്കാർക്ക് ഭക്ഷണവും സമ്മാനങ്ങളും വഴിച്ചെലവിനുവേണ്ട പണവും മുഹമ്മദീയസ്ത്രീയുടെ കാര്യം രാമശ്ശാർ പറഞ്ഞറിയുകയാൽ അവൾക്കു കൊടുക്കുന്നതിനു പ്രത്യേകം അഞ്ചു രൂപയും കൊടുത്തു. ചന്ദ്രശേഖരൻ അപ്പോഴും സർവാധികാര്യക്കാരദ്ദേഹത്തിന്റെ പ്രതിമയ്ക്ക് മൂന്നു പ്രദിക്ഷണം വച്ചു മുട്ടുകുത്തി നമസ്കരിച്ചിട്ട് അപ്പോൾതന്നെ പുറപ്പെടു കയും നാലു ദിവസം കൊണ്ട് ഭവാനി, രാമശ്ശാർ,കേശവൻ എന്നിവരോടു കൂടി സസുഖം കൊട്ടാരക്കരെ ചെന്നുചേരുകയും ചെയ്തു.

ചന്ദ്രശേഖരൻ രണ്ടുമൂന്നു മാസത്തേക്ക് സ്വസ്ഥാനം വിട്ട് എവിടെയോ പോയിരുന്നു എന്നും പിന്നെ ഒരു പിടിയാനയെ (ഭവാനി)യും കൊണ്ട് മടങ്ങി വന്നു എന്നും തിരികെ വന്നു എന്നും മുൻപ് പറഞ്ഞിട്ടുണ്ടല്ലോ. എന്നാൽ ചന്ദ്രശേഖരൻ പോയിരുന്നത് ഈ പിടിയാനയെ കൊണ്ടുവരാനായിട്ടല്ലായിരുന്നു. അവൻ പോയതിന്റെ കാരണം വേറെയായിരുന്നു. അതോടുകൂടി ഇതും സാധിച്ചുവെന്നെയുള്ളൂ.

ചന്ദ്രശേഖരൻ സംസ്ഥാനം വിട്ടുപോയതിന്റെ വാസ്തവകാരണം താഴെ പറഞ്ഞുകൊള്ളുന്നു.

മുൻകാലങ്ങളിൽ കൊട്ടാരക്കാരെ നിന്നും ചെങ്കോട്ടയ്ക്കു പോകുന്നതിനു പത്തനാപുരം, ആര്യങ്കാവ് മുതലായ സ്ഥലങ്ങളിൽകൂടി ഒരു മൂന്നടിപ്പാത മാത്രമെയുണ്ടായിരുന്നുള്ളു. അതുതന്നെ കാട്ടാന, കടുവാ, കരടി മുതലായ ദുഷ്ടമൃഗങ്ങൾ നിറഞ്ഞ വനാന്തരങ്ങളിൽ കൂടിയായിരുന്നു. പത്തനാപുരത്തുനിന്നു പുറപ്പെട്ടാൽ മനുഷ്യർക്ക് അഭയസ്ഥാനമായിട്ടു പതിനാലു നാഴിക കിഴക്കു 'കഴുതയുരുട്ടി' എന്ന സ്ഥലത്തുള്ള ഒരൂട്ടുപുര മാത്രമേ മുൻപുണ്ടായിരുന്നുള്ളൂ. മുൻകാലങ്ങളിൽ ചെങ്കോട്ടയ്ക്കു പോകുന്നവർ പത്തനാപുരത്തുനിന്ന് പുറപ്പെട്ടാൽ കഴുതയുരുട്ടിയിൽച്ചെന്ന് ഊണു കഴിച്ച് ഉടനെ പുറപ്പെട്ടു വൈകുന്നേരം ആര്യങ്കാവിൽ എത്തി താമസിക്കുകയും പിറ്റേ ദിവസം അവിടെനിന്നു പോയി ചെങ്കോട്ടയിലെത്തുകയുമായിരുന്നു പതിവ്. വഴിയുടെ ഭയങ്കരത്വം നിമിത്തം പത്തും പതിനഞ്ചും പേരൊരുമിച്ചല്ലാതെ അക്കാലത്ത് അതിലെ പോകാറില്ല. എന്നാൽത്തന്നെയും പ്രാണഭീതിയോടു കൂടിയാണ് മനുഷ്യർ അതിലെ പോകുന്നത്.

ഒരു കാലത്ത് ആര്യങ്കാവിനും കഴുതയുരുട്ടിക്കും മദ്ധ്യേയുള്ള കൊടുങ്കാട്ടിൽ കൊലകൊമ്പനും ഒറ്റയാനും (കൂട്ടുവിട്ടു ഒറ്റയ്ക്ക് നടക്കുന്നവനും) ആയ ഒരു വലിയ കാട്ടാന വന്നുചേർന്നു. ആ ആന അതിലെ പോകുന്ന വഴിപോക്കരെ പലവിധത്തിൽ ഉപദ്രവിക്കുകയും കുത്തിക്കൊല്ലുകയും ചെയ്തുകൊണ്ടിരുന്നു. ഒരിക്കൽ ഏതാനും പരദേശബ്രാഹ്മണർ കൊട്ടാരക്കര വരാനായി ചെങ്കോട്ടയിൽനിന്നു പുറപ്പെട്ടു. ആര്യങ്കാവ് കഴിഞ്ഞു സ്വല്പം പടിഞ്ഞാറോട്ടു വന്നപ്പോൾ മേല്പറഞ്ഞ കൊമ്പൻ കാടും പടലുമാകപ്പാടെ തകർത്തുകൊണ്ടു പാഞ്ഞു വരുന്നതുകണ്ട്, അവർ പ്രാണഭീതിയോടുകൂടി ഓടിത്തുടങ്ങി. അവരുടെ പിന്നാലെ ആനയുമെത്തി. ആയുർബ്ബലംകൊണ്ടും ഇശ്വരകാരുണ്യത്താലും ആ ബ്രാഹ്മണർ ആ കൊലകൊമ്പന്റെ കൈയിൽപ്പെടാതെ ഓടിയോടി ഒരു വിധത്തിൽ കഴുതയുരുട്ടിയിലുള്ള ഊട്ടുപുരയിൽ ചെന്നെത്തി. അതിൽപ്പിന്നെയാണ് അവുടെ ശ്വാസം വീണത്. ആ ഊട്ടുപുരയിൽ ക്കയറിയാൽപ്പിന്നെ പേടിക്കാനൊന്നുമില്ല. ദുഷ്ടമൃഗങ്ങളെ ഭയപ്പെട്ടു ഊട്ടുപുരയുടെ ചുറ്റും വലിയ കിടങ്ങും ആ കിടങ്ങിന്റെ അകവശത്ത്

തടികൾകൊണ്ട് ഏറ്റവും ബലത്തൊടുകൂടിയ അഴിയുമുണ്ടായിരുന്നു. മനുഷ്യർക്ക് കിടങ്ങുകടന്നു ഊട്ടുപുരയിൽ ചെല്ലുന്നതിനു ഒരു തടിപ്പാലവും ഇട്ടിട്ടുണ്ടായിരുന്നു. ആ ഒറ്റത്തടി പാലത്തിൽന്മേൽക്കൂടി മനുഷ്യർക്കല്ലാതെ മൃഗങ്ങൾക്ക് കടന്നുചെല്ലാൻ നിവൃത്തിയുമില്ലായിരുന്നു. ഒരിക്കൽ ഒരു കരടി ആ ഊട്ടുപുരയിൽനിന്നു ഒരു ബ്രാഹ്മണനെ പിടിച്ചുകൊണ്ടുപോയി. അതിൽപ്പിന്നെയാണ് അവിടെ കിടങ്ങും അഴിയും മുണ്ടാക്കിയത്.

ബ്രാഹ്മണർ ഊട്ടുപുരയിലെത്തിയപ്പോഴേക്കും കാട്ടാന കിടങ്ങിന്റെ മറുകരയിൽ എത്തിക്കഴിഞ്ഞു. ആന കോപാന്ധനായി പാലം വലിച്ചു കളഞ്ഞിട്ടു അവിടെ നിന്നുകൊണ്ട് രണ്ടു മൂന്നു പ്രാവശ്യം വലിയ ശബ്ദം പുറപ്പെടുവിച്ചു കിടങ്ങിനപ്പുറം കടക്കാൻ ആ കൊമ്പനാന വളരെ ശ്രമിച്ചു നോക്കി. എങ്കിലും സാധിച്ചില്ല. ഒടുക്കം ആ കൊലക്കൊമ്പൻ ഇച്ഛാഭംഗ ത്തോടെ മടങ്ങിപ്പോയി. എങ്കിലും ആ ബ്രാഹ്മണർക്കും ഊട്ടുപുര യിലുണ്ടായിരുന്ന മറ്റു വഴിപോക്കാർക്കും അവിടെ സ്ഥിരതാമസക്കാരായ ഭരിപ്പുകാർ മുതലായവർക്കും ഭയം നിമിത്തം അന്ന് രാത്രിയിൽ ഉറക്കം നേരെ വന്നില്ല എല്ലാവരും അത്താഴം കഴിച്ച് വാതിലുമടച്ചു കിടന്നു. പിറ്റേ ദിവസം നേരം വെളുത്തിട്ടും ആ ബ്രാഹ്മണർക്ക് അവിടെ നിന്നു പോകുവാൻ ധൈര്യമുണ്ടായില്ല അവർ അന്ന് ഉച്ചക്ക് ഊണു കഴിഞ്ഞിട്ടേ അവിടെ നിന്നും പോയുള്ളൂ.

അന്നു വൈകുന്നേരമായപ്പോഴേക്കും ആ ബ്രാഹ്മണർ കൊട്ടാരക്കര യെത്തി. ഉടനെ കുളിച്ചു അവർ ഗണപതിയുടെ നടയിൽച്ചെന്നു നിന്ന് "അല്ലയോ ഭഗവാനെ! വിഘ്നേശ്വരാ! ഒരു കൊമ്പനാനായുടെ ഉപദ്രവം നിമിത്തം മനുഷ്യർക്ക് ഇവിടെ നിന്ന് കിഴക്കോട്ടുപോകുന്നതിനും കിഴക്കുള്ളവർക്ക് ഇങ്ങോട്ട് വരുന്നതിനും നിവൃത്തിയില്ലാതായിരിക്കുന്നു. ഇതിനു ഭഗവാൻതന്നെ ഒരു നിവൃത്തിയുണ്ടാക്കിത്തരണം. ഇവിടെ വിചാരിച്ചാൽ ഇതിനു യാതൊരു പ്രയാസവുമില്ല ചന്ദ്രശേഖരനെ ഇവിടെ നിന്ന് അയച്ചാൽമതി. അവൻ ചെന്ന് ആ കൊലക്കൊമ്പന്റെ കഥ കഴിച്ചുവരും. അതിനാൽ അതിലേക്കു കൃപയുണ്ടാകണം" എന്നു സങ്കടത്തോടുകൂടി മനസ്സിരുത്തി ഭക്തിപൂർവ്വം പ്രാർത്ഥിച്ചു. അതിനാൽ ആ ഗണപതി ഭഗവാൻ തോന്നിച്ചിട്ടു ആ കാട്ടാനയെ കൊല്ലാനായിട്ടാണ് ചന്ദ്രശേഖരൻ പോയിരുന്നത്. അന്ന് അതിനായി കാട്ടിൽത്താമസി

ച്ചിരുന്നപ്പോൾ ആ പിടിയാനയുമായി പരിചയപ്പെടുകയും പരസ്പരം സ്നേഹിക്കുകയും ചെയ്യുകയാൽ ചന്ദ്രശേഖരൻ ആ പ്രണയിനിയെക്കൂടെ കൊണ്ടുപോന്നു എന്നേയുള്ളൂ.

ചന്ദ്രശേഖരൻ കാട്ടാനയെ കൊല്ലാനായി പോയിട്ട് കഴുതയുരുട്ടിയിൽനിന്ന് സ്വല്പം കിഴക്കോട്ടു ചെന്നു. വഴിയിൽനിന്നുകൊണ്ട് അത്യുച്ചത്തിൽ ഒന്നു കൂകി അതുകേട്ടു ആ കാട്ടാനയും കൂകി. ചന്ദ്രശേഖരൻ പിന്നെയും കൂകി. അപ്പോഴും കാട്ടാന ഏറ്റു കൂകി. ചന്ദ്രശേഖരൻ മൂന്നാമതു കൂകിയപ്പോഴേക്കും കാട്ടാന അടുത്തെത്തിക്കഴിഞ്ഞിരുന്നു. ഉടനെ അവർ തമ്മിൽ യുദ്ധവുമാരംഭിച്ചു. വഴിയിൽ നിന്നുകൊണ്ട് അവർ തമ്മിലുണ്ടായ ആ യുദ്ധം ഏറ്റവും ഭയങ്കരമായിരുന്നു. കിഴക്കുനിന്നും പടിഞ്ഞാറുനിന്നും കിഴക്കോട്ടു പോകുന്നതിനായി രണ്ടുഭാഗത്തും വന്നുകൂടിയ ഏറിയോരു ജനങ്ങൾ ദൂരെ മാറിനിന്നുകൊണ്ടും വലിയ മരങ്ങളിലും മറ്റും കയറിയിരുന്നുകൊണ്ടും ആ യുദ്ധം കണ്ടു ഭയപ്പെടുകയും അത്ഭുതപ്പെടുകയും ചെയ്തു. ആ യുദ്ധകാലത്തു പേടിച്ചിട്ട് ആരും ആ വഴിയെ കിഴക്കോട്ടും പടിഞ്ഞാട്ടും പോവുകയുണ്ടായില്ല. ആ ആനകൾ തമ്മിൽ കൊമ്പുകൾ കൂട്ടിയിടിച്ച അടികളുടെ ശബ്ദം വളരെദൂരെ കേൾക്കാമായിരുന്നു. അങ്ങനെ ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോഴേക്കും ആ കാട്ടാന പിൻതിരിഞ്ഞു കാട്ടിലേക്ക് ഓടി. പിന്നാലെ ചന്ദ്രശേഖരനും ഓടി. പിന്നത്തെക്കഥയൊന്നും ആർക്കും അറിയാൻപാടില്ലായിരുന്നു.

അനന്തരം അഞ്ചെട്ടുദിവസം കഴിഞ്ഞപ്പോൾ ഒരു ദിവസം ചന്ദ്രശേഖരൻ കഴുതയുരുട്ടിയിലുള്ള ഊട്ടുപുരയുടെ സമീപത്തു കിടങ്ങിന്റെ മറുകയിൽ വന്നുനിന്ന് ഉറക്കെ ഒരു ശബ്ദം പുറപ്പെടുവിച്ചു. അതു കേട്ടു ഭയപ്പെട്ടു ഭരിപ്പുകാരൻ മുതലായവർ മുമ്പു ബ്രാഹ്മണരെ ഓടിച്ചുകൊണ്ടുവന്ന കാട്ടാനയായിരിക്കുമെന്നു വിചാരിച്ചു കിടങ്ങിന്റെ ഇക്കരെ നിന്നുകൊണ്ടു നോക്കി. അപ്പോൾ ഇതു കാട്ടാനയല്ലെന്നും ചന്ദ്രശേഖരനാണെന്നും അവർക്കു മനസ്സിലായി. ചന്ദ്രശേഖരനെക്കണ്ട് അവർക്കൊക്കെ നല്ല പരിചയമുണ്ടായിരുന്നു. ചന്ദ്രശേഖരനെ രാമയ്യാർ പലപ്പോഴും കൊണ്ടുചെല്ലുകയും ആ സമയങ്ങളിലെല്ലാം ചന്ദ്രശേഖരന് ഊട്ടുപുരയിൽ നിന്നു ചോറും മറ്റും കൊടുക്കുകയും ചെയ്തിരുന്നു. അതോർത്താണ് അവൻ അവിടെ ചെന്നു വിളിച്ചത്. കാട്ടാനയുമായുള്ള യുദ്ധം തുടങ്ങിയതിൽപ്പിന്നെ അവൻ ആഹാരമൊന്നും കഴിച്ചിരുന്നില്ല.

അതിനാലിപ്പോൾ ചന്ദ്രശേഖരനു വിശപ്പും ദാഹവും കലശലായിട്ടുണ്ടായിരുന്നു. അവൻ വളരെ ക്ഷീണിക്കുകയും ചെയ്തിരുന്നു. ചന്ദ്രശേഖരന്റെ പാരവശ്യം കണ്ടിട്ട് ഭരിപ്പുകാരൻ "ചന്ദ്രശേഖരാ! നീ കുറച്ചു ദൂരെ മാറിനിന്നാൽ നിനക്കു വെള്ളവും ചോറും തരാം" എന്നു വിളിച്ചുപറഞ്ഞു. അതുകേട്ടു ചന്ദ്രശേഖരൻ മാറിനിന്നു. ഭരിപ്പുകാരന്റെ ഭൃത്യന്മാർ ചന്ദ്രശേഖരനു മതിയാകത്തക്കവണ്ണം ചോറും വെള്ളവും പാലത്തിന്മേൽക്കൂടി കിടങ്ങിന്റെ മറുകരയിൽ കൊണ്ടുചെന്നു കൊടുത്തു. ചന്ദ്രശേഖരൻ ചോറും തിന്നു വെള്ളവും കുടിച്ചു വയർ നിറച്ചുകൊണ്ടാണു പിടിയാനയോടുകൂടി കൊട്ടാരക്കരെ ചെന്നുചേർന്നത്. പിന്നെ ആ കാട്ടാനയെ ആ ദിക്കിലെങ്ങും കാണാതെയായതിനാൽ വഴിപോക്കർ യഥാപൂർവ്വം ആ വഴിയെ സഞ്ചരിച്ചുതുടങ്ങുകയും ചെയ്തു.

ചന്ദ്രശേഖരൻ പിടിയാനയോടുകൂടി കൊട്ടാരക്കരെയെത്തി ഏതാനും ദിവസം കഴിഞ്ഞപ്പോഴേക്കും വഴിക്കാരെ ഉപദ്രവിച്ചുകൊണ്ടിരുന്ന കാട്ടാനയെ ചന്ദ്രശേഖരൻ കുത്തിക്കൊന്നു ജനോപദ്രവം തീർത്തിരിക്കുന്നു എന്നുള്ള വർത്തമാനം സർവ്വത്ര പ്രസിദ്ധമായി. അനന്തരം അഞ്ചാറു മാസം കഴിഞ്ഞപ്പോൾ ആര്യങ്കാവിനും കഴുതയുരുട്ടിക്കും മധ്യേയുള്ള കൊടുങ്കാട്ടിൽ ഒരു വലിയ ആനയുടെ അസ്ഥികൂടവും കൊമ്പും കിടക്കുന്നതായി പത്തനാപുരം തഹശീൽദാർക്ക് അറിവുകിട്ടി. ഈ വർത്തമാനം അറിഞ്ഞപ്പോൾ ഈ അസ്ഥികൂടവും കൊമ്പുകളും ചന്ദ്രശേഖരൻ കുത്തിക്കൊന്ന കാട്ടാനയുടേതാണെന്നു തഹശീൽദാർ തീർച്ചപ്പെടുത്തി. ഈ കൊമ്പുകളെടുത്തു സർക്കാരിലേല്പിക്കേണ്ടത് അത്യാവശ്യമാകയാൽ അവ കിടക്കുന്ന സ്ഥലത്തു പോകണമെന്നും അദ്ദേഹം നിശ്ചയിച്ചു. എന്നാൽ അവ കിടക്കുന്നത് എവിടെയാണെന്നറി യാതെ പോയാലെങ്ങനെയാണെന്നുള്ള സംശയവും ദുഷ്ടമൃഗങ്ങൾ നിറഞ്ഞ കാട്ടിൽ സഞ്ചരിക്കാനുള്ള ഭയവും അദ്ദേഹത്തിന്റെ മനസ്സിൽ ഉണ്ടാകാതെയിരുന്നില്ല. ഇതിനെക്കുറിച്ചു വളരെ നേരം ആലോചിച്ചതിന്റെ ശേഷം ചന്ദ്രശേഖരനെ വരുത്തി അവനോടുകൂടി പൊയ്ക്കളയാമെന്ന് ഒടുക്കം അദ്ദേഹം തീർച്ചപ്പെടുത്തി. "ചന്ദ്രശേഖരൻ കൂടെയുണ്ടായിരുന്നാൽ പിന്നെ ദുഷ്ടമൃഗങ്ങളെ ഭയപ്പെടാനില്ല. കാട്ടാനയെ കൊന്നിട്ട സ്ഥലം അവൻ കാണിച്ചു തരികയും ചെയ്യും" എന്നായിരുന്നു തഹശീൽദാരുടെ വിശ്വാസം. അതിനാലദ്ദേഹം രാമശ്ശാ!ർ ചന്ദ്രശേഖരനോടുകൂടി പത്തനാ പുരത്തു

ചെല്ലുന്നതിന് എഴുതിയയച്ചു ചട്ടംകെട്ടി. അതനുസരിച്ചു രാമശ്ശാർ ചന്ദ്രശേഖരനെയും കൊണ്ട് ഒരു ദിവസം നേരം വെളുത്തപ്പോൾ തഹശീൽദാർ താമസിക്കുന്ന വീട്ടിന്റെ പടിക്കലെത്തി. ഭവാനിയോടുകൂടി കേശവനും ഒരുമിച്ചുതന്നെയുണ്ടായിരുന്നു. തഹശീൽദാരദ്ദേഹം കാലത്ത്, ഉണർന്നെണീറ്റു പുറത്തു വന്നപ്പോൾ ആദ്യം കണ്ടതു ചന്ദ്രശേഖരനെയാണ്. "എന്നു കാഴ്ച കണ്ടതു ചന്ദ്രശേഖരനെയാണല്ലോ. ഇതൊരു സുദിനം തന്നെ, ഇനി കാര്യമെല്ലാം സഫലമാകും" എന്നു മനസ്സിൽ വിചാരിച്ചുകൊണ്ട് അദ്ദേഹം ചന്ദ്രശേഖരനും ഭവാനിക്കും ഉടനെ വേണ്ടതുപോലെ തീറ്റകൊടുക്കുന്നതിനു ചട്ടംകെട്ടീട്ടു ദിനകൃത്യങ്ങൾക്കായി പോയി. അദ്ദേഹം കുളിയും മറ്റും കഴിഞ്ഞു വന്നപ്പോഴേക്കും കഞ്ഞി കാലമായിരുന്നു. (അക്കാലത്തു കാലത്തേ കഞ്ഞിയാണ്. കാപ്പിയും മറ്റും പതിവില്ലായിരുന്നു). ഉടനെ തഹശീൽദാരദ്ദേഹം കഞ്ഞി കുടിക്കുകയും രാമശ്ശാർക്കും കേശവനും കഞ്ഞി കൊടുപ്പിക്കുകയും ചെയ്തു. അപ്പോഴേക്കും ചന്ദ്രശേഖരനും ഭവാനിയും തീറ്റ തിന്നുകഴിഞ്ഞിരുന്നു. ഉടനെ തഹസീൽദാരദ്ദേഹം ചന്ദ്രശേഖരന്റെ അടുക്കൽച്ചെന്ന്, "ചന്ദ്രശേഖരാ! നീയാ കാട്ടാനയെ കുത്തിക്കൊന്നിട്ടത് എവിടെയാണെന്നു കാണിച്ചുതരണം. അതിനായിട്ടാണ് നിന്നെ ഞാനിവിടെ വരുത്തിയിരിക്കുന്നത്" എന്നു പറഞ്ഞു. അതു കേട്ടു ചന്ദ്രശേഖരൻ സമ്മതിച്ചതായി തലകുലുക്കുകയും ഒരു ശബ്ദം പുറപ്പെടുവിക്കുകയും ചെയ്തു. ഉടനെ തഹശീൽദാർ യാത്രയ്ക്കൊരുങ്ങിപ്പുറപ്പെട്ടു. അപ്പോൾ ചന്ദ്രശേഖരൻ അദ്ദേഹത്തിന്റെ മുമ്പിൽ ചെന്നു നട നാലും മടക്കിയിരുന്നു. ചന്ദ്രശേഖരൻ മടക്കിയാലും മടക്കിയ മുൻകാലിന്മേലും പിന്നെയൊരു കയറ്റു കോവണിപ്പടിയിന്മേലും കൂടി ചവിട്ടിയെങ്കിലേ അവന്റെ കഴുത്തിൽക്കയറാൻ സാധിക്കയുള്ളൂ. അവന്റെ തലയുടെ ഉയർച്ച അത്രയ്ക്കുമാത്രമുണ്ടായിരുന്നു. അതിനാൽ ഒരു കയറ്റുകോണി അവന്റെ കച്ചക്കയറിന്മേൽ കെട്ടി സദാ തൂക്കിയിട്ടിരിക്കും. തഹശീൽദാരദ്ദേഹം പതിവുപോലെ കാലിന്മേലും കയറ്റുകോവണിമേലും ചവിട്ടി ചന്ദ്രശേഖരന്റെ കഴുത്തിൽ കയറിയിരുന്നു. ഉടനെ ചന്ദ്രശേഖരൻ കിഴക്കോട്ടു നടന്നുതുടങ്ങി. ഭവാനിയുടെ പുറത്തു കയറി രാമശ്ശാരും കേശവനും പിന്നാലെയും പോയി. അവർ ഏകദേശം പതിനൊന്നു മണിയായപ്പോഴേക്കും കഴുതയുരുട്ടിയിലെത്തി. വിചാരിച്ചിരിക്കാത്ത സമയത്തു തഹശീൽദാർ ചെന്നുചേർന്നതുകൊണ്ടു കാര്യമെന്തെന്നറിയാതെ ഭരിപ്പുകാരനും മറ്റും ആദ്യം സ്വല്പമൊന്നു അന്ധാളിച്ചു.

പിന്നെ കാര്യം മനസ്സിലാവുകയാൽ അവർക്കു സമാധാനമായി, ഉടനെ അവർ ഊണു കാലമാക്കി. തഹശീൽദാരും രാമശ്ശാരും കേശവനും ഊണു കഴിച്ചു. തെങ്ങിൻപട്ട, ചോറ്, പഴക്കുല മുതലായവ ചന്ദ്രശേഖരനും ഭവാനിക്കും ധാരാളമായി കൊടുക്കയും ചെയ്തു. ഉടനെ അവർ അവിടെ നിന്നു യഥാപൂർവ്വം യാത്രയായി. പിന്നത്തെ യാത്ര വലിയ കൊടുങ്കാട്ടിൽക്കൂടിയായിരുന്നു. "ഏതെങ്കിലും വരുന്നതൊക്കെ വരട്ടെ" എന്നു വിചാരിച്ചു തഹശീൽദാരും ആനക്കാരും ധൈര്യസമേതം ആനക ളുടെ പുറത്തുതന്നെയിരുന്നു. എന്നാൽ തഹശീൽദാരുടെയും മറ്റും മേൽ വള്ളികളുടെ അഗ്രം പോലും മുട്ടാതെ സൂക്ഷിച്ചാണ് ചന്ദ്രശേഖരനും ഭവാനിയും അവരെക്കൊണ്ടുപോയത്. അങ്ങനെ പോയി "ഒറ്റക്കല്ല്" എന്നു പറയുന്ന സ്ഥലത്തുനിന്ന് ഏകദേശം ആറുനാഴിക കിഴക്കുവടക്കായിട്ട് ഒരു സ്ഥലത്തുചെന്നപ്പോൾ ചന്ദ്രശേഖരൻ അവിടെനിന്നു. അപ്പോൾ അവിടെ മലയിൽനിന്നൊഴുകുന്ന ഒരു തോട്ടിൽ (അരുവിയിൽ) ഒരാനയുടെ അസ്ഥികൂടവും കൊമ്പുകളും കിടക്കുന്നതു തഹശീൽദാരും മറ്റും കണ്ടു. ചന്ദ്രശേഖരൻ ആ കൊമ്പുകൾ ഇളക്കിയെടുത്ത്, ഒന്ന് ഭവാനിയുടെ കൈയിൽ കൊടുത്തു. ഒന്ന് അവൻതന്നെ വഹിക്കുകയും ചെയ്തുകൊണ്ട് അവിടെനിന്ന് തിരിയെ യാത്രയായി. ആ കൊമ്പുകളുടെ വലിപ്പം അസാമാന്യമായിരുന്നതിനാൽ അവ കണ്ടു തഹശീൽദാരും മറ്റും വളരെ അത്ഭുതപ്പെട്ടു. ആ കൊമ്പുകൾക്ക് വലിയ കൊലയാനകളുടെ കൊമ്പു കളിൽ ഇരട്ടി വലിപ്പമുണ്ടായിരുന്നു.

അവർ ഏകദേശം മൂന്നുമണിയായപ്പോഴേക്കും തിരിയെ കഴുതയു രുട്ടിയിലെത്തി. ആനക്കാരും അവിടെയിരുന്നു കുറച്ചുനേരം വിശ്രമിച്ചു. ചന്ദ്രശേഖരനും ഭവാനിയും കുറേശ്ശെ വെള്ളം കുടിക്കുകയും ചെയ്തു. ആ ആനക്കൊമ്പുകൾ കണ്ടപ്പോൾ ഭരിപ്പുകാരൻ മുതലായവർക്ക് അവിടെ മുൻപു ചിലപ്പോൾ വരാറുള്ള വലിയ കാട്ടാനയെക്കുറിച്ച് ഓർമ്മ വരിക യാൽ ആ ആനയെസ്സംബന്ധിച്ചുള്ള കഥകളെല്ലാം അവർ പറഞ്ഞു തഹശീൽദാരെ കേൾപ്പിച്ചു. അപ്പോൾത്തന്നെ തഹശീൽദാർ ചന്ദ്രശേഖര ന്റെ കഴുത്തിലും രാമശ്ശാരും കേശവനും ഭവാനിയുടെ പുറത്തും കയറി അവിടെ നിന്നും രാത്രി പുറപ്പെട്ട് ഏഴുമണിയായപ്പോഴേക്കും പത്തനാപുര ത്തു തഹശീൽദാരുടെ വീട്ടിലെത്തി. അപ്പോഴേക്കും തഹശീൽദാർക്കും ആനക്കാർക്കും അത്താഴത്തിനും ആനകൾക്കു തീറ്റയ്ക്കും വേണ്ടതെല്ലാം

തയ്യാറായിരുന്നു. ചന്ദ്രശേഖരനും ഭവാനിയും ആ ആനക്കൊമ്പുകൾ തഹശീൽദാരുടെ വീട്ടിന്റെ വരാന്തയിൽ കൊണ്ടുചെന്നുവെച്ചിട്ട് മുറ്റത്തു നിന്നു. തഹശീൽദാർ അത്താഴത്തിനിരുന്ന ഉടനെ ആനക്കാർക്കും ചോറു കൊടുക്കാൻ പറഞ്ഞു. അരിവെയ്പുകാരൻ അവരെ അത്താഴത്തിനു വിളിച്ചപ്പോൾ, "ഞങ്ങൾ ഈ ആനകളെക്കൊണ്ടുപോയി തളച്ചു തീറ്റ കൊടുത്തിട്ടുവരാം" എന്നു പറഞ്ഞു. ഉടനെ അയാൾ ചെന്നു ചന്ദ്രശേഖരനെ വിളിച്ചിട്ട് അവൻ പോയില്ല. ഈ ആനക്കൊമ്പുകളുടെ അടുക്കൽനിന്നു പോകുവാൻ സമ്മതമില്ലാഞ്ഞിട്ടാണ് ചന്ദ്രശേഖരൻ ചെല്ലാത്തതെന്നു രാമശ്ശാർക്കു മനസ്സിലായി. അതിനാൽ അയാളും കേശവനും കൂടിപ്പോയി തീറ്റയ്ക്കുള്ളതു വലിച്ചു മുറ്റത്തുകൊണ്ടുവന്ന് ഇട്ടുകൊടുത്തിട്ട് അവരും അത്താഴത്തിനു പോയി. എല്ലാവരും അത്താഴം കഴിച്ചിട്ടു വന്നപ്പോൾ ആനകൾ രണ്ടും തീറ്റ തിന്നുകൊണ്ടു മുറ്റത്തുതന്നെ നിൽക്കുന്നുണ്ടായിരുന്നു. അപ്പോൾ തഹശീൽദാർ "ഈ ആനകളെ തളയ്ക്കേണ്ടായോ" എന്നു രാമശ്ശാരോടു ചോദിച്ചു. അതിനു മറുപടിയായിട്ടു രാമശ്ശാർ "ഒന്നും വേണ്ട. അവർ അവിടെ നിൽക്കുകയോ കിടക്കുകയോ എന്തെങ്കിലും ചെയ്തുകൊള്ളും. ഉപദ്രവമൊന്നും ചെയ്കയില്ല" എന്നു പറഞ്ഞു. "എന്നാലവിടെ നില്ക്കട്ടെ" എന്നു പറഞ്ഞു തഹശീൽദാർ കിടക്കാൻ പോയി. തഹശീൽദാർ പുരയ്ക്കകത്തും ആനക്കാർ വരാന്തയിലും കിടന്നുറങ്ങി. ആനകൾ രണ്ടും തീറ്റ തിന്നു കഴിഞ്ഞിട്ടു മുറ്റത്തും കിടന്നു. ആനക്കൊമ്പുകൾ വരാന്തയിൽത്തന്നെ ഇരുന്നതിനാൽ ചന്ദ്രശേഖരൻ ഉറങ്ങിയില്ല. ചന്ദ്രശേഖരൻ ഉറങ്ങാത്തതിനാൽ ഭവാനിക്കും ഉറക്കം വന്നില്ല. എങ്കിലും തഹശീൽദാരും ആനക്കാരും കിടന്നയുടനെ ഉറങ്ങി. അവർ പകൽ വളരെ നേരം ആനപ്പുറത്തിരുന്നു ബുദ്ധിമുട്ടിയവരായിരുന്നുവല്ലോ.

നേരം വെളുത്തപ്പോൾ രാമശ്ശാരും കേശവനും ഉണർന്നെണീറ്റു യാത്രയ്ക്കു തയ്യാറായി. അപ്പോഴേക്കും തഹശീൽദാരദ്ദേഹം ഉണർന്നെണീറ്റു പുറത്തു വന്നു. ചന്ദ്രശേഖരനും ഭവാനിയും മുറ്റത്തുതന്നെ നിൽക്കുന്നുണ്ടായിരുന്നു. രാമശ്ശാർ തഹശീൽദാരദ്ദേഹത്തെ വന്ദിച്ചിട്ട് ചന്ദ്രശേഖരനോട്, "മകനേ, ചന്ദ്രശേഖരാ! ഇനി നമുക്കു കൊട്ടാരക്കരയ്ക്കു പോകാം" എന്നു പറഞ്ഞു. ചന്ദ്രശേഖരൻ അതുകേട്ടിട്ട് കേട്ടതായി ഭാവിക്കപോലും ചെയ്തില്ല. അതിനാൽ അപ്പോൾ പോകാൻ

ചന്ദ്രശേഖരനു സമ്മതമില്ലെന്നു രാമശ്ശാർക്കു മനസ്സിലായി. സമ്മതമുണ്ടായിരുന്നുവെങ്കിൽ അവൻ തലകുലുക്കുകയും സമ്മതിച്ചതായി ഒരു ശബ്ദം പുറപ്പെടുവിക്കുകയും ചെയ്യുമായിരുന്നു. അങ്ങനെയാണ് പതിവ്. ചന്ദ്രശേഖരന്റെ ഹിതം പോലെയല്ലാതെ രാമശ്ശാർ ഒന്നും പ്രവർത്തിക്കാറില്ല. അതിനാൽ അയാൾ വീണ്ടും, "എന്നാലിനി എപ്പോൾ പോകാം?" എന്നു ചോദിച്ചു. അപ്പോൾ തഹശീൽദാരദ്ദേഹം, "ഈ കൊമ്പുകൾ തിരുവനന്തപുരത്തു കൊണ്ടുപോയി തിരുമുമ്പാകെ കാഴ്ചവെച്ചതിന്റെ ശേഷം, അല്ലേ, ചന്ദ്രശേഖരാ?" എന്നു ചോദിച്ചു. അപ്പോൾ ചന്ദ്രശേഖരൻ, സമ്മതിച്ചതായി തലകുലുക്കുകയും ഒരു ശബ്ദം പുറപ്പെടുവിക്കുകയും ചെയ്തു. പിന്നെ ഒട്ടും അമാന്തിക്കാതെ തഹശീൽ ദാരും ആനക്കാരും കുളിയും ഊണും കഴിക്കുകയും ചന്ദ്രശേഖരനെയും ഭവാനിയേയും കുളിപ്പിച്ചു വയർ നിറയത്തക്കവണ്ണം തീറ്റകൊടുക്കുകയും ചെയ്തിട്ട് അവരെല്ലാവരുംകൂടി തിരുവനന്തപുരത്തേക്കു യാത്രയായി. അപ്പോഴും തഹശീൽദാർ ചന്ദ്രശേഖരന്റെ കഴുത്തിലും ആനക്കാർ ഭവാനിയുടെ പുറത്തും കയറിയും ആനക്കൊമ്പുകളിൽ ഒന്നു ചന്ദ്ര ശേഖരനും ഒന്നു ഭവാനിയും എടുത്തുകൊണ്ടുപോയിരുന്നു.

പത്തനാപുരത്തുനിന്നു പുറപ്പെട്ടതിന്റെ മൂന്നാംദിവസം അവർ തിരുവനന്തപുരത്തെത്തി. തഹശീൽദാർ ഒരു സേവകൻ മുഖാന്തരം തിരുമനസ്സറിയിച്ച് അനുവാദം വാങ്ങിക്കൊണ്ട് ആനക്കാരോടും കൊമ്പുക ളുമെടുത്തിരുന്ന ആനകളോടും കൂടി തിരുമുൻപാകെച്ചെന്നു മുഖം കാണിച്ചു. ആനകൾ കൊമ്പുകൾ തിരുമുമ്പിൽ വെച്ചു കാൽമടക്കി നമസ്കരിച്ചു. തഹശീൽദാർ ആ ആനകൊമ്പുകളെസ്സംബന്ധിച്ച് ഉണ്ടായ സംഗതികളെല്ലാം വിവരമായി തിരുമനസ്സറിയിച്ചു. സംഗതികളെല്ലാം കേട്ടും ആനക്കൊമ്പുകളുടെ വലിപ്പം കണ്ടും തിരുമനസ്സുകൊണ്ട് വളരെ സന്തോ ഷിക്കുകയും അത്ഭുതപ്പെടുകയും തഹശീൽദാർക്കും ആനക്കാർക്കും യഥായോഗ്യം സമ്മാനങ്ങൾ കല്പിച്ചുകൊടുക്കുകയും ചെയ്തതിന്റെ ശേഷം കല്പിച്ചു പഴക്കുലകൾ വരുത്തി തിരുമുമ്പിൽ വെച്ചുതന്നെ രണ്ടാനകൾക്കും പ്രത്യേകം പ്രത്യേകം ധാരാളമായി കൊടുപ്പിച്ചു. ചന്ദ്ര ശേഖരൻ അവനു കൊടുത്തതിൽനിന്ന് ഒരു പഴക്കുലയെടുത്തു മാറ്റി വെച്ചിട്ടു ശേഷം തിന്നു. അതു കണ്ടിട്ടു തിരുമനസ്സുകൊണ്ട്, "ആ ഒരു പഴക്കുല മാറ്റി വെച്ചതെന്താണ്?" എന്നു കല്പിച്ചു ചോദിച്ചു. അപ്പോൾ

രാമശ്ശാർ ചന്ദ്രശേഖരനു ഇഷ്ടമായിട്ടുള്ള മുഹമ്മദീയസ്ത്രീയുടെ കഥയും ഈ പഴക്കുല വിറ്റുകിട്ടുന്ന പണം അയാൾ ആ സ്ത്രീക്കു കൊണ്ടുചെന്നു കൊടുക്കാനായിട്ടാണ് അതു മാറ്റിവെച്ചതെന്നും ഇതു പതിവാണെന്നും മറ്റു മുള്ള വിവരവും തിരുമനസ്സറിയിച്ചു. ഇതൊന്നും ആ തിരുമനസ്സുകൊണ്ട് അറിഞ്ഞിരുന്നില്ല. ഉടനെ തിരുമനസ്സുകൊണ്ട്, "ചന്ദ്രശേഖരാ, അതു വെച്ചേക്കണമെന്നില്ല. ആ സ്ത്രീക്കു കൊടുക്കുവാനുള്ള പണം ഇവിടെ ത്തന്നേക്കാം" എന്നു കല്പിക്കുകയും അതിലേക്കു ഉടനെ മൂന്നരരൂപ രാമശ്ശാരുടെ പക്കൽ കല്പിച്ചു കൊടുക്കുകയും ചെയ്തു. തിരുമനസ്സു കൊണ്ട് ആനക്കാർക്കു വഴിച്ചെലവിനും ആനകൾക്കു തീറ്റിവകയ്ക്കും വേണ്ടുന്ന പണം കല്പിച്ചുകൊടുത്ത് അവരെ യാത്രയാക്കുകയും തഹശീൽദാരെ ശമ്പളക്കൂടുതലുള്ള മുളകുമടിശ്ശീലകാര്യക്കാരുദ്യോഗ ത്തിനു കല്പിച്ചു നിയമിക്കുകയും ചെയ്തു.

രാമശ്ശാരും കേശവനും ചന്ദ്രശേഖരനേയും ഭവാനിയേയുംകൊണ്ട് അന്നുതന്നെ തിരുവനന്തപുരത്തുനിന്നു പോരുകയും മൂന്നാംദിവസം കൊട്ടാരക്കരയെത്തുകയും ചെയ്തു. അവർ പിന്നെയും യഥാപൂർവ്വം സുഖമായിത്തന്നെ വളരെക്കാലം ജീവിച്ചിരുന്നു. അതിനിടയ്ക്ക് ചന്ദ്ര ശേഖരനു ഭവാനിയിൽ ഒരു പുത്രൻ ജനിച്ചു. അതു കൊല്ലം 994–ാമാണ്ടു കുംഭമാസം 23–ാം തീയതി വെള്ളിയാഴ്ചയും മകയിരം നക്ഷത്രവും പൂർവ്വപക്ഷത്തിൽ നവമിയും കൂടിയ ശുഭസമയമായിരുന്നു.

ആ കുട്ടിയാനയുണ്ടായിട്ട് ഒരു കൊല്ലം കഴിഞ്ഞപ്പോൾ (995–ൽ) അനായാസേന രാമശ്ശാർ ചരമഗതിയെ പ്രാപിച്ചു. അപ്പോൾ ചന്ദ്രശേഖരനു ണ്ടായ ദുഃഖം അപരിമിതം തന്നെയായിരുന്നു. രാമശ്ശാർ കഴിഞ്ഞതിന്റെ ശേഷം രണ്ടുമൂന്നുപേർ ചന്ദ്രശേഖരന്റെ ആനക്കാരായിത്തീർന്നു. അവ രാരും രാമശ്ശാരെപ്പോലെ ചന്ദ്രശേഖരന്റെ ഹിതാനുവർത്തികളായിരുന്നില്ല. അതിനാൽ അവരെയെല്ലാം ചന്ദ്രശേഖരൻ ഓരോരിക്കലായിക്കൊന്നു. ഒടുക്കം രാമശ്ശാരുടെ മകൻ കൃഷ്ണൻ ചന്ദ്രശേഖരന്റെ ആനക്കാര നായിത്തീർന്നു. അവൻ രാമശ്ശാരെപ്പോലെതന്നെ സ്നേഹപൂർവ്വം ചന്ദ്ര ശേഖരന്റെ ഹിതത്തെ അനുവർത്തിച്ചിരുന്നു. രാമശ്ശാരോടുണ്ടായിരുന്നതു പോലെയുള്ള സ്നേഹം കൃഷ്ണനോടും ചന്ദ്രശേഖരനുണ്ടായിരുന്നു. അതിനാൽ ചന്ദ്രശേഖരന്റെ ജീവാവസാനംവരെ ആ കൃഷ്ണൻതന്നെ ആനക്കാരനായിരുന്നു.

കൊല്ലം 1022–ാമാണ്ടു സ്വാതിതിരുനാൾ മഹാരാജാവു തിരുമനസ്സു കൊണ്ടു നാടുനീങ്ങിയെന്നു കേട്ടപ്പോഴും ചന്ദ്രശേഖരൻ വളരെ ദുഃഖിച്ചു. ആ ദുഃഖവും അവൻ ഒരു കൊല്ലം മുഴുവൻ ആചരിച്ചിരുന്നു. ഇപ്രകാര മെല്ലാം ഗുണവും യോഗ്യതയുമുണ്ടായിരുന്ന ചന്ദ്രശേഖരൻ കൊല്ലം 1027–ാമാണ്ടു കാലധർമ്മത്തെ പ്രാപിക്കുകയും ചെയ്തു.

ജജജജജ ഝഝഝഝഝ